(Malayalam Language)
MATRUTVATTINTE MAADHURYAM
(Sweetness of Motherhood)

Commented by
SWAMI SUDHI

| | | |
|---|---|---|
| First Edition | : | December 2008 |
| Published by | : | ONE-WORLD<br>Publishing House<br>Chethikode P.O<br>Kanjiramattom<br>Ernakulam-682315<br>web : www.schoolofvedanta.org<br>e-mail : mail@schoolofvedanta.org<br>Ph : 0484-2749819, 9447968014 |
| Type Setting | : | Nitya Chetana |
| Proof | : | Vikas Chidambaram, Sabari Chetana |
| Cover Design | : | One-World Graphics |
| Copies | : | 1000 |
| Printed at | : | Don Bosco, Ernakulam |
| Distribution | : | Nitya Niketan Ashram<br>Kanjiramattom |

Rs. 110

# മാതൃത്വത്തിന്റെ മാധുര്യം

ജനനീ നവരത്നമഞ്ജരിയുടെ വ്യാഖ്യാനം

സ്വാമി സുധി

ONE-WORLD
PUBLISHING HOUSE
ERNAKULAM - 682315



## സ്വാമി സുധി

1967ൽ തൃശൂർ ജില്ലയിലെ കുണ്ടലിയൂരിൽ ജനിച്ചു.
നന്നേ ചെറുപ്പത്തിൽതന്നെ മോക്ഷേച്ഛു ആയിരുന്നു.
സ്കൂളിൽ പഠിക്കുമ്പോൾ വീടുവിട്ടുപോവുകയും ഒരു
സത്യാന്വേഷിയെപ്പോലെ അലയുകയും പതിവായിരുന്നു.
സഞ്ചാരത്തിനിടയിലും പഠനം തുടർന്നു.
സാമ്പത്തിക ശാസ്ത്രത്തിൽ ബിരുദവും
ആംഗലേയസാഹിത്യത്തിൽ ബിരുദാനന്തരബിരുദവും
കഴിച്ചു. ജേർണലിസത്തിൽ പി.ജി ഡിപ്ലോമ നേടി.
കുറച്ചുകാലം പത്രപ്രവർത്തകനായി ജോലി ചെയ്തു.
അപ്പോഴേക്കും ഗുരുസവിധത്തിൽ അണയാനുള്ള
തൃഷ്ണ അദമ്യമായി. അതിനാൽ ജോലിയും
ഗാർഹികതയും കളഞ്ഞു.
ഗുരു നിത്യചൈതന്യയതിയുടെ ശിഷ്യത്വം സ്വീകരിച്ചു.
ഗുരുവിന്റെ നിർദ്ദേശപ്രകാരം 1993ൽ
നാരായണ ഗുരുകുലത്തിൽ ചേർന്നു.
ഊട്ടിയിലെ ഗുരുകുലത്തിൽ
ഗുരു നിത്യയുടെ സമീപവർത്തിയായി
ഗുരുസേവ ചെയ്തു ജീവിക്കുവാനുള്ള
ഭാഗ്യവും നിയോഗവും ഉണ്ടായി.

# മുഖമഞ്ജരി

ഗുരുദേവകൃതികൾ പരിചയിച്ച നാൾമുതൽ എന്നെ ഏറ്റവും കൂടുതൽ ആകർഷിച്ച ഒരു കവനമാണ് ജനനീ നവരത്നമഞ്ജരി. പിന്നീടു ഞാൻ അതു കവിയൂർ രേവമ്മ പാടിയതു കേൾക്കുകയുണ്ടായി. അപ്പോൾ അതിന്റെ വശ്യത എന്നിൽ വീണ്ടും വീണ്ടും വർദ്ധിച്ചു വരാൻ തുടങ്ങി. അതിലെ ഓരോ പദവും ഞാൻ പ്രേമ പൂർവ്വം അർത്ഥവിചാരം ചെയ്തു താലോലിച്ചുപോന്നു. ജനനീ നവരത്നമഞ്ജരിയിലുള്ള എന്റെ ഹൃദയാനു രാഗം ഒരിക്കൽ ഗുരു നിത്യചൈതന്യയതിയും അറിയാ നിടയായി. അതുകൊണ്ട് ഗുരുതന്നെ 1998 ൽ ഗുരുവിന്റെ മാതാവിന്റെ സമാധിസ്ഥലമായ കോന്നിയിലെ വിദ്യാനി കേതൻ ഗുരുകുലത്തിൽ ജനനീ നവരത്നമഞ്ജരിയുടെ ഒരു പ്രഭാഷണം എന്നോടു നടത്താൻ പറഞ്ഞു.

എനിക്ക് ഏറെ അൽഭുതം തോന്നിയ ഒരു സംഭവമാണ ത്. അതിനുമുമ്പ് അത്തരത്തിലുള്ള ഒരു പ്രഭാഷണ മൊന്നും ഗുരു എന്നെ ഏൽപിച്ചിരുന്നില്ല. ഗുരുകുല ത്തിൽ വർഷങ്ങളായി പഠനവും പാഠനവും നടത്തിവ ന്നിരുന്ന ധാരാളം അന്തേവാസികൾ വേറെ ഉണ്ടായിരു ന്നു. ഗുരുവിന്റെ അടുത്തുനിന്നും വിദ്യാമൃതം നുണഞ്ഞു കൊണ്ടിരിക്കുന്ന ആ സമയത്ത് ഞാനാകട്ടെ ഒന്നിലും ഇടപെടാതെ ഒരു തരത്തിലുള്ള ദൗത്യങ്ങളും ഏറ്റെടു ക്കാതെ ധ്യാനമനനങ്ങളുടെ സുഗന്ധിയായ പ്രതലങ്ങ ളിലൂടെ സൗമ്യമായി നടന്നുപോവുകയായിരുന്നു. താവോയുടെ നിസ്സംഗതയായിരുന്നു എന്റെ ധ്യാനം

പ്രത്യേകിച്ചും വലിയ പണ്ഡിതന്മാർ പ്രഭാഷണം കേൾക്കാൻ വരുന്ന ഒരു സ്ഥലമാണത്. ഞാനാണെങ്കിൽ അത്തരത്തിൽ ഒരു പ്രഭാഷണത്തിന്റെ വൈദഗ്ദ്ധ്യത്തിലേക്കൊന്നും കടന്നുവന്നിട്ടില്ല. എന്റെക്കൂടെ ഉണ്ടായിരുന്ന ഗുരുവിന്റെ സജീവസാന്നിദ്ധ്യം മാത്രമാണ് പിന്നീട് ആ പ്രഭാഷണവേദിയിൽ ചെന്നിരുന്നപ്പോൾ വാക്കുകൾക്കും ആശയങ്ങൾക്കും ഉയിരുണ്ടാക്കിത്തന്നത്. ഗുരു നിത്യയുടെ അമ്മയെ കണ്ടുമുട്ടാനും അമ്മയുടെ കൂടെ ജീവിക്കുവാനും ഒരിക്കൽ ഇടവന്നപ്പോൾ ആ അമ്മ അറിവിന്റെ ദേവതയാണെന്ന് എനിക്കു ബോധ്യപ്പെട്ടിട്ടുണ്ട്. ജീവിതത്തെ ഒരു കൂസലുമില്ലാതെ അനായാസം കൈകാര്യം ചെയ്യുന്നത് ഞാൻ നേരിട്ടു കണ്ട് അനുഭവിച്ചിട്ടുമുണ്ട്. പിന്നീട് കുറേ അമ്മമാരിൽ മാതൃത്വത്തിന്റെ മഹനീയതയെ എനിക്കു കണ്ടെത്താൻ കഴിഞ്ഞു. മാതൃത്വത്തിലിരിക്കുന്ന കരുതലിന്റേയും സ്നേഹത്തിന്റേയും തുടിപ്പിനെ സ്വന്തം അമ്മയിൽനിന്നും തൊട്ടറിഞ്ഞു.

പക്ഷേ, അതിനെല്ലാമുപരി നാരായണഗുരുവിന് ‘വിശ്വജനനി’ എന്ന മാതാവിനെക്കുറിച്ചുണ്ടായിരുന്ന അറിവ് വേറൊരിടത്തും ഇത്ര സുതാര്യതയോടെ എനിക്കു വായിച്ചെടുക്കാൻ കഴിഞ്ഞിട്ടില്ല. പ്രത്യേകിച്ചും അതിലെ ചില വരികൾ എന്റെ ഹൃദയസ്പന്ദങ്ങളിൽപോലും താളാത്മകമായി ലയിച്ചുചേർന്നിട്ടുണ്ട്. അഖണ്ഡാനുഭൂതിയിലെഴും തണ്ടാരിൽ വീണു മധുവുണ്ടാരമിക്കുമൊരു വണ്ടാണു സൂരി സുകൃതി... കാലാദിയായ മൃദുനൂലാലെ നെയ്യുമൊരു ലീലാപടം ഭവതി മെയ്മേലാകെ മൂടും... ഈ വരികളൊക്കെ വെറും കവിതയല്ല. കവിതകൾക്കപ്പുറത്തേക്കു കണ്ണുകളെ എയ്തുവിടുന്ന വിക്ഷേപണികളാണ്.

രണ്ടുവർഷം മുമ്പ് ഞാൻ ഒന്നുരണ്ടു സുഹൃത്തുക്കളുമായി വൈറ്റില ശ്രീരാമകൃഷ്ണാശ്രമത്തിൽ പോയി. സ്വാമി ആത്മസ്വരൂപാനന്ദയാണ് അവിടത്തെ സജീവസാന്നിദ്ധ്യം. സ്വാമി ഞങ്ങളെ സ്നേഹത്തോടെ വിളിച്ചിരുത്തി. ഏറെ വിനയത്തോടും ഭവ്യതയോടും കൂടി

യാണു സ്വാമി സംസാരിച്ചിരുന്നത്. നാരായണഗുരുവിന്റെ കൃതികളോടും ദർശനത്തിനോടും അദ്ദേഹത്തിനുണ്ടായിരുന്ന താത്പര്യം നിഷ്ക്കളങ്കമായി അദ്ദേഹം വെളിപ്പെടുത്തി. ശ്രീരാമകൃഷ്ണപരമഹംസരേയും ശാരദാദേവിയേയുംകുറിച്ച് സംസാരിച്ചുകൊണ്ടിരുന്നപ്പോൾ ജനനീ നവരത്നമഞ്ജരിയിലേക്കു കടന്നുവരേണ്ടിവന്നു. സ്വാമി ജനനീ നവർതനമഞ്ജരിയുടെ ഹൃദയാവർജ്ജകമായ ആവിഷ്കാരത്തെ വീണ്ടുംവീണ്ടും പ്രകീർത്തിച്ചുകൊണ്ടിരുന്നു.

സ്വാമിയെ ഒരു ഗീതാപ്രഭാഷണപരമ്പരയുടെ ഉദ്ഘാടനത്തിനു ക്ഷണിക്കാനാണ് ഞങ്ങൾ പോയത്. പ്രഭാഷണത്തിന്റെ ഉദ്ഘാടനത്തിന് അദ്ദേഹം വരികയും ആദ്യദിവസത്തെ പ്രഭാഷണം കേൾക്കുകയും ചെയ്തു. ഒരു മാസം കഴിഞ്ഞപ്പോൾ വൈറ്റില ശ്രീരാമകൃഷ്ണമഠത്തിൽ ഒരാഴ്ച നീണ്ടുനിൽക്കുന്ന ജനനീ നവരത്നമഞ്ജരിയുടെ പ്രഭാഷണപരമ്പര നടത്തുവാൻ എന്നെ ക്ഷണിക്കുവാനായി സ്വാമി നിത്യനികേതനത്തിലെത്തി. സ്വാമിയുടെ ഈ കൃതിയോടുള്ള ആകർഷണം എന്നെ കൂടുതൽ ഉത്തേജിതനാക്കി. അങ്ങനെ ശ്രീരാമകൃഷ്ണമഠത്തിൽവച്ചു ശ്രീരാമകൃഷ്ണജയന്തിയോടനുബന്ധിച്ചു നടത്തിയ ഏഴു പ്രഭാഷണങ്ങളാണ് 'മാതൃത്വത്തിന്റെ മാധുര്യം' എന്ന പുസ്തകമായി മാറിയത്.

സ്കൂൾ ഓഫ് വേദാന്തയിലെ ബ്രഹ്മവിദ്യാർത്ഥിയായ നിത്യചേതന മുഴുവൻ റെക്കോർഡിങ്ങുകളും കേട്ടെഴുതി അത്യാവശ്യം എഡിറ്റിങ്ങുകളൊക്കെ നടത്തി ഇതിനെയൊരു പുസ്തകമാക്കി മാറ്റി. എന്റെ ചിരകാലമിത്രമായ ശ്രീ. വികാസ് ചിദംബരം ഇതിന്റെ പ്രൂഫ് വായിച്ചുനോക്കി ഒട്ടേറെ തിരുത്തലുകൾ വാക്യഘടനയിലും മറ്റും നടത്തി. ഇന്നിപ്പോൾ ഇതൊരു വായിക്കാവുന്ന പുസ്തകമായി മാറി. എന്നാലും പ്രഭാഷണങ്ങളിൽ ഉപയോഗിക്കുന്ന ഒരു സംഭാഷണശൈലിയാണ് ഇതിലുടനീളം ധ്വനിയ്ക്കുക. ഇതു ഭാഷാപഠനത്തിനുള്ള ഒരു പുസ്തകമല്ല എന്നു കരുതുക. ശ്രീരാമകൃഷ്ണ

പരമഹംസരുടെ കഥകൾ ധാരാളം ഉദ്ധരിച്ചിട്ടുള്ളതു കാണാം. അവ നാരായണഗുരുവിനും പരമഹംസർക്കും ഇടയിൽ സുദൃഢമായ ഒരു സേതുവായി ഭവിയ്ക്കട്ടെ.

മാതൃത്വത്തിന്റെ മാധുര്യം എന്ന പേർ ഒരു വെളിപാടുപോലെ എന്റെ ഉള്ളിൽ തെളിഞ്ഞതാണ്. ഗുരുവിന്റെതന്നെ ഒരു ഉൾപ്രേരണയാലെന്നവണ്ണമാണ് ആ പേർ ഈ പുസ്തകത്തിനു കൊടുത്തത്. പക്ഷേ, മാതൃത്വത്തിന്റെ ദാർശനികമായ ഒരു അവതരണമായി മാത്രമേ ഈ പുസ്തകത്തെ നിങ്ങൾ ദയവായി കാണാൻ പാടുള്ളൂ. ഇത് ദർശനത്തിന്റെ പാരമ്യമാണ്. ഇതിനപ്പുറത്തേക്കു പറയുവാൻ ഒരാൾക്കും നാവു പൊങ്ങുകയില്ല. പേടികൊണ്ടല്ല. നാവുകൊണ്ടു പറയാവുന്നത് ഇതിനപ്പുറത്തൊന്നും ഇല്ലാത്തതുകൊണ്ട്. ഗുരുവിന്റെ ജ്ഞാനവല്ലരിയിൽ പൂത്ത ഈ വിശേഷകുസുമത്തെ ഭംഗിയുള്ള ഒരു ചഷകത്തിൽവച്ചു ഞാൻ നിങ്ങൾക്കു നിവേദിക്കുകയാണ്. നിങ്ങൾക്കിതിനെ ഹൃദയംകൊണ്ടെടുത്ത് ഒരു പൂജാപുഷ്പമാക്കി മാറ്റാം.

സ്നേഹത്തോടെ

സ്വാമി സുധി

# ഉള്ളടക്കം

# ഹൃദയപുണ്ഡരീകത്തിലെ രത്നത്തിളക്കം

മൊഴിയാനാവാത്ത പ്രേമഗാഥ!
ആർക്കും അതു വർണ്ണിക്കാനാവില്ല...
ആരെങ്കിലും അതിനു മുതിർന്നാൽ
കൽക്കണ്ടത്തിന്റെ മധുരം മൊഴിയാൻ
വെമ്പിയ മൂകനെപ്പോലെയാകുമവൻ.
മൗനം തുളുമ്പുന്ന ഒരു മന്ദഹാസം മാത്രം...
വിത്തും നിലവുമില്ലാതെ ഒരു മരം വളർന്ന്
നിറയെ ഫലങ്ങൾ വിളയുമെന്ന്!
എന്റെ ഗുരു ഇതിന്റെ അന്തരാർത്ഥം
എന്നോടു മൗനമായി മൊഴിഞ്ഞു.
എന്റെ മനസ്സ് പ്രശാന്തവും അചഞ്ചലവുമെന്ന്
കരുതി ഞാൻ ഈശനിൽ ധ്യാനംകൊണ്ടു.
ഗുരുവിന്റെ കൃപാസാന്നിദ്ധ്യം അണയുവോളം
എന്റെ ശ്രമങ്ങളെല്ലാം വിഫലങ്ങളായി.
പിന്നെ മനസ്സ് ദൃഢഭൂമിയെ പുൽകി
ഈശനിൽ നിത്യമായി സമാധികൊണ്ടു.

സന്ത് കബീർ

ശ്രീനാരായണഗുരുവിന്റെ അഭൗമസുന്ദരമായ ഒരു കൃതിയാണ് ജനനീ നവരത്നമഞ്ജരി. കവിതകൊണ്ടും ദർശനംകൊണ്ടും ലാളിത്യംകൊണ്ടും വളരെ ഉന്നതമായ തലത്തിലാണ് ഈ കൃതി വിരാജിക്കുന്നത്. ജനനി എന്നാൽ അമ്മ. വിശ്വത്തിന്റെ അമ്മ. നവരത്നമഞ്ജരി എന്നാൽ ഒമ്പതു രത്നങ്ങൾ ചേർന്ന ഒരു കുല. മഞ്ജരി പൂങ്കുലയാണ്. ഇവിടെ പൂക്കളുടെ കുലയല്ല, രത്നങ്ങൾ ചേർന്ന കുലയാണ്. ഒമ്പതു പദ്യങ്ങളാണ് ഈ കൃതിയിൽ ഉള്ളത്. ഈ ഒമ്പതു

പദ്യങ്ങൾ ചേർത്തുവയ്ക്കുമ്പോൾ രത്നസന്നിഭമായ തിളക്കം കൈവരുന്നു. ഭൗതികജീവിതത്തിൽ ഏറെ വിലപിടിപ്പുള്ള വസ്തുവാണ് രത്നം. ആദ്ധ്യാത്മിക ജീവിതത്തിൽ നാം അനുഭവിക്കുന്ന ആനന്ദത്തിന് ഈ രത്നത്തേക്കാൾ അമൂല്യതയുണ്ട്. ആ അമൂല്യ സത്തയിലേക്ക് നമ്മുടെ ശ്രദ്ധ തിരിക്കാൻ വേണ്ടിയാണ് രത്നം എന്ന വാക്ക് ഗുരു ഇവിടെ പ്രയോഗിച്ചത്. അതുകൊണ്ട് ഇവിടെ രത്നം ജ്ഞാനാനുഭൂതിയാണ് (mystic experience). ഒമർ ഖയ്യാം റുബ്ബയാത്തിൽ പറയുന്ന വീഞ്ഞും നാരായണഗുരുവിന്റെ രത്നവും ഒരേ അനുഭൂതിയുടെ വ്യത്യസ്തമായ പ്രതീകങ്ങളങ്ങളാണ്.

ഭാഗവതത്തിൽ നവവിധഭക്തിയെക്കുറിച്ചു വിശദീകരിക്കുന്നുണ്ട്. ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്നിവയാണവ. ഭക്തിയുടെ ഈ ഒമ്പതു ഭാവങ്ങളെ ആവാഹിക്കുവാൻവേണ്ടി സ്വാതിതിരുനാൾ നവരത്നമാലികാകീർത്തനങ്ങൾ രചിച്ചു. ഭാരതത്തിൽ ഒമ്പത് എന്ന അക്കത്തിന് ഗണനക്രിയയിൽ ചില പ്രത്യേകതകളുണ്ട്. അതൊരു മാന്ത്രിക സംഖ്യയാണ്. മാത്രമല്ല, ജീവിതത്തിൽ നാം കേട്ടുപോരാറുള്ള നവരസങ്ങൾ, നവധാന്യങ്ങൾ, നവഗ്രഹങ്ങൾ ഇവയിലൊക്കെ കാണുന്ന നവശബ്ദത്തിന് ഗുരുവിന്റെ മനസ്സിൽ ഒരു കൃതിയുടെ നിർമ്മിതിയിലേക്ക് പ്രവേശിക്കുവാനുള്ള പ്രേരണയെ ഒരുക്കിക്കൊടുത്തിരിക്കണം. ഒമ്പതു രത്നങ്ങളുടെ പേർ കേൾക്കുമ്പോൾപോലും ഇമ്പമുള്ളവയാണ്. നവരത്നങ്ങളെക്കുറിച്ച് അറിയുവാനായി കൗതുകം തോന്നിയപ്പോൾ ഒരു ആകരഗ്രന്ഥം (reference book) എടുത്ത് ഞാനൊന്നു മറിച്ചുനോക്കി. എത്ര മനോജ്ഞമായ പേരുകളാണവ. മുത്ത്, മാണിക്യം, മരതകം, വൈഡൂര്യം, ഗോമേദകം, വൈരം, പത്മരാഗം, പവിഴം, ഇന്ദ്രനീലം. ഗുരുവിന്റെ ഈ കൃതിയിലെ ഓരോ പദ്യവും സൗന്ദര്യത്തിന്റെ മുഴുവൻ സാധ്യതകളേയും ഒരു ചിമിഴിലാക്കി സൂക്ഷിച്ചതുപോലെയാണ്. കടഞ്ഞെടുത്ത പദങ്ങളും ബിംബങ്ങളും ദാർശനികമായ മൂശയിലേക്ക് ഉരുക്കിയൊഴിച്ചു വാർത്തെടുത്ത ഒരു അമൂല്യനിധി!

സത്യാന്വേഷണം നിധി അന്വേഷിച്ചുള്ള യാത്രപോലെയാണ്. അങ്ങനെയൊരു കഥ ഓഷോയുടെ ഗ്രന്ഥസമുച്ചയത്തിലെവിടെയോ ഞാൻ വായിച്ചിട്ടുണ്ട്. ഒരു മരംവെട്ടുകാരൻ എല്ലാ ദിവസവും വിറകു ശേഖരിക്കാനായി കാട്ടിലേക്ക് പോകുമായിരുന്നു. സൂര്യൻ അസ്തമിക്കുന്നതോടെ വലിയൊരു കെട്ടു വിറകുമായി അദ്ദേഹം ചന്തയി

ലെത്തും. വിറകു വിറ്റു കിട്ടുന്ന പണംകൊണ്ടു വീട്ടിലേക്ക് ആവശ്യ മുള്ള സാധനങ്ങളെല്ലാം വാങ്ങിക്കും. അദ്ദേഹത്തിന്റെ തുച്ഛമായ വരുമാനംകൊണ്ടു ഭാര്യയും കുട്ടികളും അരിഷ്ടിച്ച് ജീവിച്ചുപോന്നു.

മരംവെട്ടുകാരൻ കാട്ടിലേക്കു പോകുന്ന വഴിയിൽ ഒരു സന്ന്യാസി താമസിച്ചിരുന്നു. സന്ന്യാസി എപ്പോഴും ധ്യാനനിരതനായി ഒരിടത്തിരിക്കുന്നുണ്ടാകും. അതുകൊണ്ടു മരംവെട്ടുകാരൻ സന്ന്യാസിയെ ഗൗനിക്കാറുണ്ടായിരുന്നില്ല. എന്നാൽ ആ സന്ന്യാസി മരംവെട്ടുകാരനെ എല്ലാ ദിവസവും ശ്രദ്ധിക്കുന്നുണ്ടായിരുന്നു. കാരണം മരംവെട്ടുകാരൻ അനുഭവിക്കുന്ന പ്രയാസങ്ങൾ സന്ന്യാസിയുടെ മനസ്സിനെ ആർദ്രമാക്കിയിരുന്നു. ഒരു ദിവസം സന്ന്യാസി മരംവെട്ടുകാരനെ വിളിച്ചു: "താങ്കൾക്ക് കാടിന്റെ ഉള്ളിലേക്ക് കുറച്ചുകൂടി പൊയ്ക്കൂടേ?"

"ഉള്ളിലേക്ക് പോയതുകൊണ്ട് എന്താണ് പ്രയോജനം?" മരംവെട്ടുകാരൻ ചോദിച്ചു.

അപ്പോൾ സന്ന്യാസി പറഞ്ഞു: "അവിടെ ഒരു ഇരുമ്പു ഖനിയുണ്ട്. താങ്കൾ ഒത്തിരി കഷ്ടപ്പെടുന്നു. മാത്രമല്ല കടുത്ത മഴക്കാലം വരാൻ പോവുകയാണ്. അവിടെനിന്നും കുറെ ഇരുമ്പയിർ ശേഖരിച്ചു ചന്തയിൽ കൊണ്ടുപോയി കൊടുത്താൽ അത്യാവശ്യം പണം കിട്ടും."

മരംവെട്ടുകാരൻ സന്ന്യാസിയുടെ വാക്കുകളെ അവിശ്വസിച്ചെങ്കിലും കാടിനുള്ളിലേക്കു പോകാൻതന്നെ തീരുമാനിച്ചു. കാട്ടിൽ ചെന്നപ്പോൾ സന്ന്യാസി പറഞ്ഞതു ശരിയായിരുന്നു. അവിടെ ഇരുമ്പുഖനി ഉണ്ടായിരുന്നു. ആ ഇരുമ്പുഖനിയിൽനിന്നും എടുക്കാവുന്നത്ര ഇരുമ്പയിർ ചാക്കിലാക്കി ചന്തയിൽ കൊണ്ടുപോയി വിറ്റു. കൈനിറയെ പണം കിട്ടി. കഷ്ടിച്ച് ഒരാഴ്ച കഴിഞ്ഞപ്പോൾ ആ പണമെല്ലാം തീർന്നു. വീണ്ടും കോടാലിയെടുത്തു മരംവെട്ടുകാരൻ കാട്ടിലേക്കു പോയി. സന്ന്യാസി അവിടെത്തന്നെ ഇരിക്കുന്നുണ്ടായിരുന്നു. ഇപ്രാവശ്യം അതേ ചോദ്യംതന്നെ സന്ന്യാസി ആവർത്തിച്ചു: "താങ്കൾക്കു കുറച്ചുകൂടി കാടിനുള്ളിലേക്കു പൊയ്ക്കൂടെ?"

"ഉള്ളിലേക്കു പോയാൽ എന്താണുള്ളത് ?" മരംവെട്ടുകാരൻ ചോദിച്ചു.

"അവിടെ ഒരു വെള്ളിഖനിയുണ്ട്." സന്ന്യാസി പറഞ്ഞു.

മരംവെട്ടുകാരനതു വിശ്വസിക്കാൻ കഴിഞ്ഞില്ല. എന്നാലും അയാൾ കാടിന്റെ ഉള്ളിലേക്കു പോയി. ഇപ്രാവശ്യം അയാൾ ശരിക്കും അത്ഭുതപ്പെട്ടു. അവിടെ വെള്ളിഖനി ഉണ്ടായിരുന്നു. ഇത്രയും കാലം കാട്ടിൽ വന്നിട്ടും ഇങ്ങനെയൊരു വെള്ളിഖനി താൻ കണ്ടിട്ടില്ലല്ലോ

എന്നയാൾ ആത്മഗതം ചെയ്തു. അതിൽ നിന്നും കുറെ വെള്ളി ശേഖരിച്ച് അയാൾ ചന്തയിൽ കൊണ്ടുപോയി വിറ്റു. ഇപ്രാവശ്യം മുമ്പത്തേക്കാളധികം പണം കിട്ടി. വീട്ടിൽ എല്ലാവർക്കും നല്ല വസ്ത്രങ്ങൾ വാങ്ങി. കുട്ടികൾക്കു കളിക്കാൻ കളിപ്പാട്ടങ്ങൾ വാങ്ങി. കുടുംബത്തിൽ ആഹ്ലാദം തിരതല്ലി. പക്ഷേ, എന്തുപറയേണ്ടൂ. വീണ്ടും പണം തീർന്നു.

മരംവെട്ടുകാരൻ കോടാലിയുമെടുത്തു കാട്ടിലേക്കു പോയി. വഴിവക്കിൽ സന്ന്യാസിയെ കണ്ടു. സന്ന്യാസി പറഞ്ഞു: "കുറച്ചുകൂടി കാടിനുള്ളിലേക്കു പൊയ്ക്കൂടെ?"
"അവിടെ പുതുതായി എന്താണുള്ളത്?" മരംവെട്ടുകാരൻ ചോദിച്ചു.
"അവിടെ ഒരു സ്വർണ്ണഖനിയുണ്ട്." സന്ന്യാസി പറഞ്ഞു.
"സ്വർണ്ണഖനിയോ!" മരംവെട്ടുകാരൻ അത്ഭുതം കൂറി.

എന്നാലും സന്ന്യാസി പറഞ്ഞതുപോലെ അയാൾ കാടിനുള്ളിലേക്കുതന്നെ പോയി. മരംവെട്ടുകാരനു തന്റെ കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. ഇങ്ങനെ ഒരു സ്വർണ്ണഖനി ഉണ്ടായിട്ടും ഈ സന്ന്യാസിയെന്തേ ഇതൊന്നും സ്വന്തമാക്കാത്തത്? കിട്ടാവുന്നത്ര സ്വർണ്ണവുംകൊണ്ട് അദ്ദേഹം ചന്തയിൽ ചെന്നു. ധാരാളം പണം അദ്ദേഹത്തിനു ലഭിച്ചു. മരംവെട്ടുകാരൻ പുതിയൊരു വീടു പണിതു. നാട്ടുകാരുടെ ഇടയിൽ ബഹുമാന്യനായി. പലർക്കും പണം ദാനം ചെയ്തു. കുറേക്കാലം കഴിഞ്ഞപ്പോൾ ആ പണവും തീർന്നുപോയി. മരംവെട്ടുകാരൻ ഇപ്രാവശ്യം സന്ന്യാസിയുടെ അടുത്തു ചെന്നു. അപ്പോൾ സന്ന്യാസി പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു: "താങ്കൾ ഇനിയും ഉള്ളിലേക്കു പോകണം."
"ഇനിയും ഉള്ളിലേക്കു പോയാൽ എന്താണുള്ളത്?"
"കാടിന്റെ ഒത്ത നടുവിൽ ഒരു രത്നഖനിയുണ്ട്. പക്ഷേ, അങ്ങോട്ടുള്ള യാത്ര സാഹസികമാണ്. എന്നാലും ശ്രമിച്ചാൽ എത്തിപ്പെടാം."

സന്ന്യാസിയുടെ വാക്കുകളിൽ എപ്പോഴും ഉണ്ടായിരുന്ന അവിശ്വാസം ഇപ്പോഴും മരംവെട്ടുകാരനിൽ ഉണ്ടായിരുന്നു. ഇത്ര വലിയ രത്നഖനിയെല്ലാം ഉണ്ടായിട്ടും ഒരു ചീന്ത് തുണിയും ചുറ്റി ഇദ്ദേഹം എന്തുകൊണ്ടാണ് ഈ മരച്ചുവട്ടിൽമാത്രം ഒതുങ്ങിക്കൂടുന്നത്? സംശയത്തെയൊക്കെ തത്ക്കാലത്തേക്ക് മാറ്റിനിർത്തി കാടിന്റെ മധ്യത്തിലേക്കുതന്നെ അയാൾ പോയി. ഒരു പ്രകാരത്തിൽ അവിടെ എത്തി. അവിടെ കണ്ട കാഴ്ച മരംവെട്ടുകാരനെ അസ്തപ്രജ്ഞനാക്കി. അമൂല്യമായ രത്നങ്ങൾ! അദ്ദേഹത്തിന്റെ കണ്ണുകൾ അഞ്ചിപ്പോയി. കിട്ടാ

വുന്നത്ര രത്നങ്ങളെടുത്ത് അദ്ദേഹം ചന്തയിൽ കൊണ്ടുപോയി വിറ്റു. അയാൾ ആ നാട്ടിലെ ഏറ്റവും സമ്പന്നനായ വ്യക്തിയായി മാറി. രാഷ്ട്രീയപാർട്ടിക്കാരും പുരോഹിതന്മാരും അദ്ദേഹത്തെ കാണാൻവന്നു. അയാൾ സമൂഹത്തിൽ എല്ലാത്തരത്തിലും അംഗീകൃതനായി. സുഖലോലുപതയുടെ മൂർധന്യത്തിലൂടെ അയാളുടെ ജീവിതം കടന്നുപോയി. കുറേക്കാലം കഴിഞ്ഞപ്പോൾ അയാളുടെ പണം തീർന്നു. ഇപ്രാവശ്യം അദ്ദേഹം അതീവ ദുഃഖിതനായി. സമ്പന്നനായ ഒരുവൻ ഇല്ലായ്മയിലേക്കു വരുമ്പോൾ ഒരുതരം ശൂന്യത അനുഭവപ്പെടാറുണ്ട്. മരംവെട്ടുകാരൻ അങ്ങനെ ജീവിതത്തിന്റെ നിരർത്ഥകതയെക്കുറിച്ചു വ്യസനിച്ചു.

അപ്പോൾ അയാൾ കാട്ടിൽ താമസിക്കുന്ന സന്ന്യാസിയെക്കുറിച്ചോർത്തു. അയാൾ സന്ന്യാസിയെ കാണാനായി പോയി. സന്ന്യാസി മുമ്പുണ്ടായിരുന്നിടത്തുതന്നെ ഉണ്ടായിരുന്നു. ഇപ്രാവശ്യം സന്ന്യാസിയുടെ ചുണ്ടുകളിൽ അർത്ഥഗർഭമായ ഒരു ചിരി ഉണ്ടായിരുന്നു. സന്ന്യാസി ചോദിച്ചു: “ഇനിയും ഉള്ളിലേക്കു പൊയ്ക്കൂടേ?”
അപ്പോൾ അയാൾ ചോദിച്ചു: “ഇനിയും ഉള്ളിലേക്കോ ? എന്തിന്റെ ഉള്ളിലേക്ക്?”
അപ്പോൾ സന്ന്യാസി പറഞ്ഞു: “ഇപ്രാവശ്യം കാടിന്റെ ഉള്ളിലേക്കല്ല പോകേണ്ടത്. താങ്കളുടെ ഉള്ളിലേക്കാണ്. അവിടെ ഒരു ഖനിയുണ്ട്. സ്വർണ്ണത്തിനേക്കാളും രത്നത്തിനേക്കാളും വിലപ്പിടിപ്പുള്ള അമൂല്യമായ ഒരു ഖനി.”
മരംവെട്ടുകാരൻ കൗതുകത്തോടെ ചോദിച്ചു: “എങ്ങനെയാണ് ഞാൻ എന്റെ ഉള്ളിലേക്കു പോവുക?”
സന്ന്യാസി പറഞ്ഞു: “സമാധാനത്തോടുകൂടി എന്റെ അടുത്തിരിക്കുക. അനുഭവിക്കാനുള്ള സുഖങ്ങളെല്ലാം താങ്കൾ അനുഭവിച്ചു. ബാഹ്യലോകത്തുനിന്നു നേടാവുന്നതെല്ലാം നേടിയെടുത്തു. അവയെല്ലാം താത്ക്കാലികങ്ങളും നശ്വരങ്ങളുമാണെന്നു ബോധ്യമായില്ലേ? ഇനി ശാശ്വതമായ സുഖത്തിന്റെ ഖനി ഞാൻ തുറന്നു തരാം. അതിനിനി ഒരിടത്തും പോകേണ്ടതില്ല. അതു താങ്കളുടെ ഉള്ളിൽത്തന്നെയാണ്. ഉള്ളിന്റെ ഉള്ളിൽ മൗനത്തിന്റെ സൗമ്യമായ ഒരു പ്രതലമുണ്ട്. അവിടെ ആനന്ദവും അർത്ഥവും മാധുര്യവും സംഗീതവും എല്ലാം ഒന്നിച്ചുമേളിക്കുന്ന താങ്കളുടെ സഹജമായ സത്തയുണ്ട്. ഇനി ആ ഖനിയിൽനിന്നു മൂല്യത്തെ കണ്ടെത്തി ജീവിക്കുക.”

നമ്മുടെ ജീവിതവും കുറേ അന്വേഷണങ്ങളും കുറേ പരിത്യാഗ

ങ്ങളും ചേർന്ന സമ്മിശ്രമായ ഒരു പ്രതിഭാസമാണ്. സുഖമുള്ളതിനെ നാം സ്വന്തമാക്കി വയ്ക്കുന്നു. ദുഃഖമുള്ളതിനെ നാം ഒഴിവാക്കുന്നു. അങ്ങനെയുള്ള സാധാരണ ജീവിതത്തിൽ സുഖത്തിന്റെ നിത്യത അനുഭവിക്കാൻ കഴിയുന്ന പ്രജ്ഞാനം നമ്മിൽ ഊറിക്കൂടിയിട്ടില്ല. ആ പ്രജ്ഞാനത്തെ ഉണർത്തിത്തരുന്ന, എന്തുകൊണ്ടും മൂല്യവത്തായ ഒരു കൃതിയിലേക്കാണ് നാം ഇറങ്ങിച്ചെല്ലാൻ പോകുന്നത്.

നാരായണഗുരു അറുപതോളം കൃതികൾ രചിച്ചിട്ടുണ്ട്. അവയെല്ലാം ഇന്നു നമുക്കു ലഭ്യമാണ്. ഈ അറുപതു കൃതികളിൽ ഓരോ കൃതിയ്ക്കും അതിന്റേതായ വ്യത്യസ്തതകളുണ്ട്. വ്യത്യസ്തതകൾ ഉണ്ടായിരിക്കുമ്പോഴും ആ കൃതികളിലൊക്കെ ദർശനത്തിന്റേതായ ഒരു സമാനാധികരണതയുമുണ്ട്. അദ്വൈതദർശനമാണ് ഗുരുവിന്റെ സഹജമായിരിക്കുന്ന കാഴ്ച. ആ സഹജമായിരിക്കുന്ന ദർശനം സ്തോത്രകൃതികളിലൂടെയും പ്രബോധനാത്മകകൃതികളിലൂടെയും പ്രകാശിക്കുന്നുണ്ട്. ആത്മോപദേശശതകം, ദർശനമാല, അദ്വൈത ദീപിക, ബ്രഹ്മവിദ്യാപഞ്ചകം പോലുള്ള കൃതികൾ ദാർശനികമാണ്. ഉപനിഷത്തുകളിൽ ദർശനം പ്രകാശിക്കുന്നതുപോലെതന്നെയാണ് ആത്മോപദേശശതകത്തിലും ദർശനമാലയിലുമൊക്കെ ഗുരു അദ്വൈതത്തെ മിഴിവാർന്ന തനിമയോടെ അവതരിപ്പിച്ചിരിക്കുന്നത്.

സ്തോത്രകൃതികളിൽ വിനായകസ്തോത്രമുണ്ട്, വിഷ്ണുസ്തോത്രങ്ങളുണ്ട്, ദേവീസ്തോത്രങ്ങളുണ്ട്, ശിവസ്തോത്രങ്ങളുണ്ട്, സുബ്രഹ്മണ്യസ്തോത്രങ്ങളുണ്ട്. അങ്ങനെ അനേകം സ്തോത്രകൃതികൾ ഗുരു എഴുതിയിട്ടുണ്ട്. അത് ഇത്രമാത്രം പഠിക്കാൻ എന്തിരിക്കുന്നു? അത് മധുരമായി ചൊല്ലേണ്ട ഒന്നല്ലേ? ശബ്ദസൗകുമാര്യത്തേക്കാൾ എന്തിനാണതിന്റെ അർത്ഥമെല്ലാം അറിയാൻ പോകുന്നത്? ഇത്തരം ചോദ്യങ്ങളൊക്കെ ചിലരിലെങ്കിലും ഉടലെടുക്കാറുണ്ട്.

ശബ്ദത്തിന് അതിന്റേതായ മാധുര്യം ഉണ്ടായിരിക്കുന്നതുപോലെതന്നെ അർത്ഥത്തിനും മാധുര്യമുണ്ട്. ശബ്ദത്തിന്റെയും അർത്ഥത്തിന്റെയും മാധുര്യം ഒരേപോലെ അനുഭവിക്കാൻ കഴിയുമ്പോഴാണ് ഗുരുവിന്റെ വചനങ്ങൾ നമ്മുടെ ഉള്ളിൽ പരിവർത്തനങ്ങൾ ഉണ്ടാക്കുന്നത്. അല്ലാത്തപക്ഷം ശബ്ദത്തിന്റെ മാധുര്യത്തിൽ നമ്മൾ മോഹിച്ചുപോകുന്നു. മധുരമുള്ള ഒരു ഗാനം കേൾക്കുമ്പോൾ നമ്മളതിൽ എങ്ങനെയൊക്കെയോ മോഹിതരായിപ്പോകാറുണ്ട്. പക്ഷേ, എത്ര നല്ല ശബ്ദങ്ങൾ കേട്ടാലും പൂർണപ്രജ്ഞത ഉണ്ടാവുകയില്ല. കേൾക്കുന്ന വേളയെ നമുക്കു സന്തുഷ്ടമാക്കാമെന്നല്ലാതെ, ശാശ്വ

തമായിരിക്കുന്ന സന്തുഷ്ടിയും സമാധാനവും നിർവൃതിയും ജ്ഞാനത്തിലൂടെ മാത്രമേ സംഭവിക്കുകയുള്ളൂ. അതുകൊണ്ടാണ് ശബ്ദമാധുര്യത്തോടൊപ്പംതന്നെ അർത്ഥമാധുര്യവും നമ്മുടെ ഉള്ളിൽ സംഭവിക്കണമെന്നു പറയുന്നത്.

എന്തു കേൾക്കുമ്പോഴും എന്താണതിന്റെ അർത്ഥമെന്നു വിചാരം ചെയ്യുന്ന ഒരു ഉള്ളുണർവ് നമുക്കുണ്ടാകണം. അല്ലെങ്കിൽ ശബ്ദ ങ്ങളെല്ലാം വെറും വ്യാമോഹങ്ങളെ സൃഷ്ടിച്ചു കടന്നുപോവുക മാത്രമേ ചെയ്യുകയുള്ളൂ. ജനനീ നവരത്നമഞ്ജരി എന്ന കൃതിയും അങ്ങനെ അർത്ഥമറിയാതെ ചൊല്ലിക്കൊണ്ടിരിക്കുകയാണെങ്കിൽ കുറേനാൾ കഴിഞ്ഞാലും നമ്മുടെ ഉള്ളിൽ അനിവാര്യമായ മാറ്റങ്ങ ളൊന്നും സംഭവിക്കാതെ അതു വെറും ശബ്ദജാലമായി മാത്രമേ നിലകൊള്ളുകയുള്ളൂ.

ഗുരു നമ്മെ സാംസാരികജീവിതത്തിന്റെ, സാമൂഹികജീവിതത്തിന്റെ ബന്ധനങ്ങളിൽനിന്നും വിമുക്തരാക്കി ആനന്ദത്തിന്റെ പാരമ്യത്തിലേക്കു ആനയിക്കാനാണ് ഇങ്ങനെയുള്ള കൃതികൾ എഴുതിത്തന്നിരിക്കുന്നത്. എന്നാലും വീണ്ടും ബന്ധനംതന്നെ തിരഞ്ഞെടുക്കുന്നു. അപ്പോൾ ഗുരുവിന്റെ കൃതികൾ വിഫലങ്ങളായി മാറുന്നു.

അതുകൊണ്ട് ഗുരുവിനെ നമ്മൾ പഠിക്കുമ്പോഴും മനസ്സിലാക്കു മ്പോഴും ഗുരു പറഞ്ഞുതന്നിട്ടുള്ള അർത്ഥത്തിന്റെ തലം വിചിന്തനം ചെയ്ത് അതിന്റെ പ്രയോജനം അനുഭവിക്കാൻ കഴിയണം. അത് ആത്മാവിനെ അറിയുമ്പോഴുണ്ടാകുന്ന നിർവൃതിയാണ്. സാംസാ രികദുഃഖത്തിൽനിന്നുള്ള പൂർണ്ണമായ മുക്തിയാണ്. നിത്യജീവിത ത്തിൽ നമുക്ക് പ്രയാസങ്ങളില്ലാതെ ജീവിതത്തെ സമീപിക്കാൻ കഴി യുന്ന ഒരു ഉൾവെളിച്ചം. അതാണ് ഗുരു നമ്മളിൽ പ്രയോജനമായി കാണുന്നത്.

മനുഷ്യർ ഒരു മാറ്റത്തിന് വിധേയരാകേണ്ടിയിരിക്കുന്നു. അത് ഏതെങ്കിലും ജാതിയിലെ മനുഷ്യരോ അല്ലെങ്കിൽ മതത്തിലെ മനു ഷ്യരോ അല്ല. സമസ്തമനുഷ്യരും ഒരു മാറ്റത്തിന് വിധേയരാകേ ണ്ടിയിരിക്കുന്നു. ആ മാറ്റത്തിന്റെ ലക്ഷ്യം പരമപുരുഷാർത്ഥമായി രിക്കുന്ന മോക്ഷമാണ്. മോക്ഷത്തിലേക്കാണ് മനുഷ്യൻ വളർന്നുവ രേണ്ടത്. മനുഷ്യൻ വളരേണ്ട ഒരു ജീവിയാണ്. എല്ലാ ജീവികളും ശരീരത്തിന്റെ തലത്തിലാണ് വളരുന്നത്. എന്നാൽ മനുഷ്യന്റെ വളർച്ച ശരീരത്തിൽ മാത്രം ഒതുങ്ങിനിൽക്കുന്ന ഒരു പ്രക്രിയ യാകാൻ പാടില്ല. ശരീരത്തിന്റെ വളർച്ചയിൽനിന്നും ആത്മാവിന്റെ

വികാസത്തിലേക്ക് പരിവർത്തിക്കുമ്പോൾ മനുഷ്യൻ ദൈവികമായ ഒരു ജീവിയായിത്തീരുന്നു. ഒരു വ്യക്തിയിൽ ദൈവികതയുണ്ടെന്ന റിയുമ്പോൾ അവൻ ശാരീരികതയുടെ ബന്ധനത്തിൽനിന്നും മുക്ത നായി ദൈവികതയുടെ പ്രതലത്തിലേക്ക് പരിവർത്തിക്കപ്പെടുന്നു. അതുകൊണ്ട് എല്ലാക്കാലത്തും മനുഷ്യൻ ശാരീരികവും ജൈവി കവും മാനസികവുമായിരിക്കുന്ന മണ്ഡലങ്ങളിൽമാത്രം വിഹരി ച്ചിരിക്കാതെ അവയിൽനിന്നും പുറത്തുകടക്കാൻ ശ്രമിക്കണം. ആ ശ്രമമാണ് മനുഷ്യനെ ഉന്നതനായ ഒരു ജീവിയാക്കി മാറ്റുന്നത്.

അല്ലാത്തപക്ഷം ഗുരു പറയുന്നതുപോലെ: "ഉണരണം ഇനി ഉറ ങ്ങണം ഭുജിച്ചീടണം അശനം പുണരേണം എന്നിവണ്ണം അണയും അനേകവികല്പം ആകയാൽ ആരുണരുവത് ഉള്ളൊരു നിർവികാ രരൂപം" ആത്മോപദേശശതകത്തിൽ സാമാന്യജനങ്ങളുടെ ജീവി തത്തിലേക്ക് വിരൽചൂണ്ടിക്കൊണ്ട് ഗുരു കാണിച്ചുതരുന്ന യാഥാർത്ഥ്യങ്ങളാണിവ. ഓരോരുത്തരുടേയും ഉള്ളിൽ ആത്മസ്വ രൂപമായിരിക്കുന്ന നിർവികാരതയിലേക്ക്, മാറ്റമില്ലാതിരിക്കുന്ന ഉണ്മ യിലേക്ക് ആരുംതന്നെ ഉണർന്നുവരുന്നില്ലല്ലോ. അല്പം വിലാപ ത്തിന്റെ ചുവയുള്ള സ്വരത്തിലാണ് ഗുരു ഇത് പറയുന്നത്. സാമാ ന്യമനുഷ്യൻ എന്നും സാമാന്യമനുഷ്യനായി ജീവിക്കാതെ അവന് ദൈവികതയിലേക്ക് ഉയരുവാനുള്ള ചിറകുകൾ ഉണ്ടെന്നാണ് ഇതിന്റെ അർത്ഥം. ആ ചിറകുകൾ നാം ഉപയോഗപ്പെടുത്തണം. നമ്മിലെ അനന്തമായ സാധ്യതകളെ മുക്തിക്കുവേണ്ടി പ്രയോജന പ്പെടുത്തണം. ജനനീ നവരത്നമഞ്ജരി മുക്തിസന്ദായകമായിരി ക്കുന്ന ഒരു കൃതിയാണ്. ദാർശനികത്തെളിമയ്ക്കു അതു മാത്രം പഠിച്ചാൽ മതി. അതുമാത്രം മനനം ചെയ്താൽ മതി. അതിൽ സൗന്ദ ര്യത്തിന്റെ ഉത്തുംഗമായിരിക്കുന്ന അനുഭൂതിയുണ്ട്. അതിലെ ഓരോ വാക്കും മലയാളഭാഷയുടെ തനിമയിൽനിന്നും പിഴിഞ്ഞെടുത്തിട്ടു ള്ളതാണ്. അത്രയും സുഷമയുള്ള വാക്കുകൾ ഒരുപക്ഷേ നിങ്ങൾക്ക് മലയാളത്തിലെ സമസ്തകവിതകളെടുത്തു വായിച്ചാലും കണ്ടെ ത്താൻ കഴിയുകയില്ല.

എന്തുകൊണ്ടാണിങ്ങനെ ഇത്രയും നല്ലവണ്ണം കവിത എഴുതാൻ കഴിഞ്ഞിട്ടും ഉള്ളൂരിനെപ്പോലെയും വള്ളത്തോളിനെപ്പോലെയും മഹാകാവ്യങ്ങൾ എഴുതാൻ പോകാതെ അല്പം കവിതകളിൽ ആദ്ധ്യാ ത്മികതയുടെ ചാരുത മാത്രം നിക്ഷേപിച്ച് ഗുരു ഒതുങ്ങിക്കൂടിയതെന്നു ചോദിച്ചുപോകാം. മിക്കവാറും കവിത്വമുള്ളവർ എന്നെന്നും എഴുതി

ക്കൊണ്ടിരിക്കും. അവർക്ക് എഴുത്തിനെ തടുക്കാൻ കഴിയാറില്ല. എന്നാൽ ഗുരുവാകട്ടെ വാചംയമിയാണ്. അവസരത്തിലും അനവസരത്തിലും വാരിവലിച്ച് എഴുതിക്കൂട്ടിയിട്ടില്ല. എഴുതിയിട്ടുള്ളതെല്ലാം മുത്തുകൾതന്നെയാണ്, രത്നങ്ങൾതന്നെയാണ്. അതുകൊണ്ട് നമ്മൾ അധികം പഠിക്കേണ്ട. കുറച്ച് പഠിച്ചാൽ മതി. ആ കുറച്ചുള്ളതിൽതന്നെ അനന്തമായ സാഗരം ഒതുക്കിവച്ചിട്ടുണ്ട്.

അത്തരത്തിൽ നോക്കിയാൽ ജനനീ നവരത്നമഞ്ജരി സാഗരത്തിന്റെ ആഴവും ആകാശത്തിന്റെ ഔന്നത്യവും ഒരുപോലെ ഉൾച്ചേർന്നിരിക്കുന്ന ഒരു കൃതിയാണ്. ഈ കൃതിയെക്കുറിച്ച് ഇത്രയൊക്കെ മുഖവുരയായി പറഞ്ഞുകൊണ്ട് ഇതിന്റെ അർത്ഥം മനസ്സിലാക്കുന്നതോടൊപ്പംതന്നെ ഇതിൽ അല്പം അനുഭൂതി ജനിപ്പിക്കുന്ന സന്ദർഭങ്ങൾ ഉണ്ടെങ്കിൽ അതും നുണഞ്ഞുകൊണ്ട് നമുക്കു കൃതിയിലേക്കു കടക്കാം.

# ഒന്ന്

ഒന്നായ മാമതിയിൽ നിന്നായിരം ത്രിപുടി
വന്നാശു തൻമതി മറ-
ന്നന്നാദിയിൽ പ്രിയമുയർന്നാടലാം കടലി-
ലൊന്നായി വീണു വലയും
എന്നാശയം ഗതിപെറും നാദഭൂമിയില-
മർന്നാവിരാഭ പടരും
ചിന്നാഭിയിൽ ത്രിപുടിയെന്നാണറുംപടി
കലർന്നാറിടുന്നു ജനനീ!

| | | |
|---|---|---|
| ഒന്നായ | - | ഏകവും |
| മാമതിയിൽനിന്ന് | - | അനന്തവുമായ ബോധത്തിൽനിന്ന് |
| ആയിരം | - | എണ്ണിയാലൊടുങ്ങാത്ത |
| ത്രിപുടി വന്നു | - | അറിയുന്നവൻ, അറിയപ്പെടുന്ന വസ്തു, അറിയൽ എന്ന തരത്തിൽ മൂന്ന് ഇതളുക ളോടുകൂടിയ ഭേദചിന്തകൾ ഉണ്ടാകുന്നു. |
| ആശു | - | ഉടനടി |
| തന്മതി മറന്ന് | - | സ്വരൂപബോധം മറന്ന് |
| അന്നാദിയിൽ | - | ഭക്ഷണം തുടങ്ങിയ ഭോഗങ്ങളിൽ |
| പ്രിയമുയർന്ന് | - | താത്പര്യം വർദ്ധിച്ചുവന്ന് |
| ആടലാം കടലിൽ | - | ദുഃഖപൂർണ്ണമായ സംസാരക്കടലിൽ |
| ഒന്നായി | - | ആകവേ |
| വീണുവലയും | - | വീണു ക്ലേശിക്കുകയണ് |
| എൻ ആശയം | - | എന്റെ അന്തക്കരണം. |
| ജനനീ | - | അല്ലയോ ജഗത്തിന്റെ അമ്മേ, |
| ഗതിപെറും | - | മുക്തിക്കു ഹേതുവായ |
| നാദഭൂമിയിൽ | - | നാദമണ്ഡലത്തിൽ |
| അമർന്ന് | - | വിലയിച്ച് |
| ആവിരാഭപടരും | - | ആത്മചൈതന്യം പ്രസരിക്കുന്ന |
| ചിന്നാഭിയിൽ | - | ബോധകേന്ദ്രത്തിൽ |
| ത്രിപുടി | - | മൂന്നായ് പിരിയുന്ന ഈ ഭേദചിന്തകൾ |
| എന്നാണ് | - | എന്നാണ് |
| അറുംപടികലർന്ന് | - | മുഴുവനായി വിലയിച്ചുതീർന്ന് |
| ആറിടുന്നു | - | പ്രശാന്തിയെ കൈവരിക്കുന്നത്? |

# അമ്മയുടെ ഉണ്മ
# അറിവിന്റെ തെളിമ

നാരായണഗുരുവിന്റെ അനന്യസുന്ദരമായ ഈ ആദ്ധ്യാത്മിക കവനത്തിൽ വിശ്വജനനിയെയാണ് സ്തുതിക്കുന്നത്. പരമപുരുഷാർത്ഥമായ മുക്തിക്കുവേണ്ടി ദാഹിക്കുന്ന പ്രാർത്ഥനയും കൂടിയാണിത്. ദാർശനികവും അതേസമയം ഭക്തിനിർഭരവുമായ ഈ കവിത ചൊല്ലുന്തോറും മനുഷ്യഹൃദയത്തിൽ ചിന്തകളുടെ തരംഗവൈകല്യങ്ങളെല്ലാം അടങ്ങി മനസ്സ് ദേവിയുടെ ശാന്തമായ ഹൃദയപുണ്ഡരീകത്തിൽ സ്വസ്തികൊള്ളുന്നു. അതാണ് ജനനീ നവരത്നമഞ്ജരി. ഇത് ആലപിച്ചു പോകുമ്പോൾ ഇതൊരു വെറും ആലാപനമായിത്തീരുന്നില്ല. ഇതിലിരിക്കുന്ന രത്നം നമ്മുടെ ഉള്ളിൽ ശോഭിക്കുന്ന ആത്മപ്രഭയായി മാറുന്നു. ആവിരാഭ പടരും ചിന്നാഭിയിൽ ത്രിപുടി എന്നാണ് അറുംപടി കലർന്ന് ആറിടുന്നു, ജനനി? ഇതൊരു പ്രാർത്ഥനാനിർഭരമായ ചോദ്യമാണ്. ഈ ശ്ലോകത്തിന്റെ അവസാനത്തിൽ വിശ്വജനനിയായ അമ്മയോടു ചോദിക്കുകയാണ്, നിന്റെ ആ ജ്ഞാനമഹസ്സിൽ ഞാൻ കുതിർന്നില്ലാതായി, എന്റെ അസ്തിതയെല്ലാം നിന്റെ അസ്തിതയായി മാറി, എന്റെ ദുഃഖങ്ങളെല്ലാം നിന്നിലെ ആനന്ദസരിത്തായി മാറി, എന്നിലെ വിഭാഗീയതകളെല്ലാം നിന്റെ സൗഭാഗ്യങ്ങളായി മാറി ജീവിതത്തെ ധന്യത നിറഞ്ഞതാക്കുന്ന ആ നിത്യനൂതനനിമിഷം എന്നാണമ്മേ എന്നിൽ സംഭവിക്കുന്നത്? എത്ര മനോജ്ഞമായ പ്രാർത്ഥന!

സാധാരണയായി നാം പ്രാർത്ഥിക്കുന്നതു തുച്ഛമായ ലോകവിഷയങ്ങൾ എന്തെങ്കിലുമൊക്കെ നേടിയെടുക്കാനായിരിക്കും. എന്നാലിത് അത്തരത്തിലൊരു പ്രാർത്ഥനയല്ല. ദാർശനികമായ ഉൾക്കാഴ്ചയാൽ തിളക്കമുറ്റിയ ഹൃദന്തത്തിൽനിന്നാണ് ഈ പ്രാർത്ഥന പ്രഭവിക്കുന്നത്. അതുകൊണ്ടുതന്നെ ഈ പ്രാർത്ഥന കാലദേശബാധിതമല്ല. ഏതുകാലത്തും ഏതു ദേശത്തും ഉള്ളവർക്ക് ഈ പ്രാർത്ഥനയുടെ

അന്തരാർത്ഥങ്ങൾ ആശ്വാസമേകുന്നവയാണ്. പ്രാർത്ഥനകളിൽ എല്ലാംതന്നെ അഗാധമായ അനുഭൂതിയുടെ നിറവിലേക്കുള്ള അഭിവാഞ്ഛയുണ്ട്.

കാളിന്ദിയുടെ മണൽത്തിട്ടകളിൽ പ്രണയാർത്തകളായ ഗോപികമാർ വന്നിരുന്നു പാടിയ ഗീതങ്ങളിൽ ഈ പ്രാർത്ഥനയുടെ മുഗ്ധമാധുര്യം നമുക്കനുഭവിക്കാനാകും. സോളമന്റെ ഉത്തമഗീതങ്ങളിൽ ഈ അനുഭൂതിവിശേഷം ദർശിക്കാനാവും. കുരിശിന്റെ യോഹന്നാൻ എഴുതിയ ആത്മഗീതങ്ങളിൽ ഈ പ്രാർത്ഥനയുടെ ഹൃദ്യത നമുക്കു നുണയാനാകും. റഷ്യൻ മിസ്റ്റിക്കുകളുടെ വിശുദ്ധ പ്രാർത്ഥനാഗീതങ്ങളുടെ സമാഹാരമായ ഫിലോകാലിയയിൽ ഈ പ്രാർത്ഥനയുടെ അന്തർധ്വനികൾ നിഹിതമായിക്കിടക്കുന്നുണ്ട്. വേരായ നിൻ കഴലിൽ ആരാധനം തരണം ആരാൽ ഇതിന്നൊരു വരം, നേരായി വന്നിടുക വേറാരുമില്ല ഗതി ഹേ, രാജയോഗജനനീ... ഈ വരികളിൽ ഗുരുവിന്റെ രചനയുടെ സവിശേഷഗന്ധം തങ്ങിനിൽക്കുന്നു.

പ്രാർത്ഥനകൾ ഗാനങ്ങളായി മാറുമ്പോഴും അവയിലെല്ലാം സുബദ്ധമായ ഒരു ശാസ്ത്രീയത ഗുരു നിവേശിപ്പിക്കാറുണ്ട്. അതുകൊണ്ട് മനുഷ്യന്റെ ചിത്തം ശകലിതമാക്കപ്പെടുന്നത് എങ്ങനെയാണെന്ന് ആദ്യം എടുത്തുപറയുന്നു. അതായത് ദാർശനികമായ ഉൾക്കാഴ്ചയോടെ ഒരു പ്രശ്നത്തെ പറഞ്ഞുകൊണ്ട് തുടങ്ങുന്നു. ഒന്നായ മഹാമേധയിൽനിന്ന് ആയിരക്കണക്കിനു ത്രിപുടികൾ പൊന്തി വരുന്നു. ആ നൊടിയിൽതന്നെ നമുക്കു സ്വാത്മവിസ്മൃതി ഉണ്ടാകുന്നു. പിന്നെ അന്നത്തിലും പൊന്നിലും ആണിലും പെണ്ണിലും മണ്ണിലും പ്രിയാസ്വാദനങ്ങൾ ഉയർന്നു വരുന്നു. അതു മനസ്സിനെ ആടലാം കടലിൽ ഒന്നായി വീണുവലയ്ക്കുന്നു. ഇത്തരത്തിൽ വേദന തിന്നുന്ന മനസ്സ് ഗതിപെറും നാദഭൂമിയിൽ അമർന്ന് എന്നാണ് അറുംപടി കലർന്ന് ആറിടുന്നത്, അമ്മേ?

ചൂടുള്ള ചായ തണുക്കുവാൻവേണ്ടി വയ്ക്കാറുണ്ട്. ചൂടുള്ളപ്പോൾ കുടിക്കാൻ പ്രയാസമാണ്. അതുപോലെ പ്രാപഞ്ചികമായ എല്ലാ അനുഭവങ്ങളും നമ്മളിൽ സന്താപത്തെ ഉണ്ടാക്കുന്നു. സന്താപം എന്നു പറഞ്ഞാൽ ദുഃഖം. എല്ലാ ദുഃഖത്തിനും താപമുണ്ട്, ചൂടുണ്ട്. ആ സന്താപങ്ങളെല്ലാം, ആ ഉഷ്ണങ്ങളെല്ലാം ഉപശമിച്ച് തികച്ചും ഹൃദ്യമായ ഒരു നനുത്ത അനുഭൂതിയിൽ നാം വിലയിക്കണം. ദേവിയുടെ ഹൃദയം തണുത്തതാണ്. നനുത്തതാണ്. ജീവന്റെ സന്താപങ്ങളെ മുഴുവൻ കെടുത്താൻ പോരുന്ന ജലാശയസദൃശമായ സ്വച്ഛതയാണത്. അതിലേക്കാണ് ഗുരു നമ്മളെ ആനയിക്കുന്നത്.

ഇതിലെ ഓരോ വാക്കും നിഘണ്ടുവിൽ പറയുന്ന അർത്ഥത്തിനപ്പുറത്തേക്കു കടന്നു പോകുന്നതാണ്. അതുകൊണ്ടു നിഘണ്ടു മാത്രം ഉപയോഗിച്ച് ശ്ലോകത്തിന്റെ അർത്ഥം പറയാൻ ശ്രമിക്കുകയല്ല ഇവിടെ ചെയ്യുന്നത്. പണ്ഡിതന്മാർക്ക് ഇതിന്റെ അർത്ഥം ഓരോ വാക്കിനുംനേരെ തത്തുല്യമായി എഴുതിവയ്ക്കാൻ കഴിയുമെങ്കിലും ആ വാക്കിന്റെ അർത്ഥം അങ്ങനെയാകണമെന്നില്ല. 'എന്നാശയം' എന്നു പറയുമ്പോൾ എന്താണ് ആശയം എന്നു സന്ദേഹം വരാം. ആശയം എന്നാൽ ഐഡിയ. ലാക്ഷണികമായി അങ്ങനെ പറയാം. ഐഡിയ എന്നു പറഞ്ഞാൽ എന്താണ്? അന്തക്കരണത്തിൽ വൃത്തിരൂപത്തിൽ സംഭവിക്കുന്നതെന്തും ഐഡിയകളാണ്. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയാണ് അന്തക്കരണങ്ങൾ. ഈ അന്തക്കരണങ്ങളിൽ ആവിർഭവിക്കുന്നതെന്തും ഐഡിയകളാണ്. വാസനകൾ ശയിക്കുന്ന ഇടമാണ് ആശയം. അപ്പോൾ മനസ്സിനെ മുഴുവനും എടുത്ത് ആശയം എന്നു പറയുന്നു.

എന്നാശയം ഗതിപെറും - എനിക്കെന്നാണു ബന്ധവിമുക്തി ഉണ്ടാകുന്നത്? ഗതിപെറുക എന്നു പറഞ്ഞാൽ മോക്ഷപ്രാപ്തി ഉണ്ടാവുക എന്നാണർത്ഥം. നാദഭൂമിയിൽ അമർന്ന്-ആത്മാവാകുന്ന നാദഭൂമിയിൽ അമർന്ന്. നാദഭൂമി തികച്ചും ആലങ്കാരികവും ആനുഭൂതികവുമായ ഒരു പദമാണ്. അതു രുചിക്കുവാൻ നമ്മുടെ ഉള്ളിൽ അല്പം കവിഹൃദയം വേണം. ഋഷികളെല്ലാം കവികളും കൂടിയാണ്. ഋഷിക്ക് പാടാനേ കഴിയുകയുള്ളൂ. പറയാൻ അറിഞ്ഞുകൂടാ. പറഞ്ഞാൽ അതു വീൺവാക്കായി പോകുമോ എന്ന ഭയം ഋഷിക്കുണ്ട്. അതുകൊണ്ട് ഋഷി പാടുന്നു. ഋഷി ഗായകനാണ്. ഗായകനായതുകൊണ്ടാണ് ഭഗവാന്റെ ഗാനം ഭഗവദ്ഗീതയായി മാറിയത്. ഗീത ഒരു ഗാനമാണ്.

ഗുരുവിന്റെ ഗാനപീയൂഷമാണ് ജനനീ നവരത്നമഞ്ജരി. ഇതിന്റെ ശീർഷകംപോലും ഹൃദയത്തിൽ അനല്പമായ അനുഭൂതിയെ ജനിപ്പിക്കുന്നു. ഗുരുവിന്റെ ഋഷിത്വം അതിന്റെ പൂർണ്ണതയിൽ എത്തിനിൽക്കുമ്പോൾ സംഭവിച്ച ഒന്നാണ് ജനനീ നവരത്നമഞ്ജരി. നാം ഇതിനെ സമീപിക്കേണ്ടതും ബുദ്ധിപരമായ ഒരന്വേഷണം മാത്രമായല്ല, ആനുഭൂതികമായിരിക്കുന്ന, ഹൃദയത്തിന്റെ വശത്തിലൂടേയും അന്വേഷിക്കേണ്ടതായിട്ടുണ്ട്. ഹൃദയത്തിന്റെ മൃദുത്വം ഇതിന്റെ ഓരോ വാക്കിലും സ്പന്ദിച്ചുനിൽക്കുന്നു. എന്നാൽ ബുദ്ധിയുടെ സൂക്ഷ്മതയിൽ സൂക്ഷ്മതയുള്ള ഭാഗങ്ങളും ഇതിൽ കാണാം. ഇവ രണ്ടിനേയും സമന്വയിപ്പിക്കുന്ന ഒരു അസാധാരണമായ

സൃഷ്ടിവിശേഷം ഇതിൽ പരിലസിക്കുന്നു. എന്തൊരു സർഗ്ഗാത്മകമായ രചനാസുഷമ! ഗുരുവിന്റെ ഒരു കൃതിയും നിസ്സാരമാക്കാൻ കഴിയുന്നതല്ല. ജനനീ നവരത്നമഞ്ജരി ഒരിക്കലും നിസ്സാരമാക്കിക്കളയാൻ കഴിയില്ല.

ഒരമ്മ എന്നോടു ചോദിച്ചു: "വാസ്തവത്തിൽ എന്താണ് മാതൃത്വം? ജനനീ നവരത്നമഞ്ജരിയിൽ മാതൃത്വത്തെക്കുറിച്ച് എന്തെങ്കിലും പറയുന്നുണ്ടോ? എല്ലാവരിലും അങ്ങനെ ഒരു ചോദ്യം ഉണ്ടാകാനി ടയുണ്ട്. ജനനി എന്നാൽ അമ്മ. നമുക്കു പരിചിതമായ അമ്മ നമ്മളെ പ്രസവിച്ച അമ്മയാണ്. നമ്മളെ വളർത്തിക്കൊണ്ടുവന്ന അമ്മയെക്കുറിച്ചു നമുക്കറിയാം. പലരുടേയും അമ്മമാർ പലതരത്തിലുള്ളതാണ്. ചിലർ വളരെ സ്നേഹമസൃണരായ അമ്മമാരായിരിക്കും. ചിലർ എപ്പോഴും ദേഷ്യപ്പെട്ടുകൊണ്ടിരിക്കുന്ന അമ്മമാരായിരിക്കും. കുട്ടികളെ ശകാരിക്കുകയും അവരോടു വഴക്കടിക്കുകയും ഒച്ചവയ്ക്കുകയും ചെയ്യുന്ന അമ്മമാരെ നമുക്കറിയാം. കുട്ടികളുടെ ചെറിയ ആവശ്യങ്ങളെപ്പോലും അവഗണിക്കുകയും തള്ളിക്കളയുകയും കുട്ടികളെ പുച്ഛിക്കുകയും നിന്ദിക്കുകയും ചെയ്യുന്ന അമ്മമാരെക്കുറിച്ചും നമുക്കറിയാം. എന്നാൽ കുഞ്ഞിന്റെ ആത്മാവിന്റെ എല്ലാ ആവശ്യകതകളേയും എല്ലാ സ്വാതന്ത്ര്യങ്ങളേയും അനുവദിച്ചു കൊടുത്തു പരിപോഷിപ്പിക്കുന്ന അമ്മമാരുമുണ്ട്. അവർ കുഞ്ഞുങ്ങളെ കൂടെക്കൂടെ ശകാരിക്കുകയില്ല. സ്നേഹത്തിന്റെ വിശാലമായിരിക്കുന്ന ഒരു പൊയ്കപോലെയാണ് അവർ.

വാസ്തവത്തിൽ എന്താണ് മാതൃത്വം? ഒരു കുഞ്ഞിനെ പ്രസവിച്ചാൽ അമ്മയായിത്തീരുമോ? സ്ത്രീകളെ മാത്രമാണോ അമ്മ എന്നു പറയുന്നത്? പുരുഷനിലും മാതൃത്വമില്ലേ? ഇങ്ങനെയുള്ള ചോദ്യങ്ങളൊക്കെ നമുക്കുണ്ടാകാം. അതുകൊണ്ട് മാതൃത്വം വാസ്തവത്തിൽ കുഞ്ഞിനെ പ്രസവിച്ചതുകൊണ്ടോ കുഞ്ഞിനെ വളർത്തിയതുകൊണ്ടോ മാത്രം സ്ത്രീയിൽ സംഭവിക്കുന്ന ഒന്നല്ല. മാതൃത്വം വിശാലമായിരിക്കുന്ന സ്നേഹത്തിന്റെ, സ്വീകാര്യതയുടെ, സഹാനുഭൂതിയുടെ, സഹിഷ്ണുതയുടെ തലമാണ്. അതു സ്ത്രീയിലും പുരുഷനിലും ഉണ്ടാകാം. അതു സ്ത്രീയോടു മാത്രം ബന്ധിപ്പിച്ചു മനസ്സിലാക്കുന്നത് ഉത്തമമല്ല. പുരുഷനോടും ബന്ധിപ്പിച്ചു നമുക്കതു മനസ്സിലാക്കാം. മാതൃത്വത്തെ സ്ത്രൈണതയുമായോ പൗരുഷവുമായോ ബന്ധിപ്പിക്കേണ്ട ആവശ്യമില്ല. ഒരു ഗുരുവിൽ മാതൃത്വത്തിന്റെ പൂർത്തീകരണം നമുക്കു കാണാൻ കഴിയും. ഗുരു സ്ത്രീയോ പുരുഷനോ ആണോ? സ്ത്രീശരീരം ഉണ്ടായിരിക്കാം ചിലപ്പോൾ. ചിലപ്പോൾ പുരുഷശരീരം ഉണ്ടായിരിക്കാം. എന്നാലും ഗുരു സ്ത്രീയോ പുരുഷനോ

അല്ല. സ്ത്രീയെന്നും പുരുഷനെന്നും പറയുന്നതു ബാഹ്യമായ ശരീരഘടനയുടെ സ്വഭാവം നോക്കിയാണ്.

എന്നാൽ ഗുരു ആത്മാവിൽ അനന്യമായിരിക്കുന്നതുകൊണ്ട്, ആത്മാവ് സ്ത്രീയോ പുരുഷനോ എന്നു നമുക്കു പറയാൻ കഴിയാത്തതുകൊണ്ട്, ആത്മാവ് സർവവ്യാപിയായിരിക്കുന്നതുകൊണ്ട്, ആത്മാവിന് അനൈക്യമില്ലാത്തതുകൊണ്ട്, ആത്മാവ് സർവ്വത്തേയും സമാശ്ലേഷിക്കുന്ന ഒന്നായിരിക്കുന്നതുകൊണ്ട് ഗുരുവിനെ സ്ത്രീയെന്നോ പുരുഷനെന്നോ വ്യവച്ഛേദിക്കാൻ കഴിയുകയില്ല. അപ്പോൾ ഒരു ഗുരുവിനേയും സ്ത്രീയെന്നോ പുരുഷനെന്നോ ഉള്ള മനസ്സോടുകൂടി സമീപിക്കുന്നത് ഉചിതമായിരിക്കുകയില്ല. ശ്രീരാമകൃഷ്ണ പരമഹംസരെയായാലും ശ്രീനാരായണഗുരുവിനെയായാലും രമണമഹർഷിയെയായാലും ശാരദാദേവിയെയായാലും മീരാബായിയെയായാലും അങ്ങനെ സമീപിക്കുന്നത് ശരിയായിരിക്കുകയില്ല. ഏതൊരു സാന്നിദ്ധ്യത്തിലാണോ നമ്മുടെ ഉള്ളിലെ എല്ലാത്തരത്തിലുമുള്ള കല്മഷങ്ങളും വൈകല്യങ്ങളും അസ്വാതന്ത്ര്യങ്ങളും അഴിഞ്ഞുപോകുന്നത് ആ ഒരു സാന്നിദ്ധ്യമാണു മാതൃത്വം.

സൂര്യകിരണങ്ങളുടെ ഊഷ്മളതയിൽ മഞ്ഞുകണങ്ങൾ ഉരുകിപ്പോകുന്നതുപോലെ മാതൃത്വത്തിൽ സകലവിധത്തിലുള്ള ദുഃഖങ്ങളും അനൈക്യങ്ങളും ബാഷ്പീകരിച്ചുപോകുന്നു. അതിന്റെയൊക്കെ സാമാന്യമായ ലാഞ്ഛനയാണ് സാധാരണ അമ്മമാരിൽ കാണുന്നത്. അതു മാതൃത്വത്തിന്റെ പരിമിതമായ തലമാണ്, മാതൃത്വത്തിന്റെ പൂർണ്ണതയല്ല. എന്നാലും നമുക്കതു ചെറിയ തോതിൽ ഇവിടത്തെ അമ്മമാരിൽ കാണാനാകും. കുഞ്ഞുങ്ങൾക്ക് അമ്മമാരുമായിട്ടുള്ള ബന്ധം എടുത്തുനോക്കുകയാണെങ്കിൽ അച്ഛനേക്കാൾ അമ്മയിലേക്ക് ഒരഭിരമനം കൂടുതൽ കാണുന്നുണ്ട്. അമ്മയോടു ഹൃദയം പങ്കുവയ്ക്കാൻ കുട്ടികൾക്കു പൊടുന്നനെ കഴിയും. പക്ഷേ, അച്ഛനോടതു കഴിയുകയില്ല. അമ്മയുടെ മുമ്പിൽ എന്ത് തെറ്റു കാണിക്കുവാനും കുഞ്ഞിന് മടിയില്ല. അമ്മയ്ക്കതു മനസ്സിലാക്കാൻ കഴിയുമെന്നു കുഞ്ഞിനറിയാം. അച്ഛനതു ചിലപ്പോൾ മനസ്സിലാക്കാൻ കഴിയുകയില്ല. അച്ഛനെ കുഞ്ഞു ഭയപ്പെടുന്നുണ്ട്. അമ്മയെ കുഞ്ഞു ഭയപ്പെടുന്നില്ല. മാതൃത്വത്തിന്റെ ചില ലക്ഷണങ്ങളാണിവ. എവിടെ ഭയമുണ്ടോ അവിടെ മാതൃത്വമില്ല. കുഞ്ഞിന് എന്തിലെങ്കിലും ഭയം ഉണ്ടാകുന്നുണ്ടെങ്കിൽ അവിടെ മാതൃത്വമില്ല.

ദൈവത്തെ നമ്മൾ ഭയപ്പെടുന്നുണ്ടെങ്കിൽ ആ ദൈവം ശരിയായി ട്ടുള്ള ദൈവമല്ല. ദൈവം മാതൃത്വത്തിന്റെ പൂർണ്ണതയാണെങ്കിൽ നമ്മുടെ ഉള്ളിൽ അതൊരിക്കലും ഭയം ജനിപ്പിക്കുകയില്ല. എന്നാൽ ക്രിസ്തുമതത്തിൽ ഏറ്റവും ഭക്തനായിരിക്കുന്ന ഒരാൾ ദൈവത്തെ ഭയക്കുന്നവനായിരിക്കണം എന്നു പറയാറുണ്ട്. ഇസ്ലാംമതത്തിലും അങ്ങനെതന്നെയാണ്. അള്ളാഹു കാരുണ്യവാനും ദയാപരനുമായിരി ുമ്പോഴും ഒരു ഭയം വിശ്വാസികൾക്കുള്ളിലുണ്ട്. ഹിന്ദുമതത്തിലും പലയിടങ്ങളിലും അങ്ങനെയൊക്കെ കാണുന്നുണ്ട്. എന്നാൽ അദ്വൈതവേദാന്തത്തിൽ കുറേക്കൂടി വ്യക്തതയുള്ള ആത്മാനുഭവ ത്തെക്കുറിച്ചു പറയുമ്പോൾ നിർഭയത്വമാണ് ബ്രഹ്മം എന്നു പറയുന്നു. അഭയം വൈ ബ്രഹ്മ – ഭയമില്ലാത്ത അവസ്ഥയാണ് ബ്രഹ്മം. എവിടെ ഭയം ഉണ്ടോ അവിടെ ദൈവം ഇല്ല.

എന്തുകൊണ്ടാണു ക്രിസ്തുമതത്തിൽ ദൈവത്തെ പേടിക്കണം എന്നു പറയാൻ കാരണം? അവിടെ ദൈവം അച്ഛനാണ്. ഒരു പിതാവിന്റെ സ്ഥാനമാണ് ദൈവത്തിനു കൊടുത്തിരിക്കുന്നത്. അച്ഛന്മാരെ നമുക്കു പലപ്പോഴും ഭയമാണ്. അച്ഛനെ നമ്മൾ ഭയപ്പെടുന്നതുകൊണ്ട് ദൈവത്തെയും ഭയപ്പെടുന്നു. അച്ഛന്റെ കാർക്കശ്യം ദൈവത്തിന്റെയും കാർക്കശ്യമായിത്തീരുന്നു. അതുകൊണ്ട് ദൈവത്തെ അമ്മയായി ക്കാണുന്നതാണ് അഹന്തയെ നിർമൂലമാക്കാനായി ഏറ്റവും നല്ല ഉപായം. ഒരച്ഛന്റെ മുമ്പിൽ നമ്മുടെ അഹന്തയെ നാം കളയുകയില്ല. എന്നാൽ അമ്മയുടെ മുമ്പിൽ അഹന്തയെ അടിയറവയ്ക്കാൻ ഒരു ബുദ്ധിമുട്ടും ഉണ്ടാവില്ല. അതുകൊണ്ട് ദൈവത്തിന് മാതൃത്വത്തെ കല്പിക്കുന്നത് അഹന്തയുടെ ശോഷണത്തിന് വളരെ ഉപകരിക്കുന്ന ഒരു രീതിയാണ്. ഭാരതത്തിലാണ് ആ രീതി കൂടുതൽ കണ്ടു വരുന്നത്. ചൈനക്കാരുടെ താവോ മാതൃത്വത്തിന്റെ പൂർണ്ണതയാണ്. താവോയിലേക്ക് നമ്മൾ അലിഞ്ഞുചേരുകയാണ്. താവോ അമ്മയാണ്. താവോ അച്ഛനല്ല. താവോ ആകാശത്തിന്റേയും ഭൂമിയുടേയും മാതാവാണ്. അനന്തമായ ജീവരാശികളുടെ ജനനിയാണ്. ഉപനിഷത്തും ഇക്കാര്യം സമർത്ഥിക്കുന്നു:

> "യതോ വാ ഇമാനി ഭൂതാനി ജായന്തേ
> യേന ജാതാനി ജീവന്തി
> യത്പ്രയന്ത്യഭിസംവിശന്തി."

ഏതൊന്നിൽനിന്നു ഈ ഭൂതജാലങ്ങളൊക്കെ ഉണ്ടാകുന്നുവോ

ഏതൊന്നിൽ ഇതെല്ലാം നിലനിൽക്കുന്നുവോ ഏതൊന്നിലേക്കു തിരിച്ചു ലയിക്കുന്നുവോ ആ ഒന്നിനെ നീ അറിയണം. ഇതാണ് ഉപനിഷത്തിന്റെ പ്രഖ്യാപനം. ഇതിനർത്ഥം ജഗദംബയെ അറിയണം, മാതൃത്വത്തെ അറിയണം, ആത്മാവിനെ അറിയണം എന്നാണ്. സാധാരണ ജീവിതത്തിൽ ഇത്രയും വിശാലമായ മാതൃത്വത്തിന്റെ കാഴ്ചപ്പാട് നമുക്കു കിട്ടാനിടയില്ല. ഇപ്പോൾ അമ്മമാർ കുട്ടികളെ പ്രസവിക്കുന്നതുപോലും വളരെ ഭാരമുള്ള ഒരു തൊഴിലായി കരുതിത്തുടങ്ങി. എത്രയോ സ്ത്രീകൾ വിവാഹത്തിനുശേഷം പ്രസവിക്കാൻ വൈമുഖ്യം കാണിക്കുന്നു. പ്രസവിക്കുന്നതുതന്നെ തന്റെ ശാരീരിക സൗന്ദര്യത്തിനു ക്ഷതം വരുത്തുമെന്നുള്ള പേടികൊണ്ട് സ്വാഭാവികമായ പ്രസവത്തെ നിരസിച്ച് സിസേറിയൻ നടത്തി കുട്ടിയെ പുറത്തെടുക്കും. മാതൃത്വത്തേക്കാൾ ശാരീരികമായ സൗന്ദര്യമാണു തനിക്ക് പ്രാധാന്യമെന്നു വരുന്ന സാമൂഹിക സാംസ്കാരിക അന്തരീക്ഷത്തിൽ ജീവിക്കുന്ന ഒരു സ്ത്രീയിൽ മാതൃത്വത്തിന്റെ ശോഷണം വളരെ ദ്രുതഗതിയിൽ സംഭവിച്ചുകൊണ്ടിരിക്കുകയാണ്. മാത്രമല്ല, ഒരു കുഞ്ഞിനെ പ്രസവിച്ചുകഴിഞ്ഞാൽ ആ കുഞ്ഞിൽ പൂർണ്ണമായി അർപ്പിച്ചു ജീവിക്കാൻ കഴിയുന്ന ഒരമ്മ ഇന്നില്ല.

ആ കുഞ്ഞിനു പാലുകൊടുക്കുമോ? കൊടുക്കില്ല. സ്തന്യം കൊടുത്താൽ എന്താണു സംഭവിക്കുക? സ്തന്യം കൊടുത്താൽ സ്തനങ്ങളുടെ ആകാരസുഷമ നഷ്ടപ്പെടുമെന്ന് അവർ ഭയക്കുന്നു. സ്ത്രീ സ്വയം വിചാരിക്കുന്നത് തന്റെ ശാരീരികസൗന്ദര്യമാണ് പുരുഷന്റെ ആകർഷണത്തിന് നിദാനം എന്നാണ്. ഇക്കാരണത്താൽ തന്നിലെ മാതൃത്വത്തെ മാറ്റിനിർത്തി ശാരീരികസൗന്ദര്യത്തെ നിലനിർത്തുവാനും ശാശ്വതീകരിക്കുവാനും ശ്രമിക്കുന്ന കപടമായ സാമൂഹിക അന്തരീക്ഷത്തിലാണ് ഇപ്പോൾ നാം ജീവിക്കുന്നത്. അതുകൊണ്ട് ജനനീ നവരത്നമഞ്ജരി എടുക്കുമ്പോൾ മാതൃത്വം ഓരോരുത്തരുടെ ഉള്ളിലും വികസിപ്പിച്ചെടുക്കേണ്ടുന്ന സർവ്വസ്വീകാര്യതയുടെ, പൂർണ്ണാർപ്പണത്തിന്റെ ഒരു വിശാലഭൂമികയായി മാറണം. അതൊരു കുഞ്ഞിനെ പ്രസവിച്ചാൽ മാത്രം ഉണ്ടാകുന്നതല്ല. പത്തു പെറ്റാലും സംഭവിക്കുന്നതല്ല. ഇതാണ് ഗുരു പറഞ്ഞുതരുന്ന ഒന്നായ മാമതി.

മതി എന്ന വാക്കിന് ഒരുപാടു അർത്ഥങ്ങളുണ്ട്. മതി എന്നു നമ്മൾ പറയാറുണ്ട്. അമ്മ ചോറിട്ടുതരുമ്പോൾ നമ്മൾ മതി, മതി എന്നു പറയും. ഇത് ആ മതിയല്ല. ഇനി വേറൊരു മതിയുണ്ട്; പനിമതി–

ചന്ദ്രക്കല. ഇവിടത്തെ മതി ബോധമാണ്. ഈ ബോധാംബ യെതന്നെയാണ് എല്ലാവരും തിരയുന്നത്. യേശു ശിഷ്യന്മാരോടു പറഞ്ഞു: “അന്വേഷിക്കുവിൻ കണ്ടെത്തും?” അന്വേഷിക്കാതെ ഒന്നുംതന്നെ കിട്ടുകയില്ല. ഒരുദിവസം എനിക്ക് ആത്മജ്ഞാനം ഉണ്ടാകും എന്നു കരുതി ചുമ്മാ ഇരുന്നാലോ? ചുമ്മായിരുന്നാൽ നമ്മൾ ഇരിക്കുന്ന പ്രതലത്തിന്റെ അടിയിൽ പുല്ലു മുളയ്ക്കും എന്നല്ലാതെ വേറെ ഒന്നും സംഭവിക്കുകയില്ല.

എല്ലാ മനുഷ്യരും ജീവിതത്തിൽ എന്തൊക്കെയോ അന്വേഷി ക്കുന്നുണ്ട്. പലർക്കും അവർ അന്വേഷിക്കുന്നതിനെക്കുറിച്ച് വ്യക്തമായ ധാരണകൾ ഒന്നുംതന്നെയില്ല. ആദ്യം കണ്ണിൽപ്പെടുന്ന പ്രിയവസ്തുവിനെ അല്ലെങ്കിൽ പ്രിയവ്യക്തിയെ ഒരുവൻ സ്വന്തമാക്കി അനുഭവിക്കാൻ ആഗ്രഹിക്കുന്നു. കുറച്ചുനാൾ കഴിയുമ്പോൾ ആ അനു ഭവം അവനു വിരസമായിത്തീരുന്നു. വിരസതയും മടുപ്പും വെറുപ്പും വർദ്ധിക്കുമ്പോൾ കുറച്ചുകൂടി രസമുള്ള ഒന്നിനെ അവൻ തിരയുന്നു. അതു പണത്തിലേക്കും പദവിയിലേക്കും അംഗീകാരത്തിലേക്കും സൗന്ദ ര്യത്തിലേക്കും രതിയിലേക്കും വ്യാപിക്കുന്നു. ഇതാണ് ജീവന്റെ പ്രയാണഗതി. ഈ രസാന്വേഷണത്തിന് എന്നെങ്കിലും ഒരന്ത്യം ഉണ്ടായിരിക്കുമോ?

സാധാരണ ജീവിതവീക്ഷണത്തിലൂടെ നോക്കുകയാണെങ്കിൽ, ഈ രസങ്ങൾ മാറിമാറി വന്നുകൊണ്ടിരിക്കുന്നതേയുള്ളൂ. ഇതിനൊരന്ത്യം കാണുന്നില്ല. അതുകൊണ്ട് വേറെയൊരു സരണിയിലൂടെ, വേറെയൊരു വീക്ഷണത്തിലൂടെ രസങ്ങൾക്കെല്ലാം ഒരു പൂർത്തീകരണം സംഭവിക്കുന്ന തരത്തിൽ നമുക്ക് ഒരന്വേഷണം നടത്തുന്നത് ഉചിതമായിരിക്കും. ആരും സാധാരണ ഗതിയിൽ അത്തരത്തിൽ ചിന്തിക്കാറില്ല. ജീവിതസുഖം എന്നെങ്കിലും പൂർണ്ണതയോടെ അനുഭവിക്കാൻ കഴിയുമോ? ഏതെങ്കിലും ഒരു സുഖം അനുഭവിക്കുമ്പോൾ ഇനി ഒന്നും അനുഭവിക്കേണ്ടതില്ല എന്നു തോന്നുന്ന ഒരനുഭവം ഉണ്ടാകുമോ? ഉണ്ടാകുമെങ്കിൽ അതിനുള്ള വഴി എന്താണ്?

അന്വേഷണം ഏതു ദിശയിലാണോ അതിനനുസൃതമായാണ് വഴി രൂപപ്പെട്ടു വരിക. അതുകൊണ്ട് പൂർണ്ണാനുഭവത്തിലേക്കുള്ള വഴി നിലവിലുള്ള നമ്മുടെ കാഴ്ചപ്പാടിലൂടെ കണ്ടെത്താവുന്നതല്ല. പ്രത്യേകിച്ചും ഇപ്പോഴത്തെ വിദ്യാഭ്യാസത്തിലൂടെ നമുക്കതു കിട്ടുകയില്ല. ആധുനിക ശാസ്ത്രത്തിന്റെ വഴിയിലൂടെ അന്വേഷി

ച്ചാലും കിട്ടുകയില്ല. പുസ്തകങ്ങൾ വായിച്ചു നേടാമെന്നു വിചാരിച്ചാലും അതു കുറെയൊക്കെ വിവരങ്ങൾ (information) മാത്രമേ തരികയുള്ളൂ.

പിന്നെ എന്താണ് ഇങ്ങനെയൊരു ആനന്ദത്തിന്റെ പൂർണ്ണത കൈവരിക്കാനുള്ള ഉപായം? ആ വഴി ഗുരുവിന്റെ വഴിയാണ്. അതിനായി ഒരു ഗുരുവിന്റെ പാതയിലൂടെ സഞ്ചരിക്കേണ്ടി വരും. ഹൃദയത്തിൽനിന്നും ഉണർന്നു വരുന്ന വാക്കുകൾകൊണ്ടാണ് ഒരു സത്യജിജ്ഞാസുവിനു ഗുരു തന്റെ ഉള്ളിൽ നിറഞ്ഞിരിക്കുന്ന ആനന്ദത്തെ പകർന്നുകൊടുക്കുന്നത്. അതു കവിതയായി വരുന്നു. അതു മനോജ്ഞമായ കാവ്യബിംബങ്ങളിലൂടെ ആവിഷ്കരിക്കപ്പെടുന്നു. അതു കേൾക്കുന്ന മാത്രയിൽ ശ്രദ്ധാലുക്കളുടെ ഉള്ളിൽ ഉറങ്ങിക്കിടക്കുന്ന ആത്മാവിന്റെ വിജൃംഭണം ഉണ്ടാകുന്നു. അതു തെളിമയുള്ള ജലം പായലിനെ ഭേദിച്ചു ദൃശ്യമാകുന്നതുപോലെ, പരമാനന്ദാനുഭൂതിരസപ്രവാഹമായി ബഹിർഗമിക്കുന്നു. ഇതാണ് ഓരോ ഗുരുവിന്റേയും വാണികളെ ശ്രദ്ധയോടെ ഹൃദയത്തിൽ ഒപ്പിയെടുക്കുമ്പോൾ നമ്മിൽ സംഭവിക്കുന്ന പരിവർത്തനം.

ശ്രീനാരായണഗുരു അങ്ങനെയുള്ള പൂർണ്ണപ്രജ്ഞനായ ഒരു ഗുരുവായിരുന്നു. ഗുരുവിന്റെ അനേകം കൃതികളിൽ വളരെ വിശിഷ്ടമായ ഒരു കൃതിയാണ് ജനനീ നവരത്നമഞ്ജരി. ഏതെങ്കിലും ഒരു പ്രത്യേക വിഭാഗത്തിലേക്കു മാറ്റി നിർത്തി ഇത് ഇന്നതരത്തിലുള്ള കൃതിയാണെന്നു സ്പഷ്ടമായി പറയുവാൻ കഴിയുകയില്ല. സാധാരണ ഗതിയിൽ വിഭജനം നടത്തുന്നത് സ്തോത്രകൃതിയെന്നോ പ്രബോധനാത്മകകൃതിന്നോ ദാർശനികകൃതിയെന്നോ ഒക്കെയാണ്. എന്നാൽ ജനനീ നവരത്നമഞ്ജരി അങ്ങനെയൊന്നും പ്രത്യേകിച്ചു വിഭജിച്ചു പറയാൻ കഴിയാത്ത ഒരു കൃതിയാണ്. ഇതിൽ ജ്ഞാനമുണ്ട്, ഭക്തിയുണ്ട്, കർമ്മമുണ്ട്, യോഗമുണ്ട്, തന്ത്രമുണ്ട്, നാദലയമുണ്ട്. എല്ലാം ഈ കൃതിയിൽ അന്തർലീനമായിരിക്കുന്നു.

വിശ്വജനനി എന്നു പറയുമ്പോൾ ഏതു തരത്തിലുള്ള അർത്ഥമാണ് നമ്മുടെ ഉള്ളിൽ സ്ഫുരിക്കുന്നത്? പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കൾക്കും ഒരു കാരണം വേണമല്ലോ? അങ്ങനെയാണ് മനുഷ്യമനസ്സ് ചിന്തിക്കുന്നത്. മനുഷ്യമനസ്സിന് ഏതൊന്നിനെ കണ്ടാലും അതിന്റെ കാരണം എന്താണെന്നറിയണം. കാരണം അറിഞ്ഞില്ലെങ്കിൽ അവൻ അസ്വസ്ഥനാകും. അല്ലെങ്കിൽ കാരണം അറിയുന്നതുവരെ അവൻ അന്വേഷിച്ചുകൊണ്ടിരിക്കും. അന്വേഷണ

ത്തിന്റെ തുടക്കം സംശയത്തിൽ നിന്നാണ്. സംശയമില്ലെങ്കിൽ അന്വേഷണം ഇല്ല. പ്രത്യേകിച്ചും മനുഷ്യരിൽ സംശയം വളരെ ആഴത്തിൽതന്നെ വേരൂന്നി കിടക്കുന്നുണ്ട്.

ഒരു കുഞ്ഞ് ജനിക്കുന്നതുതന്നെ സംശയത്തോടുകൂടിയാണ്. അവന്റെ മുമ്പിൽ കാണുന്ന ലോകത്തെ അവൻ സംശയിക്കുന്നു. ആ സംശയത്തിൽനിന്ന് അവൻ ആ ലോകത്തെ അറിയാൻ ആഗ്രഹിക്കുന്നു. കാണുന്ന വസ്തുക്കളെയെല്ലാം അവൻ ചോദ്യം ചെയ്തുകൊണ്ടിരിക്കുന്നു. അച്ഛനിൽനിന്നും അമ്മയിൽനിന്നും അദ്ധ്യാപകരിൽനിന്നും കൂട്ടുകാരിൽ നിന്നുമൊക്കെ അവൻ ഒരോന്നിനെ ക്കുറിച്ചും അന്വേഷിച്ചറിഞ്ഞുകൊണ്ടിരിക്കുന്നു. അവന്റെ കണ്ടെത്തലുകൾ അവനു പൂർണ്ണത നൽകാതിരിക്കുമ്പോൾ വീണ്ടും അവൻ അറിയുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെയുള്ള ഈ അന്വേഷണം എല്ലാ മനുഷ്യരിലും കാണുന്നുണ്ട്. മനുഷ്യരിൽ മാത്രമല്ല ജീവജാലങ്ങളിലും കാണുന്നുണ്ട്. ജീവജാലങ്ങളിൽ അതു പ്രകടമാകുന്നത് സുഖങ്ങൾ അന്വേഷിക്കുന്ന രീതിയിലാണ്. ഒരു ജീവിക്കും അസുഖകരമായിരിക്കുന്ന അന്തരീക്ഷത്തിൽ ജീവിക്കാൻ കഴിയുകയില്ല. സുഖകരമായിരിക്കുന്ന അന്തരീക്ഷത്തിലേയ്ക്ക് അതു പൊയ്ക്കൊണ്ടിരിക്കുന്നതു കാണാം. ഒരു ചെടി വെയിൽ ഇല്ലാത്തിടത്താണു നില്ക്കുന്നതെങ്കിൽ സൂര്യന്റെ വെളിച്ചം എവിടെയുണ്ടോ അവിടേക്ക് അത് ഇലകളെ നീട്ടിനീട്ടി വെളിച്ചത്തെ എത്തിപ്പിടിക്കുവാൻ ശ്രമിക്കുന്നു. ചെടിക്കു വെളിച്ചത്തിനോടുള്ള അഭിവാഞ്ഛ സുഖത്തിനോടുള്ള കാംക്ഷയായിട്ടു മനസ്സിലാക്കണം. ദേശാടനപ്പക്ഷികൾ കാലാവസ്ഥാഭേദമനുസരിച്ച് ദേശാടനം നടത്തിക്കൊണ്ടിരിക്കുന്നു. അതും സുഖാന്വേഷണത്തിന്റെ ഭാഗമാണ്.

ഏത് ജീവിക്കും സുഖത്തിലേക്കുള്ള ആകർഷണമുണ്ട്. മനുഷ്യനും സുഖത്തിനു വേണ്ടിയുള്ള ത്വരയുണ്ട്. മനുഷ്യന്റെ തലത്തിലേക്കു വരുമ്പോൾ അത് അറിവിന്റെ മണ്ഡലത്തിലുള്ള അന്വേഷണമായിത്തീരുന്നു. മനുഷ്യന്റെ ഈ അന്വേഷണത്തിൽനിന്നാണ് ശാസ്ത്രസാങ്കേതികത ഇന്നു ബൃഹത്തായ തരത്തിലുള്ള വികസനമായി മാറിക്കൊണ്ടിരിക്കുന്നത്. പ്രകൃതി മനുഷ്യനു കനിഞ്ഞുതന്നിട്ടുള്ള വസ്തുക്കളൊന്നും അവനു മതിയാകാതെ വരുമ്പോൾ പ്രകൃതിയെ ഒന്നുകൂടി കശക്കിയെടുത്ത് തനിക്കനുഗുണമായ രീതിയിൽ ഉപയോഗിക്കാൻ ശ്രമിക്കുന്നതിനെയാണ് ശാസ്ത്രം എന്നു പറയുന്നത്. പ്രകൃതി അവനു കൊടുത്തിട്ടുള്ള

കാലുകൊണ്ട് നടക്കുന്നതിനേക്കാൾ കൂടുതൽ നടക്കാൻ ആഗ്രഹം വരുമ്പോൾ ആ കാലിനു പകരം വയ്ക്കാൻ അവൻ കണ്ടെത്തുന്നതാണ് കാളവണ്ടി. ആ കാളവണ്ടിയുടെ വികസിതരൂപമാണ് കാർ. കാറിന്റെ കുറച്ചുകൂടി വികസിതമായ രൂപമാണ് കപ്പലും വിമാനവുമൊക്കെ.

അങ്ങനെ നോക്കുമ്പോൾ പ്രകൃതി നമുക്ക് എന്ത് തന്നിട്ടുണ്ടോ അതിനെ ഒന്നു വികസിപ്പിയ്ക്കുന്നതാണ് ശാസ്ത്രം. എന്നിട്ടും ഈ ശാസ്ത്രത്തിന്റെ അന്വേഷണത്തിൽ മനുഷ്യൻ സംതൃപ്തനല്ല. കൈകൊണ്ട് എടുക്കാനും കൊടുക്കാനും കഴിയുന്നതു പോരാതെ വരുമ്പോൾ അവൻ കൈയുടെ ധർമ്മം നിർവഹിക്കുന്ന മെഷിനറി ഉണ്ടാക്കുന്നു. പിന്നെ മെഷിനറികൊണ്ട് കൈയിന്റെ ധർമ്മം നിർവഹിക്കുന്നു. കൈകൊണ്ട് ഒരു ദിവസം നൂറു സാധനങ്ങൾ എടുത്തു കൊടുക്കാൻ കഴിയുന്നുണ്ടെങ്കിൽ പതിനായിരം സാധനങ്ങൾ എടുത്തു കൊടുക്കാൻ കഴിയുന്ന യന്ത്രം അവൻ നിർമ്മിക്കുന്നു.

ചാർലി ചാപ്ലിന്റെ 'മോഡേൺ ടൈംസ് ' എന്ന സിനിമയിൽ യന്ത്രവൽകൃതമായ ലോകത്തിന്റെ ബീഭത്സവും വികൃതവുമായ മുഖം സരസമായി ചിത്രീകരിച്ചിട്ടുണ്ട്. ഭക്ഷണം കഴിക്കാനായി ആധുനിക മനുഷ്യൻ ഒരു യന്ത്രം കണ്ടു പിടിച്ചു. ഭക്ഷണം കഴിക്കാൻ തയ്യാറെടുത്ത ആൾ ഒരു പ്രത്യേക ഇരിപ്പിടത്തിൽ ഇരിക്കുന്നു. ഇരിപ്പിടത്തിൽ ഉപവിഷ്ടനായിക്കഴിഞ്ഞാൽ പിന്നെ അയാൾക്ക് അനങ്ങാൻ കഴിയുകയില്ല. മനുഷ്യന്റെ കൈ ഉപയോഗിക്കാതെതന്നെ യന്ത്രം എല്ലാം നടത്തിക്കൊടുത്തുകൊള്ളും.

പൊടുന്നനെ പാത്രത്തിൽ മധുരപലഹാരങ്ങൾ വായയുടെ മുമ്പിൽ വന്നുനിൽക്കുന്നു. ചാർലി ചാപ്ലിനെയാണ് പരീക്ഷണത്തിനു വിധേയമാക്കാൻ പോകുന്നത്. പലഹാരം കണ്ടപ്പോൾ ചാപ്ലിന്റെ വായിൽ വെള്ളമൂറി. അപ്പോൾ യന്ത്രം ഒരു സ്പൂണെടുത്ത് ചാപ്ലിന്റെ വായിലേക്കു പലഹാരങ്ങൾ തള്ളിവച്ചുകൊടുത്തു. യന്ത്രത്തിന്റെ വേഗം അല്പം കൂടുതലായതുകൊണ്ട് ചാപ്ലിന് ചവയ്ക്കാൻപോലും അവസരം കിട്ടിയില്ല. ഒരു കണക്കിനു വെട്ടിവിഴുങ്ങുകയായിരുന്നു. പാത്രം കാലിയായപ്പോൾ യന്ത്രംതന്നെ ടിഷ്യൂപേപ്പർകൊണ്ട് ചിറി തുടച്ചുകൊടുത്തു. പിന്നെ ഐസ്ക്രീം. ഐസ്ക്രീം കഴിച്ചുകൊണ്ടിരിക്കുമ്പോൾ യന്ത്രം തകരാറിലാകുന്നു. യന്ത്രത്തിന്റെ വേഗം അമിതമായി വർദ്ധിച്ചു. അതു ചാപ്ലിന്റെ മുഖത്തു നിരന്തരമായി പ്രഹരി

ക്കാൻ തുടങ്ങി. അനങ്ങാൻ വയ്യാത്തവിധം ബന്ധനസ്ഥനായിരുന്ന ചാപ്ലിന്റെ ജീവൻ ഭാഗ്യം കൊണ്ടുമാത്രമാണ് തിരിച്ചുകിട്ടിയത്. അമ്പതുവർഷങ്ങൾക്കുമുമ്പ് യന്ത്രയുഗത്തിന്റെ സംഹാരാത്മകത വെളിപ്പെടുത്തിയ ഈ ചിത്രം ഇന്നും പ്രസക്തമാണ്. എന്നിട്ടും പുരോഗതിയുമായി നാഗരികത മുന്നേറുന്നു.

മനുഷ്യന്റെ കാമനകളിൽ നിന്നാണ് നാഗരികതകളും വികസനങ്ങളും ആവിർഭവിയ്ക്കുന്നത്. എവിടെയാണ് അവന്റെ കാമനകൾക്ക് പൂർത്തീകരണം ഉണ്ടാകുന്നത്? നാവുകൊണ്ട് നമുക്ക് സംസാരിക്കാൻ കഴിയുന്നത് പരിമിതമായ ദൂരത്തിൽ ഇരിക്കുന്നവരുമായാണ്. ആ പരിമിതമായ ദൂരത്തിനപ്പുറത്തേയ്ക്കു മനുഷ്യനു സംസാരിക്കുവാനുള്ള കാമന വളർന്നപ്പോൾ അവൻ ടെലിഫോണും മൊബൈൽഫോണും ഒക്കെ ഉണ്ടാക്കി. ഈ അന്വേഷണം എന്നെങ്കിലും അവസാനിക്കുമോ? ഈ അന്വേഷണം എല്ലാ തലങ്ങളിലുമുണ്ട്. നമ്മുടെ സകലവിധ ഇന്ദ്രിയങ്ങളുടെ തലങ്ങളിലും ഈ അന്വേഷണം മുമ്പോട്ടു പൊയ്കൊണ്ടിരിക്കുന്നുണ്ട്.

കണ്ണിന്റെ കാഴ്ചയുടെ കാര്യം നോക്കാം. കണ്ണിനു കാണാൻ കഴിയുന്നത് ചുരുങ്ങിയ ചക്രവാളസീമകളാണ്. എന്നാൽ ദൂരേയ്ക്കു നോക്കുവാൻ മനുഷ്യനു കൊതിയുണ്ട്. രാത്രി വീടിന്റെ മട്ടുപ്പാവിൽ മലർന്നുകിടന്ന് ആകാശത്തേയ്ക്കു നോക്കിയാൽ നിരവധി നക്ഷത്രങ്ങൾ ആകാശത്ത് ഒളിചിന്നി നില്ക്കുന്നതു കാണുമ്പോൾ അവന്റെ മനസ്സുകൊതിക്കും, ഈ നക്ഷത്രങ്ങൾക്കപ്പുറം എന്തെങ്കിലുമുണ്ടോ എന്നറിയാൻ. അങ്ങനെയുള്ള അന്വേഷണം നടത്തിയപ്പോൾ, കണ്ണിനു പകരം വയ്ക്കാനായി, കുറച്ചുകൂടി ദൂരക്കാഴ്ച കൊണ്ടുവരാനായി അവൻ ദൂരദർശിനി കണ്ടുപിടിച്ചു. മൺതരിയേക്കാൾ ചെറിയ വസ്തുക്കളെ കാണാൻ കൊതി വന്നപ്പോൾ അവൻ സൂക്ഷ്മദർശിനി കണ്ടെത്തി. എല്ലാത്തരത്തിലും ഇന്ദ്രിയങ്ങളുടെ ധർമ്മത്തെ വീണ്ടും വീണ്ടും നീട്ടിവച്ചു നീട്ടിവച്ചു കൊണ്ടുപോകുന്ന ശാസ്ത്രത്തിന്റെ ഗതിയിലൂടെ മനുഷ്യൻ ഇന്ന് അസംതൃപ്തിയുടെ വക്കിലാണ് എത്തിനിൽക്കുന്നത്.

അതുകൊണ്ടല്ലേ മുമ്പെങ്ങും ഇല്ലാത്ത ഒരു ചലനാത്മകത ഈ ചുറ്റുപാടിൽ നാം കാണുന്നത്. മനുഷ്യൻ സദാ ചലിച്ചുകൊണ്ടിരിക്കുന്നു. രാവിലെ മുതൽ രാത്രി കിടക്കുന്നതുവരെ അവൻ ചലിച്ചു കൊണ്ടിരിക്കുന്നു. ചലനം അവന്റെ കാമനയിൽ നിന്നാണു വരുന്നത്. അവന്റെ കാമനയുടെ പൂർത്തീകരണം ഈ ഭൗതിക പ്രപഞ്ചത്തിൽ

കണ്ടെത്താൻ കഴിയാത്തതിന്റെ അസ്വാസ്ഥ്യങ്ങളാണ് ഇന്നു മനോരോഗങ്ങളായി കണ്ടുകൊണ്ടിരിക്കുന്നത്. മിക്കവാറും എല്ലാ മനുഷ്യരും ഏറെക്കുറെയൊക്കെ മനോരോഗികളാണ്. ആരും അതു സമ്മതിച്ചുതരില്ലാ എന്നുമാത്രം.

കുറെയൊക്കെ കിറുക്കരാണ് മനുഷ്യർ. മൃഗങ്ങളേക്കാൾ അസ്വസ്ഥരാണ്. മൃഗങ്ങൾ കുറെയൊക്കെ സ്വസ്ഥരാണ്. എത്ര ക്രൂരതയുള്ള സിംഹമായാലും അതിന്റെ ഇരിത്തം എത്ര പ്രശാന്തമാണ്. അതു കണ്ടാൽ നമ്മളുടെ ഉള്ളിൽ ധ്യാനം വരും. അത്രയും ഗാംഭീര്യതയാണ് ആ ഇരിപ്പിന്. ഒരു ചലനംപോലും ദൃഷ്ടിയിലോ ശരീരത്തിലൊ ഉണ്ടാക്കാതെ ആ സിംഹം ഇരിക്കുന്നതുപോലെ നമുക്കിരിക്കാൻ കഴിയുമോ? നമുക്കിരിക്കാൻ കഴിയുകയില്ല. നാം അസ്വസ്ഥരായികൊണ്ടിരിക്കും.

എപ്പോൾ നിലനില്ക്കുന്ന ചുറ്റുപാടിൽ നമുക്ക് കാമത്തിന്റെ പൂർണ്ണത ഇല്ലാതിരിക്കുന്നുവോ അപ്പോൾ നമ്മിൽ സംഭവിക്കുന്ന ശാരീരികവും മനസികവും ആയ ചലനങ്ങളെയാണ് അസ്വസ്ഥത എന്നു പറയുന്നത്. എന്നാൽ ഒരാഗ്രഹവും ഇല്ലാതിരുന്നാലോ? നാം സ്വസ്ഥമായി കഴിഞ്ഞു. സ്വാസ്ഥ്യം ആരോഗ്യമാണ്. ഒരുവന്റെ സ്വാസ്ഥ്യത്തിന്റെ പൂർണത അവന്റെ കാമങ്ങളുടെ ഇല്ലായ്മയിലേ സംഭവിക്കുന്നുള്ളൂ. ഇതു മനസിലാക്കിയിട്ടുവേണം നാം ജനനീ നവരത്നമഞ്ജരിയുടെ സമഞ്ജസമായ പ്രകരണത്തിലേയ്ക്കു പ്രവേശിക്കുവാൻ.

മൂന്നു വീക്ഷണ കോണുകളിലൂടെ ആകെ ജീവിതത്തെ നമുക്കു മനസ്സിലാക്കാൻ കഴിയും. ഒന്ന്, പുരുഷന്റേതായ ഒരു നോട്ടം (angle of masculinity). രണ്ട്, സ്ത്രീയുടേതായ ഒരു വീക്ഷണകോൺ (angle of femininity). മൂന്ന്, നിഷ്പക്ഷമായ ഒരു വീക്ഷണം (angle of neutrality). ഇങ്ങനെ മൂന്നു വീക്ഷണങ്ങളെയാണു സാധാരണഗതിയിൽ ദർശനങ്ങളിലും ചിന്തകളിലും മതങ്ങളിലുമൊക്കെ കണ്ടുവരാറ്. മതങ്ങളിൽ സ്ത്രീപക്ഷത്തുനിന്നും പുരുഷപക്ഷത്തുനിന്നും സത്യത്തെ നോക്കിക്കാണാറുണ്ട്. ക്രിസ്തുമതത്തിൽ പരമമായ സത്യത്തെ സ്വർഗ്ഗസ്ഥനായ പിതാവ് എന്നു പറയും. പിതാവ് പുരുഷനാണ്. അല്ലെങ്കിൽ പൗരുഷമുള്ള ഒരു ഭാഷയെങ്കിലുമാണത്. അള്ളാഹുവിനു നിഷ്പക്ഷമായിരിക്കുന്ന നിലയാണെങ്കിലും, മതം അതിനെക്കുറിച്ചു സംസാരിക്കുമ്പോൾ അതിനു പൗരുഷഭാവമുള്ള ഒരു നിലയാണു കൈവരുന്നത്. വൈഷ്ണവമതം, ശൈവമതം

ഇവയിലൊക്കെ പൗരുഷമായിരിക്കുന്ന തലമാണു ദൈവത്തിനുള്ളത്. ജൂതമതത്തിലെ ദൈവമായ യഹോവ പുരുഷപക്ഷത്തിലാണ്.

ഇനി വേറൊരു തലം സ്ത്രീയുടെ വീക്ഷണകോണിൽനിന്നു സത്യത്തെ നോക്കി കാണുന്നതാണ്. പ്രത്യേകിച്ചും പാശ്ച്യാത്യ മതങ്ങളിൽ അങ്ങനെയൊരു വീക്ഷണം കാണാനിടയില്ല. പാശ്ചാത്യ ചിന്തകളിലും കാണുന്നില്ല. ഗ്രീക്കുപുരാണങ്ങളിൽ ദേവീദേവ ന്മാരെക്കുറിച്ചു പരാമർശമുണ്ടെങ്കിലും ഭാരതത്തിലാണ് അങ്ങനെ യൊരു വീക്ഷണം വ്യക്തതയോടെ രൂപപ്പെട്ടുവന്നിട്ടുള്ളൂ. അതു വൈദികതയേക്കാൾ മുമ്പുതന്നെയുള്ള വീക്ഷണമാണ്. സത്യത്തെ അമ്മയായി കാണുക. സത്യം അമ്മയാണെന്നു പറയുമ്പോൾ ആ അമ്മ എല്ലാറ്റിനേയും പ്രസവിക്കുന്ന അമ്മയാണ്. നാരായണഗുരു ആ അമ്മയെ പറയുന്നത് 'സകലം പെറും ആദിബീജം' - എല്ലാറ്റിനേയും പ്രസവിക്കുന്ന ആദിബീജം എന്നാണ്. ആ അമ്മയിൽ നിന്നാണ് ഈ പ്രപഞ്ചം  പിറന്നുവന്നിരിക്കുന്നത്.

ആകാശത്തു കാണുന്ന നക്ഷത്രങ്ങളും ഭൂമിയിൽ കാണുന്ന സാഗരങ്ങളും അന്തരീക്ഷവും വായുവും സകലതും ആ അമ്മയിൽ നിന്നാണു പിറവികൊള്ളുന്നത്. ആ അമ്മയിൽതന്നെയാണ് ഇവയെല്ലാം നിലനില്ക്കുന്നതും അമ്മയിൽതന്നെയാണ് ഇവയെല്ലാം തിരിച്ചു ലയിക്കുന്നതും. അങ്ങനെ പറയുമ്പോൾ അമ്മയിൽനിന്നു പ്രപഞ്ചമുണ്ടാകുന്നത് ഒരച്ഛന്റെ സഹായത്താലല്ലേ എന്നു നമ്മൾ ചോദിക്കാം. ഇവിടെ അമ്മ എന്നു പറയുന്നത് അച്ഛനും കൂടിയാണ്. അച്ഛന്റെ ആവശ്യമില്ലാതെതന്നെ അമ്മ എല്ലാറ്റിനേയും സൃഷ്ടിക്കുന്നു. അമ്മയിൽതന്നെയിരിക്കുന്ന അച്ഛൻ. ഇത് സാധാരണ ഭാഷയിലാണ് പറയുന്നത്. ജനിപ്പിക്കുന്ന ശക്തിയായ അമ്മയിൽതന്നെ ശക്തനായി രിക്കുന്ന സാക്ഷിചൈതന്യവുമിരിക്കുന്നുണ്ട്. ആ ഒരു വീക്ഷണ കോണിലൂടെ നോക്കുമ്പോൾ നാരായണഗുരു ജനനിയായ അമ്മയെ പരമാത്മാവായി കണ്ടുകൊണ്ടാണ്, പരമസത്യമായി കണ്ടുകൊണ്ടാണ്, ജ്ഞാനമായി കണ്ടുകൊണ്ടാണ് ഈ കൃതി എഴുതിയിരിക്കുന്നത്.

ഇനി ഒരു നില നിഷ്പക്ഷമായ നിലയാണ്. ആ ഒരു നില ഭാരതത്തിൽ കൂടുതലും സ്വീകരിച്ചിട്ടുള്ളത് അദ്വൈതവേദാന്തവും മഹായാന ബുദ്ധദർശനവുമാണ്. അദ്വൈതവേദാന്തത്തിന്റെ തലത്തിൽ നോക്കുമ്പോൾ സ്ത്രൈണമെന്നോ പൗരുഷമെന്നോ പറയാൻ ഇടകൊടുക്കാതെ വാക്കുകൾക്ക് അതീതമായിരി

ക്കുന്നതാണ് സത്യം. ആ സത്യത്തെ ബൃഹത്തായിരിക്കുന്നത് എന്ന അർത്ഥത്തിൽ ബ്രഹ്മം എന്ന പദം കൊണ്ടു സൂചിപ്പിക്കുന്നു. വാഗതീതമായ സത്യത്തെ വ്യവഹരിക്കാൻവേണ്ടി ഒരു നാമത്തെ ഉപയോഗിക്കേണ്ടിവരുന്നു എന്നതാണ് വേദാന്തത്തിലെ ഏറ്റവും വലിയ വിരോധാഭാസം. ആ വിരോധാഭാസത്തെ ശരിയായ മുമുക്ഷു തിരിച്ചറിയുകയും വേണം.

നിഷ്പക്ഷമായ ഈ തലത്തിലൂടെയുള്ള അന്വേഷണം വളരെ സൂക്ഷ്മതയുള്ള ശ്രദ്ധാലുക്കളായ സത്യാന്വേഷികൾക്കു മാത്രം കഴിയുന്ന ഒന്നായതുകൊണ്ട് ഗുരു ഇവിടെ ജനനീ നവരത്നമഞ്ജരി അവതരിപ്പിക്കുന്നത് അദ്വൈതത്തിന്റെ നിഷ്പക്ഷനിലയെ ജനനിയുടെ സ്ത്രൈണ പക്ഷത്തിലേയ്ക്ക് ആവാഹിച്ചെടുത്ത് ഒരു പ്രത്യേക ചാരുതയോടെ, പ്രത്യേക ആവിഷ്കരണ സൗഭഗതയോടെ ക്രമീകരിച്ചുകൊണ്ടാണ്. അതുകൊണ്ട് ഇതിനെ വളരെ വ്യത്യസ്തമായിരിക്കുന്ന, ഒരു വിഭാഗത്തിലും പെടുത്താൻ കഴിയാത്ത കൃതിയായിതന്നെ കരുതണം. ഇതിനു മുമ്പുവരെ തത്ത്വജ്ഞാനത്തിന് പൗരുഷമായിരിക്കുന്ന ഒരു ഭാഷാപ്രയോഗം ഉണ്ടായിരുന്നു. അതുപോലെതന്നെ സ്ത്രൈണമായിരിക്കുന്ന ഒരു ഭാഷയുമുണ്ടായിരുന്നു. എന്നാൽ ഇവിടെവച്ച് ഈ ഭാഷകളുടെ അതിർവരമ്പുകളെ ഉല്ലംഘിച്ചുകൊണ്ടാണ് ഗുരു ഇത് എഴുതുന്നത്. നിങ്ങൾക്കിതിന്റെ അകത്തേയ്ക്കു കടക്കുമ്പോൾ അതെങ്ങനെയെന്ന് മനസ്സിലാകും.

അറിവിന്റെ ദേവതയാണ് ശാരദ. ശിവഗിരി മഠത്തിൽ ശാരദാപ്രതിഷ്ഠയുമായി ബന്ധപ്പെട്ടാണ് ഈ കൃതി രൂപംകൊണ്ടത്. പൗരാണികമായിരിക്കുന്ന ഏതെങ്കിലും ഒരു കഥയോ അല്ലെങ്കിൽ ദേവതാസങ്കല്പമോ ഒന്നുമല്ല ഇതിൽ പ്രതിപാദ്യമായിരിക്കുന്നത്. ശുദ്ധമായ ജ്ഞാനത്തെയാണ് ജനനിയായി അവതരിപ്പിക്കുന്നത്. ഈ കൃതി തുടങ്ങുന്നത്, ഒന്നായ മാമതിയിൽനിന്ന് ആയിരം ത്രിപുടി വന്നു എന്നു പറഞ്ഞുകൊണ്ടാണ്.

ദുഃഖത്തിന്റെ കാരണം പലർക്കും വ്യക്തമല്ല. എന്നാൽ ബുദ്ധൻ പറഞ്ഞിട്ടുണ്ട് ദുഃഖത്തിന്റെ കാരണം എന്താണെന്ന്. തൃഷ്ണയാണ് ദുഃഖത്തിന്റെ കാരണം. തൃഷ്ണ എന്നാൽ ആഗ്രഹം. കുറച്ചുകൂടി വ്യക്തമായി പറഞ്ഞാൽ കാമന. അതായത് വിഷയങ്ങളിലുള്ള ആസക്തി. തൃഷ്ണയുടെ ശമനമാണ് നിർവാണം. നിർവാണം മരണമല്ല.

കാമനകളിൽനിന്നുള്ള മോചനമാണ്. നിർവാണം ജീവിതത്തിന്റെ സഹജതയാണ്.

ദുഃഖം സുഖത്തിന്റെ മറുപുറമാണ്. സുഖത്തിലും ദുഃഖത്തിലും ബന്ധനമുണ്ട്. ദുഃഖത്തെ നാം ഒഴിവാക്കാൻ ശ്രമിക്കുന്നു. സുഖത്തെ പുല്കാനും കൊതിക്കുന്നു. സുഖത്തിന്റെയും ദുഃഖത്തിന്റെയും ഇടയിൽ ആന്ദോളനം ചെയ്യുന്നതാണ് മനസ്സ്. എന്നാൽ നിർവാണം തീർത്തും സഹജമായ ഒരു അനുഭൂതിയാണ്. അതു സൂഖദുഃഖങ്ങൾക്കതീതമാണ്. അതിൽ ദ്വന്ദ്വങ്ങൾ സമീകരിക്കപ്പെടുന്നു. മനസ്സ് പൂർണ്ണമായും തിരോഭവിക്കുന്നു.

നാരായണഗുരു ദുഃഖത്തെക്കുറിച്ചു പറയുന്നത് കുറച്ചുകൂടി വ്യത്യസ്തമായ രീതിയിലാണ്. ഒന്നായ ബോധത്തിൽനിന്നു നിരവധിയായ ത്രിപുടികൾ വിടർന്നുവരുന്നു. ത്രിപുടികൾ ദുഃഖജനനികളാണ്. സവിശേഷമായ ഒരു വാക്കാണ് ത്രിപുടി. ഇതു നിങ്ങൾക്കു പരിചിതമായ ഒരു വാക്കായിരിക്കണമെന്നില്ല. ആദ്ധ്യാത്മിക ചിന്തകളുമായി പരിചിയപ്പെട്ടിട്ടുള്ള വ്യക്തികൾക്കറിയാം ത്രിപുടി എന്താണെന്ന്. അതിനെ നമുക്ക് വിശദീകരിക്കേണ്ടിയിരിക്കുന്നു. അതു മനസിലാക്കിയാൽ ദുഃഖത്തിന്റെ കാരണം നമുക്കും മനസിലാക്കാൻ കഴിയും.

ഏതനുഭവം എടുത്താലും ആ അനുഭവം നമ്മളിൽ സംഭവിക്കുന്നത് മുറിവുകളോടുകൂടിയാണ്, വിഭജിതമായ രീതിയിലാണ്. സാധാരണ അനുഭവങ്ങൾ എന്തൊക്കെയാണ്? കണ്ണുകൊണ്ടു കാണുന്നു, കാതുകൊണ്ടു കേൾക്കുന്നു, മൂക്കുകൊണ്ടു മണക്കുന്നു, നാക്കുകൊണ്ടു രുചിക്കുന്നു, ത്വക്കുകൊണ്ടു സ്പർശിക്കുന്നു. ഇവയല്ലേ ജ്ഞാനേന്ദ്രിയങ്ങളിലൂടെ അറിയുന്ന അറിവുകൾ? അതുപോലെ, മനസ്സിന്റെ തലത്തിൽ ചിന്തിക്കുന്നു, സങ്കല്പിക്കുന്നു, സംശയിക്കുന്നു. ഇവയും അനുഭവങ്ങളാണ്. ഇന്ദ്രിയങ്ങളുടെ തലത്തിലും മനസ്സിന്റെ തലത്തിലും നടക്കുന്ന അനുഭവങ്ങളെ നമുക്കു വ്യവച്ഛേദിച്ചു നോക്കേണ്ടതായിട്ടുണ്ട്. എന്നാലാണ് നമുക്കു നമ്മെക്കുറിച്ചു അറിയുവാൻ കഴിയുകയുള്ളു. എങ്ങനെയാണെനിക്കു ദുഃഖം വരുന്നതെന്നറിയണമെങ്കിൽ ആദ്യം അനുഭവത്തെ പഠിക്കേണ്ടതായിട്ടുണ്ട്. അനുഭവം എന്താണെ ന്നറിയണം. ഒന്നായിരുന്ന ബോധം പലതായിത്തീരുന്നു. അതാണു ദുഃഖത്തിനു കാരണം. ഏകമായിരിക്കുന്നത് അനേകമായിത്തീരുന്നു. അതെങ്ങനെ സംഭവിക്കുന്നു?

കാണുന്ന ലോകത്തെ നാം നമ്മിൽനിന്നു അന്യമായ ഒരു വസ്തുവായിട്ടാണ് എണ്ണുന്നത്. ലോകം വേറെ ഞാൻ വേറെ എന്ന തരത്തിൽ. അതുകൊണ്ട് ലോകത്തിലുള്ള ഏതനുഭവത്തെ എടുത്താലും അറിയുന്ന ഞാൻ മാറിനിൽക്കുന്നുണ്ട്. ഞാൻ കാണുന്നു എന്നു പറയുമ്പോൾ, ലോകം വേറെ ഞാൻ വേറെ. ഞാൻ കേൾക്കുന്നു എന്നു പറയുമ്പോഴും കേൾക്കുന്ന ശബ്ദം വേറെ, ഞാൻ വേറെ. അനുഭോക്താവായ എന്നെ വ്യത്യസ്തമായ, മാറിനിൽക്കുന്ന ഒരു ഘടകമായി കരുതുമ്പോൾ ഭോഗ്യവിശ്വത്തെ വേറെ ഒന്നായിട്ടും എണ്ണുന്നു.

വാസ്തവത്തിൽ വേദാന്തത്തിന്റെ നിലപാട് ഏകം സത് എന്നാണ്. സത്യം ഒന്നേയുള്ളൂ. ഒരേയൊരു സത്യമേ ഉള്ളുവെങ്കിൽ ഈ വിഭജനം എങ്ങനെ ഉണ്ടാകുന്നു? ഈ വിഭജനത്തിനു കാരണം മനസ്സാണ്. മനസ്സിലൂടെയാണ് ഏതൊരു അനുഭവവും സംഭവിക്കുന്നത്. മനസ്സുണ്ടെങ്കിൽ അനുഭവത്തിന് വിഭജനം ഉണ്ടായിരിക്കും. എനിക്കു നിങ്ങളെ കാണണമെങ്കിൽ മനസ്സിന്റെ സഹായം വേണം. അല്ലെങ്കിൽ എനിക്ക് കാണാൻ കഴിയുകയില്ല. നിങ്ങൾ എത്രപേർ ഇവിടെ ഇരിക്കുന്നുണ്ടെങ്കിലും എന്റെ മനസ്സ് ആ കാഴ്ചയിൽ പങ്കാളിത്തം വഹിച്ചാൽ മാത്രമേ എനിക്കു കാണാൻ കഴിയുകയുള്ളൂ. എന്റെ കണ്ണിനു സ്വതവേ നിങ്ങളെ കാണാനുള്ള ശക്തിയില്ല. മനസ്സ് അതിനെ പിന്താങ്ങണം. അപ്പോൾ മനസ്സിലൂടെ കാഴ്ച എന്ന രൂപത്തെ ഒപ്പിയെടുത്ത് ഞാൻ അറിയുന്നു. ഈ ഞാൻ ആരാണ്? നമ്മൾ ആദ്യം കരുതുന്നത് കണ്ണാണ് കാണുന്നത് എന്നാണ്. പക്ഷേ, കണ്ണു കാണുന്നില്ല. ചിലയാളുകൾ കണ്ണുതുറന്നിരുന്ന് ദിവാസ്വപ്നങ്ങളിൽ മുഴുകാറുണ്ട്. ദിവാസ്വപ്നം എന്നു പറഞ്ഞാൽ കണ്ണു തുറന്നിരിക്കുകയും അതേസമയം പല ചിന്തകളിലും ഭാവനകളിലും ഒക്കെ വ്യാപരിക്കുന്ന ഒരവസ്ഥയാണ്. ഈ സമയത്ത് അവരുടെ മനസ്സിലെ സങ്കല്പ വികല്പങ്ങളിലൂടെ അവർ കടന്നുപോവുകയും കണ്ണിന്റെ മുമ്പിലുള്ള കാഴ്ചയെ കാണാതിരിക്കുകയും ചെയ്യുന്നു. ഇതു നിങ്ങൾക്കേവർക്കും അനുഭവമുള്ള കാര്യമായിരിക്കണം. കണ്ണു തനിയെ കാണുന്നില്ല എന്നുള്ളതിന്റെ ഉത്തമദൃഷ്ടാന്തമാണ് ദിവാസ്വപ്നം കാണുന്നവരുടേത്. അപ്പോഴായിരിക്കും ആരെങ്കിലും വന്ന് അയാളെ തട്ടിവിളിക്കുക: "ഹേയ്, എന്താണ് നീ ഇങ്ങനെ കണ്ണും മിഴിച്ചിരുന്ന് ചിരിക്കുന്നത്?" അപ്പോഴയാൾ ഞെട്ടിയെഴുന്നേറ്റിട്ടു ചോദിക്കും: "നീ ഇവിടെ ഉണ്ടായിരുന്നോ?" ഇതിനർത്ഥം കണ്ണു തുറന്നിരിക്കുമ്പോഴും മനസ്സു പിൻതാങ്ങിയാൽ മാത്രമാണ് മുമ്പിലുള്ള ദൃശ്യത്തെ നമുക്കു കാണാൻ കഴിയുകയുള്ളൂ എന്നാണ്.

ഇനി കണ്ണില്ലാതെ മനസ്സു വിചാരിച്ചാൽ എല്ലാം കാണാൻ കഴിയുമോ? കണ്ണ് എന്ന ഉപകരണമില്ലെങ്കിൽ വസ്തുനിഷ്ഠ മായിരിക്കുന്ന ഈ പ്രപഞ്ചത്തെ കാണാൻ കഴിയുകയില്ല. എന്നിരുന്നാലും അനുഭവം നമ്മുടെ ഉള്ളിൽ ഉണ്ടാകും. കണ്ണില്ലെങ്കിലും അനുഭവമുണ്ടാകും. ഒരു ഉദാഹരണം പറയുകയാണെങ്കിൽ രാത്രിസമയത്ത് നമ്മൾ കണ്ണടച്ചല്ലേ ഉറങ്ങുന്നത്. കണ്ണടച്ച് ഉറങ്ങുന്നുവെങ്കിലും എന്തെല്ലാം കാഴ്ചകളാണ് നമ്മൾ സ്വപ്നത്തിൽ കാണുന്നത്. മനോഹരമായ ദൃശ്യങ്ങൾ, ഭയപ്പെടുത്തുന്ന ദൃശ്യങ്ങൾ. ചിലർ സ്വപ്നത്തിൽ മരിച്ചുപോകുന്നുണ്ട്. പക്ഷേ, കണ്ണു തുറക്കുമ്പോൾ അവർ മെത്തയിൽതന്നെ ജീവനോടെ കിടക്കുന്നതു കാണാം.

വസ്തുനിഷ്ഠമായിരിക്കുന്ന മരണം സ്വപ്നത്തിൽ സംഭവിക്കുന്നില്ല എങ്കിലും ആത്മനിഷ്ഠമായ (subjective) മരണം അവർക്കു സംഭവിക്കുന്നു. സ്വപ്നത്തിൽ അവർ ഭയപ്പെട്ടു നിലവിളിക്കുന്നു. അനുഭവം അപ്പോഴും ഉണ്ടെന്നാണ് ഇതു വെളിവാക്കുന്നത്. സ്വപ്നത്തിലെ അനുഭവം യാഥാർത്ഥ്യം എന്നതുപോലെ സ്വപ്നത്തിൽ അനുഭവപ്പെടുന്നു. എന്നു പറഞ്ഞാൽ കണ്ണുകൊണ്ട് ഈ പ്രപഞ്ചത്തെ കാണുന്നതല്ല ദുഃഖത്തിനു കാരണം എന്നുള്ളതിന്റെ തെളിവ് സ്വപ്നത്തിൽ നമ്മൾ ദുഃഖിക്കുന്നു എന്നുള്ളതാണ്. ഈ പ്രപഞ്ചത്തെ ഒഴിവാക്കിയതുകൊണ്ടുമാത്രം ദുഃഖം തീരുകയില്ല എന്നതിന്റെ തെളിവാണ് സ്വപ്നാനുഭവവേളയിൽ നമ്മൾ ദുഃഖിക്കുന്നത്. സ്വപ്നത്തിൽ ദുഃഖിക്കാൻ കാരണമെന്താണ്?

അതിനു മനസ്സിനെക്കുറിച്ച് നമുക്കു മനസ്സിലാക്കേണ്ടിവരും. മനസ്സ് ഒരു മറയാണ്. നമ്മുടെ സ്വച്ഛമായിരിക്കുന്ന, തെളിമയുള്ള ബോധത്തിനു മുകളിലെ ഒരു മറ (screen). ആ സ്ക്രീനിന്റെ ഉള്ളിലൂടെ യാണ് നമ്മൾ കാഴ്ചകളൊക്കെ കാണുന്നത്. ആ സ്ക്രീനിന് ചിലരുടെ ഉള്ളിൽ വളരെ ഇരുണ്ട നിറമായിരിക്കും. ചിലരുടെ ഉള്ളിൽ കുറച്ചുകൂടി ഇരുളിമ കുറഞ്ഞിരിക്കും. ചിലരിൽ അതു വളരെ ശുദ്ധമായിരിക്കും. അങ്ങനെ പല അനുപാതത്തിലുള്ള മനസ്സിന്റെ ഈ അവസ്ഥയെ താമസികമായിരിക്കുന്ന മനസ്സ്, രാജസികമായി രിക്കുന്ന മനസ്സ്, സാത്വികമായിരിക്കുന്ന മനസ്സ് എന്നൊക്കെ വിഭജിച്ചു മനസ്സിലാക്കാം. ഇതിൽ രാജസിക മായിരിക്കുന്നതിൽനിന്നു സാത്വികമായതിലേയ്ക്കു മനസ്സിനെ കുറേശ്ശെ കുറേശ്ശെ ശുദ്ധീകരിച്ചെടുക്കാം. ആ പ്രക്രിയയെയാണ് ചിത്തശുദ്ധീകരണം എന്നു പറയുന്നത്.

പല വഴികളിലൂടേയും പല സാധനകളിലൂടേയും ചിത്തശുദ്ധീകരണം നമുക്കു നടത്തിയെടുക്കാം. എല്ലാവരും ഒരു രീതിയിലൂടെതന്നെ ചിത്തശുദ്ധീകരണം നടത്തണമെന്നില്ല. ചിലർക്കു ഭക്തിയിലൂടെ ചിത്തശുദ്ധീകരണം നടക്കും. ചിലർക്കു നിഷ്കാമമായിരിക്കുന്ന കർമ്മത്തിലൂടെ, ചിലർക്കു ഗുരുസേവയിലൂടെ, ചിലർക്കു ലോകസേവയിലൂടെ, ചിലർക്കു ഈശ്വരസേവയിലൂടെ ഒക്കെ ചിത്തശുദ്ധീകരണം നടന്നെന്നിരിക്കും. ചിലർക്കു ജ്ഞാനത്തിന്റെ വഴിയിലൂടെ ഏകമായ സത്യത്തെ ഏകമായി ദർശിക്കുന്നതിലൂടെ ചിത്തശുദ്ധീകരണം സംഭവിക്കും. ഏതുവഴി സ്വീകരിക്കണം എന്നതിനെ സംബന്ധിച്ചു താർക്കികതകളൊന്നും വേണ്ട. ഓരോരുത്തർക്കും അവരവർക്ക് ഇണങ്ങുന്ന രീതിയിലുള്ള ഒരു വഴി അവരവരുടെ ഉള്ളിൽതന്നെ വെളിപ്പെടുന്നതായിരിക്കും. അല്ലാതെ അടിച്ചേൽപ്പിക്കേണ്ടതായിട്ടില്ല.

അപ്പോൾ ഒന്നായ മാമതിയിൽനിന്ന് ആയിരം ത്രിപുടി വന്നു. ആയിരം എന്ന വാക്ക് ഇവിടെ ആലങ്കാരികമായിട്ടാണ് പറയുന്നത്. എണ്ണമറ്റ എന്നർത്ഥത്തിലാണ്. എണ്ണമറ്റ ചിന്തകൾ ബോധത്തിൽവന്ന് അങ്കുരിക്കുന്നു. പതഞ്ജലിയുടെ ഭാഷയിൽ പറഞ്ഞാൽ അവ ചിത്തവൃത്തികളാണ്. ഈ ചിത്തവൃത്തികൾ എണ്ണമറ്റ രീതിയിൽ ബോധത്തിൽ ഒന്നു മാറുമ്പോൾ വേറൊന്ന് എന്നിങ്ങനെ പ്രവഹിച്ചുകൊണ്ടിരിക്കുകയാണ്. ഒരിഷ്ടത്തിൽനിന്നു വേറൊരു ഇഷ്ടത്തിലേക്ക്, ഒരു പ്രിയത്തിൽനിന്നു വേറൊരു പ്രിയത്തിലേക്ക്, ഒരു കാഴ്ചയിൽനിന്നു വേറൊരു കാഴചയിലേക്ക്, ഒരു സുഖത്തിൽ നിന്നു വേറൊരു സുഖത്തിലേക്ക് ചിത്തവൃത്തികൾ നിരന്തരമായി പ്രയാണം നടത്തിക്കൊണ്ടിരിക്കുന്നു.

മനസ്സിന് ഒരു ഗതീയതയുണ്ട്. മനസ്സിന് ഈ ഗതീയതയെ ഉപേക്ഷിച്ച് ഇരിക്കാൻ കഴിയുകയില്ല. അതിന്റെ സ്വഭാവം ഇങ്ങനെയാണ്. ത്രിപുടികളാണ് അതിൽ വന്നങ്കുരിക്കുന്നത്. മൂന്നു പുടങ്ങളോടുകൂടിയതാണ് ത്രിപുടി. മൂന്നിതളുകളുള്ള ഒരു പൂവിനോടാണ് ചിത്തവൃത്തികളുടെ സ്വഭാവത്തെ ഉപമിക്കുന്നത്. ഒരു ചിത്തവൃത്തി ബോധത്തിൽ അങ്കുരിക്കുമ്പോൾ, ഒരു കാഴ്ചയെ നാം കാണുമ്പോൾ അതിൽ കാണുന്നവൻ എന്ന ഒരിതൾ, കാണപ്പെടുന്ന വസ്തു എന്ന വേറൊരിതൾ, കാണുന്നവനേയും കാണപ്പെടുന്ന വസ്തുവിനേയും തമ്മിൽ സംബന്ധിപ്പിക്കുന്ന കാണൽ എന്ന പ്രക്രിയ എന്ന വേറൊരിതൾ. ഇങ്ങനെയാണ് എല്ലാ അനുഭവങ്ങളും

ഉണ്ടാകുന്നത്. ഒരാൾ കാണാൻ വേണം. കാണപ്പെടാനൊരു വസ്തു വേണം. കാണുന്ന ഒരു പ്രക്രിയ ഉണ്ടായിരിക്കണം. ത്രിപുടി എന്നു പറഞ്ഞാൽ അതാണ്. ഇതു കാണുന്നതിൽ മാത്രമല്ല, സ്പർശിക്കുന്നതിൽ സ്പർശിക്കുന്നവൻ വേണം, സ്പർശിക്കപ്പെടുന്ന വസ്തു വേണം. സ്പർശിക്കൽ എന്ന ക്രിയവേണം. എല്ലാ കാര്യത്തിലും അങ്ങനെ തന്നെയാണ്. അറിയുന്നതിൽ അറിയുന്നവൻ വേണം, അറിയപ്പെടുന്ന വസ്തു വേണം, അറിയൽ എന്ന പ്രക്രിയ വേണം.

ഈ വിഭജനം മനസ്സിന്റേതാണ്. മനസ്സിന്റെ ഈ വിഭജന ത്തെക്കുറിച്ചു ശരിക്കും മനസ്സിലാക്കാൻ കഴിയുമ്പോഴാണ് ഒരാൾ വിവേകിയായിത്തീരുന്നത്. ഒരേയൊരു ബോധംതന്നെയാണ് കാണുന്നവനായിരിക്കുന്നതും കാണപ്പെടുന്ന വസ്തുവായിരി ക്കുന്നതും കാഴ്ചയായിരിക്കുന്നതും. ഒരേയൊരു സത്യത്തിനു സംഭവിക്കുന്ന ഒരു വക്രീകരണം. അതിനെയാണ് മനസ്സെന്നു പറയുന്നത്. ഇങ്ങനെ നമ്മുടെ മേധയിൽ, നമ്മുടെ ബുദ്ധിയിൽ, നമ്മുടെ ചിന്തയിൽ ഒക്കെ ഈ വക്രീകരണം നടക്കുന്നുണ്ട്. നമ്മൾ ഇതറിയുന്നില്ല. എവിടെ വിഭജനമുണ്ടോ അവിടെയൊക്കെ ഈ ത്രിപുടിയുമുണ്ട്. ത്രിപുടിയില്ലാത്ത ഒരനുഭവവും സാധാരണ മനുഷ്യനില്ല.

ഒരു ജ്ഞാനിക്കു മാത്രമാണ് ത്രിപുടിക്കതീതമായിരിക്കുന്ന ബോധത്തിലേക്ക് എത്തിച്ചേരാൻ കഴിയുന്നുള്ളൂ. അതുകൊണ്ട് എവിടെ ത്രിപുടികൾ ഉണ്ടാകുന്നുവോ അവിടെയൊക്കെ അതിന്റെ അധിഷ്ഠാനമായിരിക്കുന്ന ബോധമുണ്ടെന്ന് അറിയുകയെങ്കിലും ചെയ്യണം. അടിസ്ഥാനമായിരിക്കുന്ന ഏകബോധം, ഏകമായി രിക്കുന്ന ഉണ്മ അതുണ്ടെന്ന് ആദ്യം അറിയണം. അതാണ് ആദ്യത്തെ ജ്ഞാനം. അപ്പോൾ നമുക്കു മനസ്സിലാകും എന്തിലും ഒരു ഐക്യമുണ്ടെന്ന്. നാനാത്വത്തിൽ ഏകത്വത്തെക്കുറിച്ചു ഭാരത ത്തിലുള്ള എല്ലാവരും വാതോരാതെ സംസാരിക്കുന്നുണ്ടെങ്കിലും ആ ഏകത്വം എവിടെ കിടക്കുന്നു എന്ന് ആർക്കും അറിയില്ല. അത് ഇവിടെയാണ്. ഓരോ വ്യക്തിയുടേയും മനസ്സിന്റെ അടിത്തട്ടിൽ നിശ്ചലമായിരിക്കുന്ന, നിർവികാര മായിരിക്കുന്ന, സാക്ഷിയായി രിക്കുന്ന, അചഞ്ചലമായിരിക്കുന്ന ബോധത്തെയാണ് ഇവിടെ അടിസ്ഥാനസത്യമായിട്ടു മനസ്സിലാക്കേണ്ടത്. ഈ അധിഷ്ഠാന സത്യത്തെ അറിയാതെയാണ് സാധാരണ ഗതിയിൽ നമ്മിൽ അനു ഭവങ്ങൾ സംഭവിക്കുന്നത്.

മനസ്സിന്റെ വിഭജിതമായിരിക്കുന്ന ‘ഞാൻ’ എന്ന അഹന്തയെ നമ്മൾ വളരെയധികം വികസിപ്പിച്ചെടുത്തിരിക്കുന്നു. നിങ്ങൾക്കൊരു തൊഴിലുണ്ട്. ആ തൊഴിലിന്റെ ഭാഗമായി നിങ്ങൾ പറയുന്നു, ഞാൻ വക്കീലാണ്...ഞാൻ ഡോക്ടറാണ്....ഞാൻ ജേർണലിസ്റ്റാണ്...ഞാൻ മാനേജരാണ് എന്നൊക്കെ. ഇങ്ങനെ പറയുമ്പോൾ ഞാൻ എന്നു പറയുന്ന തലമാണ് ഇവിടെ ഉന്തിയുന്തി മുമ്പോട്ടു വരുന്നത്. ഞാൻ പ്രസിഡന്റാണ്, ഞാൻ പ്രധാനമന്ത്രിയാണ് എന്നു പറയുമ്പോൾ ഞാനിന്റെ,, അഹന്തയുടെ ശക്തി കൂടികൊണ്ടിരിക്കുകയാണ്. അഹന്ത മുമ്പോട്ട് തള്ളിതള്ളിവരികയാണ് ചെയ്യുന്നത്.

ഞാനൊരു യാചകനാണ് എന്നു വിചാരിക്കുമ്പോഴും ആ യാചകനിലും അഹന്തയുണ്ട്. അഹന്തയ്ക്കു ധനവാനെന്നോ നിർധനനെന്നോ തരത്തിലുള്ള വകഭേദങ്ങളൊന്നുമില്ല. ധനമുള്ള വനും അഹന്തയുണ്ട്. ധനമില്ലാത്തവനും അഹന്തയുണ്ട്. അഹന്തയെ സാമ്പത്തിക ശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തുവാൻ കഴിയുകയില്ല. അഹന്തയും സാമ്പത്തിക ശാസ്ത്രവും തമ്മിൽ ഒരു ബന്ധവുമില്ല. ഒരു ഭിക്ഷക്കാരന് ഭിക്ഷക്കാരന്റേതായിരിക്കുന്ന അഹന്തയുണ്ട്. ഒരിക്കലും ഭിക്ഷക്കാരനായിരിക്കുന്ന ഒരാൾക്ക് ഒരു രാജാവിനോട് അസൂയ തോന്നാൻ ഇടയില്ല. അയാളുടെ ജീവിതത്തിൽ ഒരു രാജാവിനോട് അസൂയ തോന്നുന്നതിനുപകരം വേറൊരു ഭിക്ഷക്കാരനോടു തോന്നാം. വേറൊരു ഭിക്ഷക്കാരൻ ഒരു മൊബൈൽ ഫോണുമായി അയാളുടെ മുമ്പിലൂടെ കടന്നുപോയാൽ അയാൾക്കതു സഹിക്കില്ല. അയാളുടെ അഹന്ത അപ്പോൾ മുമ്പിലേക്കുതള്ളിവരും. കാരണമെന്താണ്? തന്റെ ഗണത്തിൽപെട്ട ആളായതുകൊണ്ടാണ്. നമ്മുടെ അഹന്തയുടെ സ്വഭാവം നോക്കൂ. അഹന്ത അസൂയയായി പ്രതികരിക്കുന്നത് ഒരേ ഗണത്തിലുള്ള ആളുകളോടാണ്.

എഴുത്തുകാർക്ക് അസൂയ ഉണ്ടാകുന്നത് എഴുത്തുകാരോടാണ്. രാഷ്ട്രീയക്കാർക്ക് അസൂയയുണ്ടാകുന്നത് രാഷ്ട്രീയക്കാരോടാണ്. സ്ത്രീകൾക്ക് അസൂയയുണ്ടാകുന്നത് സ്ത്രീകളോടാണ്. പുരുഷന്മാർക്ക് അസൂയ ഉണ്ടാകുന്നത് പുരുഷന്മാരോടാണ്. ഇങ്ങനെ ചില തലങ്ങളിലാണ് അഹന്തയുടെ വിജൃംഭണം ഉണ്ടാകുന്നത്. മനുഷ്യന്റെ നിത്യജീവിതത്തെ ഒന്നു പരിശോധിച്ചു നോക്കിയാൽ അതു മനസ്സിലാക്കാൻ കഴിയും. ഞാൻ എന്ന വശത്തെ നാം വിക്ഷേപിച്ചുകൊണ്ടേയിരിക്കുന്നു.

അറിയുന്നവൻ, അറിയപ്പെടുന്ന വസ്തു, അറിയുക എന്ന പ്രക്രിയ ഇവ മൂന്നിനേയും എടുത്തു ത്രിപുടി എന്ന അർത്ഥത്തിൽ ഗുരു പറയുന്നു. അപ്പോൾ ഒന്നായ മാമതിയിൽനിന്ന് ആയിരം ത്രിപുടി വന്ന് ആശു തന്മതി മറന്ന്. ആശു എന്നു പറഞ്ഞാൽ പൊടുന്നനെ. പൊടുന്നനെ ഉണ്ടാകുന്ന സംഭവം എന്താണ് ? ആത്മവിസ്മൃതി സംഭ വിയ്ക്കുന്നു. നാം ആരെന്നു നാം മറന്നു പോകുന്നു. ത്രിപുടി ഉണ്ടാകുമ്പോൾ നാം നമ്മെ മറന്നു പോകുന്നു. ചിന്തകൾ നമ്മിൽ അങ്കുരിക്കുമ്പോൾ ആത്മാവിനെ നമ്മൾ മറന്നുപോകുന്നു.

ആത്മവിസ്മരണമാണ് പാപം. പാപത്തെ ഈ അർത്ഥത്തിൽ മനസ്സിലാക്കണം. പ്രത്യേകിച്ചും പാശ്ചാത്യർ പറയുന്ന പാപത്തേ ക്കാൾ വൈയക്തികമായ പാപമാണ് നാം നമ്മെ മറക്കുക എന്നുള്ളത്. സത്തയെ മറക്കുക എന്നുള്ളത്. സ്വസത്തയെ മറന്നാൽ പിന്നെ നാം ഏതിനെയായിരിക്കും ഓർക്കുക? അതിന്റെ വിപരീതവശത്തിരിക്കുന്ന ലോകത്തെയായിരിക്കും നാം ഓർത്തുകൊണ്ടിരിക്കുക. ആത്മവിസ്മര ണത്തിന് ഒരു വിപരീതതലമുണ്ട്. ആത്മവിസ്മരണം ഉണ്ടാകുമ്പോൾ ലോകസ്മരണമാണ് സംഭവിക്കുന്നത്. നാം നമ്മെ വിസ്മരിച്ചാൽ ലോകം നമ്മുടെ മുമ്പിൽ പ്രതിഭാസിക്കാൻ തുടങ്ങും. നമ്മുടെ മുമ്പിൽ ലൗകികമായിരിക്കുന്ന കാഴ്ചകളും ലൗകികമായിരിക്കുന്ന ആഗ്രഹങ്ങളും ലൗകികമായിരിക്കുന്ന ആവേശങ്ങളും അണി നിരക്കും. അവ നമ്മെ നിരന്തരമായി മുമ്പോട്ടു തള്ളിക്കൊണ്ടിരിക്കും. ഇതാണ് ദുഃഖത്തെ ഉണ്ടാക്കുന്നത്. ആത്മവിസ്മരണവും ലോകസ്മരണവും ഒരേ പ്രക്രിയയുടെ രണ്ടു പുറങ്ങളാണ്. ലോകത്തെ സ്മരിച്ചാൽ ആത്മാവിനെ വിസ്മരിക്കും. ലോകത്തെ വിസ്മരിച്ചാൽ ആത്മാവിനെ സ്മരിക്കും. ഈ രണ്ടു പുടങ്ങളെ സ്വജീവിതത്തിൽ മനസ്സിലാക്കേണ്ടതുണ്ട്.

ഇനി വിസ്മരണത്തിന്റേയും സ്മരണത്തിന്റേയും കാര്യം ലൗകികമായ തലത്തിൽതന്നെ എടുത്താലും, ഏതെങ്കിലും ഒരു പ്രിയപ്പെട്ട ഒരാളെ നിങ്ങൾ ആരാധിക്കുന്നുണ്ടെങ്കിൽ, സ്നേഹിക്കു ന്നുണ്ടെങ്കിൽ സദാ ആ വ്യക്തിയുടെ മുഖമായിരിക്കും നിങ്ങളുടെ ഓർമ്മയിൽ ഉണ്ടാവുക. ആ മുഖം നിങ്ങളുടെ ഉള്ളിൽനിന്നു മാറണമെങ്കിൽ വേറൊരു മുഖം ആ സ്മരണയുടെ സ്ഥാനത്തിരി ക്കണം. അതുകൊണ്ടാണ് മിക്കവാറും കമിതാക്കളെ വേർപെടു ത്താനായി മനഃശാസ്ത്രജ്ഞന്മാർ അവരെ സ്ഥലം മാറ്റി വേറെ എവിടെയെങ്കിലുമൊക്കെ താമസിപ്പിക്കുകയും അവിടെ തത്തുല്യമായ

സ്നേഹം പങ്കിട്ടുകൊടുക്കുന്ന ആളുകളെകൊണ്ട് അവരുമായി ബന്ധപ്പെടുത്തുകയും ഒക്കെ ചെയ്യുന്നത്.

പൂർവകാമുകന്റെ മുഖം അല്ലെങ്കിൽ പൂർവകാമുകിയുടെ മുഖം ആ വ്യക്തിയിൽനിന്നും വിസ്മൃതമായിത്തീരുകയും പുതിയ സ്നേഹിതന്റെ അല്ലെങ്കിൽ സ്നേഹിതയുടെ മുഖം ആ വ്യക്തിയുടെ ഉള്ളിൽ സ്മൃതമായിത്തീരുകയും ചെയ്യും. ഒന്നിനെ വിസ്മരിക്കണ മെങ്കിൽ വേറൊന്നിനെ സ്മരിക്കണം. അല്ലാതെ നമുക്കു വിസ്മരി ക്കാൻ കഴിയുകയില്ല. ഈ ലൗകികജീവിതത്തിന്റെ സാധാരണ ഗതിയിലുള്ള കാര്യങ്ങളാണിതെല്ലാം. ഇങ്ങനെ വളരെ അനായാസം നിങ്ങളുടെ ഇഷ്ടാനിഷ്ടങ്ങൾ മാറ്റിയെടുക്കാൻ കഴിയും.

ഒരാൾക്ക് മദ്യത്തിനോടു പ്രിയമുണ്ടെന്നു വിചാരിക്കുക. അയാൾക്ക് മദ്യം എന്നു പറഞ്ഞാൽ അത്രയും ആസ്വാദ്യമായ ഒരു വസ്തുവാണ്. അതിനെ മാറ്റണമെങ്കിൽ അത്രയ്ക്ക് ആസ്വാദ്യതയും ലഹരിയും നൽകുന്ന വേറൊന്നുകൊണ്ടു മാത്രമേ കഴിയുകയുള്ളൂ. അതുകൊണ്ട് മദ്യപന്മാരെ മദ്യത്തിൽനിന്നും പിൻതിരിപ്പിക്കാൻ വളരെ പ്രയാസമാണ്. ഇപ്പോൾ ഇതിലൊക്കെ ആദ്ധ്യാത്മികത യുടേയും സ്നേഹത്തിന്റേതുമായ ചില വഴികളൊക്കെയാണ് തെളിഞ്ഞുവരുന്നത്. ആദ്ധ്യാത്മികതയുടെ ഒരു ലഹരിയുണ്ട്. മദ്യത്തിന്റെ ലഹരിയേക്കാൾ അഗാധമായിരിക്കുന്ന ലഹരിയാണ് ആധ്യാത്മികതയുടെ ലഹരി. മദ്യം ഒരു ഉപാധിയാണെങ്കിൽ മദ്യത്തിന് നമുക്ക് പണം കൊടുക്കണം. പണം കൊടുത്ത് നമ്മൾ കുടിക്കു ന്തോറും നമ്മളുടെ ആരോഗ്യം ക്ഷയിച്ചുവരും. അങ്ങനെ ഒരു ഉപാധിയിലൂടെ നമ്മൾ ജീവിക്കുന്നതിനേക്കാൾ എത്രയോ ഉത്തമമാണ് ആധ്യാത്മികമായിരിക്കുന്ന, നമ്മിൽത്തന്നെയിരിക്കുന്ന, ആത്മാവിന്റെ ലഹരിയെ നുണഞ്ഞു ജീവിക്കുന്നത്. പക്ഷേ, ആരും ആ വഴിയിലൂടെ അന്വേഷണം നടത്താത്തതുകൊണ്ടാണ് ആ വഴി തിരഞ്ഞെടുക്കാത്തത്. മിസ്റ്റിക്കുകളും യോഗികളും സൂഫികളും നാദാനുസന്ധാനം നടത്തിക്കൊണ്ടിരിക്കുന്നവരും ഒക്കെ ഒരുതരം പ്രത്യേകമായ ലഹരിയിൽ ജീവിതത്തിന്റെ ആഹ്ലാദം അനുഭവിക്കു ന്നവരാണ്. അത് ഉന്മാദത്തിന്റെ ആഹ്ലാദമല്ല. ആത്മാവിന്റെ സഹജ മായ ആനന്ദമാണ്.

ശ്രീരാമകൃഷ്ണ പരമഹംസർ ആത്മാവിന്റെ അനുഭൂതി ഉണ്ടാകുമ്പോൾ ഒരു നർത്തകനെപ്പോലെ എണീറ്റുനിന്ന് നൃത്തം

വയ്ക്കുമായിരുന്നുവത്രേ. ആനന്ദംകൊണ്ട് ഇരിക്കാൻ വയ്യാതാകുന്നു. ആനന്ദം വരുമ്പോൾ കൊച്ചുകുട്ടികൾ നൃത്തം വയ്ക്കുന്നത് നിങ്ങൾ കണ്ടിട്ടില്ലേ? എന്തിനു കൊച്ചുകുഞ്ഞുങ്ങൾ. ചില മൃഗക്കുഞ്ഞുങ്ങൾ തുള്ളിച്ചാടാറില്ലേ? പൂച്ചക്കുട്ടികളെ നിങ്ങൾ നോക്കൂ. ആട്ടിൻക്കുട്ടി കളെ നോക്കൂ. അവർ തീറ്റ കഴിഞ്ഞാൽ, സന്തോഷം വന്നാൽ എന്താണ് പിന്നെ ചെയ്യുന്നതെന്ന് അറിയാൻ പാടില്ല. പല തരത്തിലുള്ള ലീലാവിനോദങ്ങളിൽ അവർ ഏർപ്പെടുന്നു. സിംഹത്തിന്റേയും പുലിയുടേയും കുട്ടികളും ആനന്ദം വന്നാൽ നൃത്തം ചെയ്യും.

പരമഹംസർ ലോകത്തിനോടു പറഞ്ഞിട്ടുള്ളത് ഇതാണ്- ആനന്ദിക്കുവിൻ! ആത്മാവിന്റെ ആനന്ദം നുകർന്ന് ഈ ലോകത്തിൽതന്നെ നിങ്ങൾക്ക് ആനന്ദതുന്ദിലരായി ജീവിക്കാൻ കഴിയും. വേറെ ഏതു ലഹരിയേക്കാളും ഉന്മേഷമുണ്ടാക്കുന്ന ഒരു ലഹരിയാണ് ആത്മാവിന്റെ ലഹരിയെന്ന് ശ്രീരാമകൃഷ്ണ പരമഹംസരുടെ വചനങ്ങളിലൂടെ വായിച്ചു പോകുമ്പോൾ നമുക്കു ബോധ്യപ്പെടും.

അറേബ്യയിലെ സൂഫിയായിരുന്ന ജലാലുദ്ദീൻ റൂമി ഉള്ളിലുണർന്ന അനുഭൂതിയുടെ അതിവിശിഷ്ടമായ ലഹരിയാൽ മുപ്പത്തിയാറു മണിക്കൂർ നിർത്താതെ നൃത്തംചെയ്തു കുഴഞ്ഞുവീണു. ഇതു സൂഫിസാഹിത്യങ്ങളിൽ കാണാൻ കഴിയും. അറേബ്യയിലെ സൂഫികളെപ്പോലെതന്നെ യൂറോപ്പിലും മറ്റും ഉണ്ടായിരുന്ന മിസ്റ്റിക്കുകളും ഇന്ത്യയിൽതന്നെ ഉണ്ടായിരുന്ന അക്കമഹാദേവി, മീരാബായി തുടങ്ങിയ നിരവധിയായ യോഗിനികളും ഇതേപോലുള്ള ഒരു ആധ്യാത്മികഹർഷത്തിന്റെ അപൂർവമായ അവസ്ഥയിലേക്കു പോയിട്ടുള്ളവരാണ്.

എപ്പോൾ നിങ്ങളുടെ ഉള്ളിൽ ചിന്തകൾ നിലയ്ക്കുന്നുവോ ചിത്തവൃത്തികൾ നിലയ്ക്കുന്നുവോ ത്രിപുടികൾ ഒടുങ്ങുന്നുവോ അപ്പോൾ നിങ്ങൾ ദേവിയുടെ, ജഗദംബയുടെ, ജനനിയുടെ ഹൃദയസരോവരത്തിൽ അമർന്നിരിക്കും. അവിടെയാണ് എല്ലാ ദുഃഖങ്ങൾക്കും ചിന്തകൾക്കും അനൈക്യങ്ങൾക്കും ശമനം ഉണ്ടാകുന്നത്. അതുകൊണ്ടാണ് യോഗത്തെ ചിത്തവൃത്തികളുടെ നിരോധനമായി പതഞ്ജലി മഹർഷി പറയുന്നത്. നാരായണഗുരു ആത്മോപദേശശതകത്തിൽ ത്രിപുടി മുടിഞ്ഞു തെളിയുന്ന ദീപത്തി നോടാണ് ആത്മാനുഭവത്തെ ഉപമിച്ചിരിക്കുന്നത്. ഉപനിഷത്തിൽ വെളി

പ്പെടുത്തിയിട്ടുള്ള ഈ രഹസ്യം കപടയതികൾക്കു കരസ്ഥമാവുകയില്ലെന്നും ഗുരു ഓർമ്മിപ്പിക്കുന്നു.

ബാഹ്യമോടിക്കുവേണ്ടി സാധനയും പ്രാർത്ഥനയും സന്ന്യാസവും ധ്യാനവും ഒക്കെ സ്വീകരിച്ചു നടക്കുകയാണെങ്കിൽ ചിത്തവൃത്തികൾ ഒടുങ്ങുകയില്ല, ത്രിപുടികൾ ഒടുങ്ങുകയില്ല. ബാഹ്യമായി അങ്ങനെയൊക്കെ കാണിച്ചാലും നമ്മുടെ മനസ്സ് പ്രക്ഷുബ്ധമാണെങ്കിൽ പിന്നെ അതുകൊണ്ടെന്തു പ്രയോജനം? ത്രിപുടികൾ ബോധത്തെ മറയ്ക്കുന്നു. തന്മതി മറന്നുപോകുന്നു. അതുകൊണ്ട് തന്റെ സത്ത മറന്നുപോകാതെ പ്രാർത്ഥനകൾ നമ്മിൽനിന്നും ഉറന്നുവരട്ടെ. ധ്യാനം തെളിഞ്ഞുവരട്ടെ. അല്ലാത്ത പക്ഷം അന്നാദിയിൽ പ്രിയമുയർന്ന് ആടലാം കടലിൽ ഒന്നായി വീണു വലയും. ദുഃഖത്തിന്റെ കടലിൽ വീണു പൊറുതി മുട്ടും.

ലോകത്തിന്റെ വേറൊരു പേരാണ് സംസാരം. സംസാരമെന്നാൽ തമിഴിൽ ഭാര്യ എന്നാണർത്ഥം. അതങ്ങനെ പറഞ്ഞു പറഞ്ഞു വന്നുചേർന്നിട്ടുള്ളതാണ്. പക്ഷേ, സംസ്കൃതത്തിൽ മാറിക്കൊണ്ടിരിക്കുന്നത് എന്ന അർത്ഥത്തിലാണ് സംസാരം എന്ന വാക്കു പ്രയോഗിക്കുന്നത്. മാറ്റങ്ങൾ എല്ലാം സത്യമെന്നു വിചാരിച്ച് അതിലേക്ക് നാം വീണുകൊണ്ടിരിക്കുകയാണെങ്കിൽ കടലിൽ വീണപോലെയായിരിക്കും. നിറയെ തിരകളുള്ള, എപ്പോഴും തിരയടിച്ചുകൊണ്ടിരിക്കുന്ന കടലിൽ പെട്ടുകഴിഞ്ഞാൽ ആ കടലിൽ നിങ്ങൾ എത്ര കൈകാലിട്ടടിച്ചാലും കരയണയുകയില്ല. നമ്മുടെ ഈ ലോകജീവിതവും കടലിൽ പെട്ടപോലെയാണ്. ഒട്ടേറെ പ്രയത്നിച്ചിട്ടും ഒരിടത്തും നമുക്ക് എത്തിച്ചേരാൻ കഴിയുന്നില്ല. എന്നെങ്കിലും ഒരു പരിഹാരം ഉണ്ടാകുമെന്നു കരുതിയിട്ടാണ് നമ്മൾ ഇങ്ങനെ പ്രത്യാശയോടെ ജീവിക്കുന്നത്.

ജീവിതത്തിൽ എങ്ങനെയെങ്കിലും മറുകരപറ്റാനാണ് നാം ജീവിയ്ക്കുന്നത്. എവിടെയെങ്കിലും ഒരു ഉറച്ച അടിത്തറ ഉണ്ടാകുമെന്ന് കരുതിയിട്ടാണ് നമ്മൾ പലയിടങ്ങളിൽനിന്നും കടം വാങ്ങിച്ചാണെങ്കിലും ജീവിതത്തെ സുബദ്ധമാക്കാൻ ശ്രമിക്കുന്നത്. പക്ഷേ, അപ്പൊഴൊക്കെ കാലിന്നടിയിലെ മണ്ണ് ഒലിച്ചുപോകുന്നത് നമ്മൾ കാണാറില്ല. കുറേകഴിയുമ്പോൾ അടിതെറ്റി നിലത്തു വീഴുന്നു. ഇതാണ് സാംസാരികതയുടെ പ്രത്യേകത. എപ്പോഴും നമ്മൾ അടിപതറി വീഴാനൊരു സാധ്യതയുണ്ട്. സംസാരത്തെ ഒരു

മുതലയോടാണ് ഉപമിക്കാറ്. ആ മുതലയുടെ വായിൽ അകപ്പെട്ടുകഴിഞ്ഞാൽ നമുക്കതിൽനിന്നു പുറത്തുകടക്കാൻ കഴിയുകയില്ല. സംസാരമാകുന്ന നക്രത്തിന്റെ വായിൽപെട്ടാൽ അതിൽനിന്നും പുറത്തുകടക്കണെങ്കിൽ വിവേകമാകുന്ന ഖഡ്ഗം നമ്മുടെ കൈയിൽ ഉണ്ടായിരിക്കണം. വിവേകത്തിന്റെ വാളുകൊണ്ടു മാത്രമേ സംസാരത്തിന്റെ മൂലത്തെ ഛേദിക്കാൻ കഴിയുകയുള്ളൂ. ഇതു ശങ്കരാചാര്യരും രമണമഹർഷിയും നാരായണഗുരുവും പറയുന്നുണ്ട്. ശ്രദ്ധാപൂർവ്വം ജീവിച്ചാൽ ഈ ലോകത്തു പ്രയാസങ്ങളില്ലാതെ ജീവിക്കാം.

ഇവിടെ സംഗമില്ലാതെ ജീവിക്കണമെങ്കിൽ നാം വളരെ ജാഗരൂകരായിരിക്കണം. അല്ലെങ്കിൽ സംഗത്തിലേക്കു വീണുപോകും. സംഗത്തിൽ വീഴാതിരിക്കണമെങ്കിൽ എന്തു വേണം? അതിനു പരമഹംസർ പറയുന്ന ഉപമ ഇതാണ്. കൈയിൽ കുറച്ചു വെളിച്ചണ്ണ പുരട്ടിയതിനുശേഷം ചക്ക മുറിക്കുകയാണെങ്കിൽ ചക്കപ്പശ കൈയിൽ പുരളുകയില്ല. വളരെ അനായാസം ചക്ക മുറിച്ചു ചക്കച്ചുളയെല്ലാം പറിച്ചുതിന്നാം. കൈയിൽ പശ പുരളുകയില്ല. ഇതാണ് എണ്ണയാകുന്ന ല്യൂബ്രിക്കെന്റിന്റെ പ്രത്യേകത. ആ സ്നിഗ്ധത പശയെ തടുക്കുന്നു. അതുപോലെ നിങ്ങളുടെ ആത്മാവിന്റെ ഭാഗമായിരിക്കുന്ന നിസംഗത ലോകജീവിതത്തിൽ ഉണ്ടായിരിക്കണം. സർവത്തിനേയും സ്നേഹിക്കുന്ന ഒരു നിസംഗത, ജീവിതത്തെ പൂർണ്ണമായി ഉൾക്കൊള്ളുന്ന ഒരു നിസംഗത. അതു ബോധത്തിൽനിന്നു വിരിഞ്ഞുവരണം. നിരാസത്തിന്റെ നിസംഗതയല്ല, നിഷേധത്തിന്റെ നിസംഗതയുമല്ല. സ്വാംശീകരണത്തിന്റെ നിസംഗതയാണത്, സ്വീകാര്യതയുടെ നിസംഗതയാണത്, സർവത്തിനേയും ഹൃദയത്തിൽ പുല്കുന്ന സർവസ്വീകാര്യതയുടെ നിസംഗത. ഇതു നമ്മൾ വികസിപ്പിച്ചെടുക്കണം.

ലോകം ഇവിടെനിന്നു തുടച്ചുമാറ്റാൻ കഴിയുകയില്ല. വസ്തുനിഷ്ഠമായിരിക്കുന്ന ഈ ലോകത്തെ തുടച്ചുകളഞ്ഞുകൊണ്ട് ലൗകികതയെ നിഷേധിക്കുവാനോ നിരസിക്കുവാനോ കഴിയുകയില്ല. എന്തായാലും ഈ ലോകത്ത് സസന്തോഷം ജീവിക്കണമെങ്കിൽ നമ്മുടെ ഉള്ളിലുള്ള ലൗകികതയെ കളഞ്ഞാൽ മതി. അതാണ് ഗുരു പഠിപ്പിച്ചുതരുന്നത്. ത്രിപുടികളെ കളഞ്ഞാൽ മതി. ത്രിപുടിയിലാണ് ചക്കപ്പശ ഇരിക്കുന്നത്. ത്രിപുടിയാണ് ഈ ലോകത്തിനോട് നമ്മെ ഒട്ടിപ്പിക്കുന്നത്. ത്രിപുടിയെ കളഞ്ഞാൽ എണ്ണ പുരട്ടിയ കൈ

പോലെയാകും നമ്മുടെ  ബോധം. പിന്നെ ഈ ലോകത്ത് എന്തു ചെയ്താലും നമുക്കൊന്നും സംഭവിക്കില്ല. ധർമ്മവിഹിതമായതുമാത്രമേ നിസംഗതയിൽ ചെയ്യാൻ കഴിയുകയുള്ളൂ. എവിടെ നിസംഗതയുണ്ടോ അവിടെ കർമ്മങ്ങൾ ഈശ്വരനിയുക്തമായിരിക്കും. ധർമ്മനിഷ്ഠമായിരിക്കും. നിങ്ങൾ സ്വതന്ത്രരായിരിക്കും. നിങ്ങളെ ഒന്നും ബന്ധിപ്പിക്കുകയില്ല. നിങ്ങൾക്കു നൃത്തം കളിക്കാം. പാട്ടുപാടാം. എന്തു വേണമെങ്കിലും ചെയ്യാം. അവിടെ നിങ്ങൾ പൂർണ്ണസ്വതന്ത്രരാണ്. ആർക്കും നിങ്ങളെ ബന്ധിപ്പിക്കാൻ കഴിയുകയില്ല.

റൂസ്സോ പറഞ്ഞതുപോലെ മനുഷ്യൻ സ്വതന്ത്രരായിട്ടാണ് ജനിക്കുന്നതെങ്കിലും അവന്റെ കർമ്മങ്ങൾകൊണ്ടാണ് അവൻ ബന്ധനസ്ഥനായിത്തീരുന്നത്. അവന്റെ കർമ്മങ്ങളുടെ ചങ്ങലകൾ കൊണ്ട് അവൻ സ്വയം വരിഞ്ഞുമുറുക്കുകയാണ് ചെയ്യുന്നത്. മരണത്തോട് അടുക്കുന്തോറും അവന്റെ കർമ്മബന്ധങ്ങളുടെ കണ്ണികളുടെ നീളം കൂടിക്കൊണ്ടിരിക്കും.  ജീവിതം വളരെ ഭയാനകമായ രീതിയിൽ ഭാരമുള്ളതായിത്തീരും. എന്നാൽ ഈ കർമ്മങ്ങളെയൊക്കെ നിസംഗതയുടെ കരവാളം കൊണ്ട് നമുക്കു വിച്ഛേദിച്ചുകളയാൻ ഒരു നൊടി മതി. ഒരു നൊടിയിടകൊണ്ട് എല്ലാ കർമ്മങ്ങളും ഈശ്വരന്റേതാണെന്ന ബോധത്തോടുകൂടി, സാക്ഷിമാത്രമായിരിക്കുന്ന ആത്മാവാണ് ഞാനെന്ന് അറിഞ്ഞാൽ അതു പരമമായ സ്വാതന്ത്ര്യത്തെ പകർന്നു തരുന്നു.

എന്നാശയം ഗതിപെറും നാദഭൂമിയിലമർന്ന് ആവിരാഭ പടരും ചിന്നാഭിയിൽ ത്രിപുടി എന്നാണ് അറുംപടി കലർന്ന് ആറിടുന്നു, ജനനീ? അമ്മേ, ഈ ത്രിപുടികൾ മുഴുവനും നീയാകുന്ന ചിന്നാഭിയിൽ വിലയിതമായിത്തീരുന്നത് എന്നാണ്? ചിന്നാഭി എന്നു പറഞ്ഞാൽ അറിവിന്റെ നാഭി, ജ്ഞാനത്തിന്റെ കേന്ദ്രം. നിങ്ങളുടെ ഉള്ളിൽ അറിവിനൊരു കേന്ദ്രമുണ്ട്. ആ കേന്ദ്രത്തിലേക്കു  ശ്രദ്ധയെ കൊണ്ടുവരാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ ധ്യാനത്തിന്റെ നിറവ് നിങ്ങൾക്കു അനുഭവിക്കാനാവും. ഓരോ ചിന്തയുടേയും പര്യവസാനത്തിൽ അടുത്ത ചിന്തയുടെ അങ്കുരം ഉണ്ടാകുന്നതിനുമുമ്പ് ഒരിടവേള അനുഭവിക്കാൻ കഴിയും. രണ്ടു ചിന്തകൾക്കിടയിൽ ഒരിടവേളയുണ്ട്. രണ്ടു ഹൃദയമിടിപ്പിനിടയിൽ ഒരിടവേളയുണ്ട്. രണ്ട് വാക്കുകൾക്കിടയിൽ ഒരിടവേളയുണ്ട്. രണ്ടു ചലനങ്ങൾക്കിടയിൽ ഒരിടവേളയുണ്ട്.  ഈ ഇടവേള നമ്മൾ ഒരിക്കലും ശ്രദ്ധിച്ചിട്ടില്ല.

എപ്പോൾ നിങ്ങൾക്ക് ഈ ഇടവേള ശ്രദ്ധിക്കുവാൻ കഴിയുന്നുവോ അവിടെ നിങ്ങളിലെ ചിന്നാഭിയെ, ജ്ഞാനത്തിന്റെ നാഭിയെ സ്പർശിക്കുവാൻ കഴിയും.ഇതു നിങ്ങൾക്ക് സൂക്ഷ്മഗ്രഹണത്തിലൂടെ വികസിപ്പിച്ചെടുക്കാവുന്നതാണ്.

മനുഷ്യൻ വെറുമൊരു മൃഗമല്ല. മൃഗത്തിനേക്കാൾ ഉദാത്തമായ ഒരു കാഴ്ച അവനുണ്ട്. അവൻ ആ കാഴ്ചയെ ദൃഢപ്പെടുത്തുന്നത് ചിന്തകൾക്കിടയിലുള്ള ഈ ഇടവേളയിൽ അവന്റെ ബോധത്തെ ഉറപ്പിച്ച് ജ്ഞാനത്തെ തെളിമയുള്ളതാക്കുമ്പോഴാണ്. ഇത് എല്ലാവർക്കും കഴിയുന്നതാണ്. പക്ഷേ, വളരെ തീക്ഷ്ണമായിരിക്കുന്ന ഒരു അന്വേഷണം, ഇടമുറിയാത്ത ഒരാവശ്യകത നിങ്ങളിൽ ജനിക്കേണ്ടതുണ്ട്. മനുഷ്യജന്മം സഫലമാകുന്നത് ഈ ആവശ്യകതയോടു നീതിപുലർത്താൻ കഴിയുമ്പോഴാണ്. അല്ലാത്തപക്ഷം മനുഷ്യജന്മം മൃഗജന്മത്തിനോടു ചേർന്നതു മാത്രം. വ്യത്യസ്തമല്ല. മൃഗം തിന്നുന്നു, മനുഷ്യനും തിന്നുന്നു. മൃഗം ഉറങ്ങുന്നു, മനുഷ്യനും ഉറങ്ങുന്നു. മൃഗം ലൈംഗിക ക്രീഡയിൽ ഏർപ്പെടുന്നു, മനുഷ്യനും അതുതന്നെ ചെയ്യുന്നു. അതിനപ്പുറത്തു വേറൊന്നും മനുഷ്യനും ചെയ്യുന്നില്ല എന്നു വരികയാണെങ്കിൽ മനുഷ്യൻ വസ്ത്രമുടുത്തു നടക്കുന്ന മൃഗം മാത്രമായിത്തീരും. മൃഗത്തിനാണെങ്കിൽ അതിന്റെ തോലുതന്നെ ഉടുതുണി യായിരിക്കുന്നു. അത്രയേ വ്യത്യാസമുള്ളൂ. എപ്പോൾ ചിന്തകൾ ക്കിടയിലുള്ള മൗനത്തെ മനുഷ്യനു സ്പർശിക്കാൻ കഴിയുന്നുവോ അപ്പോൾ അവനൊരു ബുദ്ധനായിത്തീരുന്നു. നാരായണഗുരു ഏതൊരു ബോധത്തെ സ്പർശിച്ചുവോ, ആ ബോധത്തെ നിങ്ങൾക്കും സ്പർശിക്കാൻ കഴിയുന്നു. ശ്രീരാരമകൃഷ്ണ പരമഹംസർ ഏതൊരവസ്ഥയിലാണോ ആനന്ദനൃത്തം നടത്തിയത് ആ ഒരവസ്ഥയിൽ നിങ്ങൾക്കും നൃത്തം ചെയ്യാൻ കഴിയുന്നു.

ഇവിടെ ആ ഒരു ബോധത്തെയാണ് ജനനിയായി ഗുരു പറയുന്നത്. ജനനി സർവത്തിനേയും ജനിപ്പിക്കുന്നവളാണ്, സർവചിന്തകളേയും ജനിപ്പിക്കുന്നവൾ. ഈ ചിന്നാഭിയിൽ മനസ്സ് ലയിച്ചുചേരുമ്പോൾ അതിൽനിന്ന് ഒരു നാദം ഉതിരുന്നു. നിങ്ങളെ രസിപ്പിക്കുന്ന ഒരു നാദം. എല്ലാ നാദങ്ങളും ഉയിർകൊള്ളുന്നത് ഹൃദയത്തിന്റെ ആഴത്തിൽനിന്നാണ്. ഇതു നിങ്ങൾക്ക് അനുഭവവേദ്യമായിട്ടുണ്ടോ എന്നറിയില്ല. വെറുതെ ഇരിക്കുന്ന സമയത്ത് ഉള്ളിലേക്ക് കാത് കൂർപ്പിക്കുകയാണെങ്കിൽ മനസ്സ് ഒച്ചവയ്ക്കുന്നതു കേൾക്കാൻ കഴിയും. കലഹിക്കുന്നതു കേൾക്കാൻ

കഴിയും. ശബ്ദമുണ്ടാക്കുന്നതു കേൾക്കാൻ കഴിയും. രണ്ടു ചെവിയും വേണമെങ്കിൽ കൈവിരൽകൊണ്ടു പൊത്തിപ്പിടിച്ച് ബാഹ്യമായ ശബ്ദത്തെ കേൾക്കാത്ത വിധത്തിൽ അടച്ചുപിടിച്ചാലും മനസ്സിൽ ശബ്ദകോലാഹലങ്ങൾ നടക്കുന്നതു കേൾക്കാൻ കഴിയും. ഇതെങ്ങനെയാണ് സംഭവിക്കുന്നത്? നിങ്ങളുടെ ഉള്ളിൽതന്നെ മനസ്സ് ശബ്ദമുണ്ടാക്കുന്നുണ്ട്. മനസ്സിന്റെ ഈ ശബ്ദം സംഗീതമല്ല. മനസ്സിന്റെ ശബ്ദത്തെ കോലാഹലം എന്നു പറയും.

ശബ്ദജാലം മഹാരണ്യം ചിത്തഭ്രമണകാരണം. മാനസിക രോഗങ്ങൾക്കു മുഴുവനും കാരണം മനസ്സിന്റെ ശബ്ദകോലാഹലങ്ങളാണ് എന്നു ശങ്കരാചാര്യരും പറയുന്നു. ഈ കോലാഹലത്തെ ചിന്നാഭിയിൽ ലയിപ്പിക്കുമ്പോൾ അതിൽനിന്നും ഉറവപൊട്ടുന്ന മന്ദ്രമധുരമായിരിക്കുന്ന സംഗീതം നിങ്ങളെ നാദഭൂമികയിലാഴ്ത്തുന്നു. അപ്പോൾ ഓങ്കാരത്തിന്റെ മൗനമുദ്രിതമായിരിക്കുന്ന നാദവീചികൾ ഹൃദയാന്തരത്തിൽനിന്നു കേൾക്കാൻ കഴിയും. ആ നിമിഷത്തിൽ ജീവിതം ഏറെ സുതാര്യമായി രിക്കുന്ന ഒരു അനുഭവമായിത്തീരും. ജീവിതത്തിലെ എല്ലാത്തരത്തിലുള്ള സന്താപങ്ങളും അസ്തമിച്ച് മനുഷ്യൻ സ്വതവേ ആനന്ദമുള്ള ഒരു വ്യക്തിയായി അവന്റെ ബോധത്തിൽ പരിണമിക്കുന്നു. ഈ ഒരു മാറ്റം മനുഷ്യൻ ആഗ്രഹിക്കുന്നുണ്ട്. ഇതിലേക്കുള്ള യാത്ര എത്രമാത്രം തീക്ഷ്ണമാക്കാൻ കഴിയുന്നുവോ അത്രമാത്രമാണ് അവന്റെ വിജയം.

സംഗീതസാന്ദ്രമായിരിക്കുന്ന ഈ അനുഭവത്തെക്കുറിച്ച് ഒരു കഥ ഗുരുക്കന്മാർ പറയാറുണ്ട്. ഒരിക്കൽ വളരെ സംഗീതപ്രിയനായിരുന്ന ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം തന്റെ കൊട്ടാരത്തിൽ ഒരു സംഗീതവിരുന്ന് നടത്താൻ ആഗ്രഹിച്ചു. ആ നാട്ടിലെ ഏറ്റവും നല്ല സംഗീതജ്ഞനെയാണ് അന്നത്തെ സംഗീതവിരുന്നിനു പാടുവാനായി ക്ഷണിച്ചിരുന്നത്. അദ്ദേഹം നല്ല സംഗീതജ്ഞൻ ആയതുകൊണ്ടു തന്നെ ഒരു വ്യവസ്ഥ മുന്നോട്ടുവച്ചു. സംഗീതം ശ്രവിച്ച് ആരെങ്കിലും ശരീരം ഇളക്കുകയോ തലയാട്ടുകയോ ചെയ്തിട്ടുണ്ടെങ്കിൽ ആ വ്യക്തിയുടെ ഗളച്ഛേദം നടത്തും എന്നതായിരുന്നു ആ വ്യവസ്ഥ. എന്തെന്നാൽ അദ്ദേഹത്തിന്റെ സംഗീതം അത്രമാത്രം ലഹരി പിടിപ്പിക്കുന്നതായിരുന്നു. സംഗീതത്തിൽ താത്പര്യമുള്ള ആരും അതുകേട്ടാൽ ആസ്വാദ്യതയുടെ പൂർണ്ണതയിൽ സ്വയമേ ആടിപ്പോകും. രാജാവിന് ഇതു കേട്ടപ്പോൾ വിഷമമായി. എന്നാലും രാജാവ് നാട്ടിലെങ്ങും അറിയിച്ചു. സംഗീതം കേൾക്കുവാൻ വരുന്നവർ ആരുംതന്നെ തലയാട്ടുകയോ ശരീരം ഇളക്കുകയോ ചെയ്യരുത്. ഇനി

ആരെങ്കിലും അങ്ങനെ ചെയ്താൽ അയാളെ കൊന്നുകളയും. ഇതു കേട്ടപ്പോൾ കുറേ ആളുകളൊന്നും വന്നില്ല. എല്ലാവർക്കും മരണത്തെ ഭയമാണല്ലോ. വളരെ കുറച്ചുപേർമാത്രം മരണത്തെ വകവയ്ക്കാതെ സംഗീതം കേൾക്കുവാൻ വന്നു.

സംഗീതജ്ഞൻ പാട്ടുതുടങ്ങി. കുറേനേരം ആളുകൾ സംഗീതത്തിന്റെ മാസ്മരികമായിരിക്കുന്ന ലഹരിയിൽ ബലം പിടിച്ചിരുന്നെങ്കിലും പിന്നെ ചിലരൊക്കെ ആടാൻ തുടങ്ങി. രാജാവിതു ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഈ മനുഷ്യർക്കു മരണത്തെ പേടിയില്ലേ എന്നാണ് രാജാവ് വിചാരിച്ചത്. മരണത്തെ ഭയക്കാതെ ഈ മനുഷ്യർ തലയാട്ടുകയൊക്കെ ചെയ്യുന്നല്ലോ. കുറച്ചു കഴിഞ്ഞപ്പോൾ പത്തുപന്ത്രണ്ട് ആളുകൾ സംഗീതത്തിന്റെ ലഹരിയിൽ എണീറ്റുനിന്നു നൃത്തം ചെയ്യാൻ തുടങ്ങി. ഇത്രയും ആളുകൾ ഈ സംഗീതം കേട്ടു വധിക്കപ്പെടുമല്ലോ എന്നു രാജാവ് വിചാരിച്ചു. സംഗീതം കഴിഞ്ഞപ്പോൾ രാജാവ് പറഞ്ഞു: “ഇത്രയും ആളുകൾ അങ്ങയുടെ സംഗീതം കേട്ട് തലയാട്ടുകയും ശരീരം ചലിപ്പിക്കുകയും ചെയ്തു. അങ്ങു പറഞ്ഞപോലെതന്നെ ഇവരെ വധിച്ചുകളയാൻതന്നെയാണ് തീരുമാനിച്ചിരിക്കുന്നത്.” ഇതുകേട്ട് ആ സംഗീതജ്ഞൻ പറഞ്ഞു: “വേണ്ട അവരെ വധിക്കേണ്ട. ഈ പന്ത്രണ്ടുപേരെ കണ്ടെത്താൻ വേണ്ടിയായിരുന്നു ഞാൻ ഇവിടെ ഈ സംഗീതക്കച്ചേരി നടത്തിയത്. ഇനി ഈ പന്ത്രണ്ടുപേർക്കായി ഞാൻ ശരിക്കും സംഗീതം ഒരുക്കുന്നുണ്ട്. കാരണം, ഈ പന്ത്രണ്ടു പേരാണല്ലോ മരണത്തെ വകവയ്ക്കാതെ സംഗീതത്തിന്റെ ആനുഭൂതികമായിരിക്കുന്ന തലത്തിലേക്ക് ഇറങ്ങിവന്നത്.”

സാധാരണ നമ്മൾ ഇവിടെ കേൾക്കുന്ന പാട്ടുകളൊന്നും സംഗീതമല്ല. നിങ്ങൾക്കാർക്കെങ്കിലും കാറ്റിന്റെ സംഗീതം ആസ്വദിക്കാൻ കഴിഞ്ഞിട്ടുണ്ടോ? മഴയുടെ സംഗീതം ആസ്വദിക്കാൻ കഴിഞ്ഞിട്ടുണ്ടോ? ഇനി ഇടിവെട്ടിന്റെ സംഗീതം ആസ്വദിക്കാൻ കഴിഞ്ഞിട്ടുണ്ടോ? പ്രകൃതിയുടെ ആരവങ്ങളിലിരിക്കുന്ന സംഗീതത്തെ ആസ്വദിക്കുവാൻ കഴിഞ്ഞിട്ടുണ്ടോ? നമ്മുടെ ആ തലത്തിലുള്ള എല്ലാ ആസ്വാദനങ്ങളും മരിച്ചുപോയ്കൊണ്ടിരിക്കുകയാണ്.പകരം കൃത്രിമമായിരിക്കുന്ന ശബ്ദങ്ങളുടെ കോലാഹലങ്ങളിൽ മനസ്സ് വ്യാപരിച്ചുകൊണ്ടിരിക്കുന്നു. ഇവിടെ ഗുരു നമ്മളെ ക്ഷണിക്കുന്നത് അന്തരാത്മാവിന്റെ നാദഭൂമിയി ലേക്കാണ്. അന്തരാത്മാവിന്റെ രസനിഷ്യന്ദിയായ നാദഭൂമിയിലമർന്ന്

ജീവിതത്തിന്റെ ധന്യമായിരിക്കുന്ന നിമിഷത്തെ അനുഭവിക്കുവാനുള്ള ക്ഷണമാണിത്. ഇതു നിങ്ങൾക്കും കഴിയുന്നതാണ്. എല്ലാവരുടെ ജീവിതത്തിലും ആധ്യാത്മികത പ്രാപ്യമായിട്ടുള്ളതാണ്. അപ്രാപ്യമായിട്ടുള്ളതല്ല. അപ്രാപ്യമായി ഇതിനെയൊന്നും ധരിക്കാൻ പാടില്ല.

# രണ്ട്

ഇല്ലാത മായയിടുമുല്ലാസമൊന്നുമറി-
വല്ലാതെയില്ലനിലനും
കല്ലാഴിയും കനലുമല്ലാതെ ശൂന്യമതു-
മെല്ലാമൊരാദിയറിവാം
തല്ലാഘവം പറകിലില്ലാരണം ക്രിയകൾ
മല്ലാടുകില്ല മതിയീ
സല്ലാഭമൊന്നുമതിയെല്ലാവരും തിരയു-
മുല്ലാഘബോധജനനീ!

| | | |
|---|---|---|
| ഇല്ലാത | - | സത്യത്തിൽ ഇല്ലാത്ത |
| മായയിടും | - | മായമൂലം ഉളവാകുന്ന |
| ഉല്ലാസമൊന്നും | - | പ്രപഞ്ചരൂപത്തിലുള്ള പ്രതീതികൾ ഒന്നുംതന്നെ |
| അറിവല്ലാതെ ഇല്ല | - | അറിവല്ലാതെ വേറൊന്നും അല്ല. |
| അനിലനും | - | കാറ്റും |
| കല്ലും ആഴിയും | - | പൃഥിവിയായിരിക്കുന്ന കല്ലും ജലമായിരിക്കുന്ന ആഴിയും |
| കനലും | - | അഗ്നിയും |
| അല്ലാതെ ശൂന്യമതും | - | മാത്രമല്ല ആകാശവും |
| എല്ലാം | - | ഇവയെല്ലാം |
| ഒരു ആദി അറിവാം | - | ഒരേയൊരു ആദിമബോധമാണ്. |
| തത് ലാഘവം പറകിൽ | - | അതിന്റെ ലഘുത്വം പറയുകയാണെങ്കിൽ |
| ഇല്ല ആരണം ക്രിയകൾ | - | അന്തഃസംഘർഷങ്ങളും കർമ്മ ബാഹുല്യങ്ങളുമില്ലാത്ത അവസ്ഥയാണ്. |
| മതി മല്ലാടുകില്ല | - | ആ അവസ്ഥയിൽ ബോധം മല്ലടിക്കുകയില്ല. |
| ഈ സല്ലാഭം ഒന്നുമതി | - | ഈ സത്യാനുഭൂതിയുടെ ഒരേയൊരു നേട്ടം എനിയ്ക്കു മതി. |
| എല്ലാവരും തിരയും | - | എല്ലാവരും ജിജ്ഞാസയോടെ തിരഞ്ഞുകൊണ്ടിരിക്കുന്ന |
| ഉല്ലാഘബോധജനനീ | - | ആനന്ദബോധമയിയായ അമ്മയാണു നീ. |

# ഇല്ലായ്മയുടെ വല്ലായ്മ

പരമാർത്ഥത്തിൽ ഉണ്മ ഇല്ലാത്ത മായ ഉളവാക്കുന്ന പ്രപഞ്ചാനുഭവങ്ങൾ ഒന്നുംതന്നെ ബോധസത്തയിൽനിന്നും അന്യമല്ല. അനിലൻ എന്നാൽ വായു. കല്ല് എന്നു പറഞ്ഞാൽ ഭൂമി. ആഴി എന്നാൽ ജലം. കനൽ എന്നാൽ അഗ്നി. ശൂന്യം എന്നു പറഞ്ഞാൽ ആകാശം. പഞ്ചഭൂതാത്മകമായ എല്ലാ നാമരൂപങ്ങളും ആദികാരണമായ ബോധസത്തതന്നെയാണ്. ആ ബോധസത്തയുടെ ലഘുത്വത്തെക്കുറിച്ചു പറയുകയാണെങ്കിൽ സംഘട്ടനങ്ങളും ക്രിയാകലാപങ്ങളും ഇല്ലാത്ത അവസ്ഥയാണത്. അങ്ങനെയുള്ള ബോധം മല്ലടിക്കുകയില്ല. അതു ശരിയാണ്, ഇതു ശരിയല്ല എന്ന തരത്തിൽ മൂല്യസംഘർഷങ്ങൾ ഉണ്ടാക്കുകയില്ല. സകല ജീവജാലങ്ങളും തിരയുന്ന സത്യത്തിന്റെ സാക്ഷാത്കാരം ഒന്നു മാത്രം മതി എനിയ്ക്ക്. വേറൊന്നും വേണ്ട. ആധികളിൽനിന്നും വ്യാധികളിൽനിന്നും വിമുക്തമായ പരമാഹ്ലാദസ്വരൂപമായ ഉല്ലാഘബോധം എനിക്കനുഭവിക്കണം. ആധി എന്നാൽ മാനസികരോഗം. വ്യാധി എന്നാൽ ശാരീരികരോഗം. മാനസികമായും ശാരീരികമായും ഉള്ള എല്ലാ ദുഃഖങ്ങളിൽനിന്നും പീഡകളിൽനിന്നും വ്യസനങ്ങളിൽനിന്നും എന്നെ വിമുക്തമാക്കണേ, അല്ലയോ ഉല്ലാഘബോധത്തെ ജനിപ്പിക്കുന്ന അമ്മേ. എത്ര ജ്ഞാനസുന്ദരമായ പ്രാർത്ഥന.

ഇല്ലാത മായയിടും ഉല്ലാസമൊന്നും അറിവല്ലാതെ ഇല്ല. മായ ഇല്ലാത്തതാണ്. ഉള്ളതല്ല. അപ്പോൾ ഉള്ളതെന്താണ് എന്നൊരു ചോദ്യമാണ് നമ്മുടെ മുമ്പിലേക്ക് ഗുരു ഇട്ടുതരുന്നത്. ഇവ രണ്ടും തിരിച്ചറിയാൻ കഴിഞ്ഞില്ലെങ്കിൽ ജീവിക്കുവാനും വളരെ പ്രയാസമാണ്. എന്താണ് ഉള്ളത്? എന്താണ് ഇല്ലാത്തത്? ഉള്ളത് എന്നു പറഞ്ഞാൽ ഭൂതകാലത്തിലും ഭാവികാലത്തിലും വർത്തമാനകാലത്തിലും മാറ്റമില്ലാതെയിരിക്കുന്നതെന്തോ അത്. എപ്പോഴും ഉള്ള ആ ഒന്നിനെ സദ്വസ്തു എന്നു പറയും. ഭഗവാൻ രമണമഹർഷിയുടെ അത്യുദാത്തമായ ഒരു കൃതിയുടെ പേര് സദ്ദർശനം എന്നാണ്. മഹർഷി തമിഴിലാണ്

ഇതെഴുതിയത്. ഉള്ളതു നാല്പത് എന്നാണ് മഹർഷി ഈ കൃതിക്ക് പേരു കൊടുത്തത്. മഹർഷിയുടെ വിനീത ഭക്തനായ കാവ്യകണ്ഠ ഗണപതിമുനി ഈ കൃതി സംസ്കൃതത്തിലേക്കു ഭാഷാന്തരപ്പെടുത്തി. നാല്പതു പദ്യങ്ങളായാണ് മഹർഷി ഇതെഴുതിയത്. പ്രപഞ്ചത്തിന്റെ ഉണ്മയെ വെളിപ്പെടുത്തുന്ന നാല്പതു പദ്യങ്ങൾ എന്ന അർത്ഥത്തിലാണ് ഉള്ളതു നാല്പത് എന്ന പേരു കൊടുത്തത്. ഗണപതിമുനി തർജ്ജമ ചെയ്ത സംസ്കൃത ഗ്രന്ഥത്തിൽ നാല്പത്തിനാല് ശ്ലോകങ്ങളുണ്ട്. അതിൽ മനോവൃത്തികളാണ് ലോകത്തെ കല്പിക്കുന്നതായി പറയുന്നത്. സദ്‌വസ്തുവിലാണ് എല്ലാ വൃത്തികളും ഒടുങ്ങുന്നത്. സദ്‌വസ്തു ചിദ്‌വസ്തുവും ആനന്ദവസ്തുവും കൂടിയാണ്. ശ്ലോകത്തിന്റെ മലയാള പരിഭാഷ ഇങ്ങനെയാണ്.

"ലോകമുണ്ടാവതും പിന്നെ ക്ഷയിക്കതുമോർക്കുകിൽ
മനോവൃത്തിയോടൊത്തല്ലേ; ലോകം ബുദ്ധിവികല്പിതം
ബുദ്ധിക്കുമുലകത്തിനും ജന്മനാശകധാമമായ്
മേവും സദ്‌വസ്തു സമ്പൂർണ്ണമേകം ജന്മാദിവർജ്ജിതം."

മനോവൃത്തികൾക്ക് കാരണമായിരിക്കുന്ന സദ്‌വസ്തുവാണ് ഉള്ളത്. ലോകമായി പ്രതിഭാസിക്കുന്ന മനോവൃത്തികൾ ഇല്ലാത്തതാണ്. ഈ ഇല്ലായ്മ എല്ലാവർക്കും എല്ലായ്പ്പോഴും ബോധ്യപ്പെടുന്നില്ല. വിവേക ദശയിൽ ഒരുവന് ഈ തിരിച്ചറിവുണ്ടാകുന്നു. മായയാണ് ഇല്ലായ്മക്ക് ഇടവരുത്തുന്നത്. മായ സദ്‌വസ്തുവിൽ അന്തർഭവിച്ചിരിക്കുന്ന വിശേഷശക്തിയാണ്. മായ അനുഭവങ്ങളെ മുറിവുള്ളതാക്കുന്നു. ഒരു വസ്തു ചിലപ്പോൾ ഭൂതകാലത്തിൽ ഉണ്ടായിരിക്കാം. എന്നാൽ വർത്ത മാനകാലത്തിലും ഭാവികാലത്തിലും ഇല്ല. ഇനി ഭൂതകാലത്തിൽ ഇല്ലാത്തതായിരിക്കാം. എന്നാൽ വർത്തമാനകാലത്തിൽ ഉള്ളതായി രിക്കാം. ഭാവികാലത്തിൽ ഇല്ലാതാവുകയും ചെയ്യാം. ഇങ്ങനെ മൂന്നു കാലങ്ങളിലും മാറിമാറി വന്നുകൊണ്ടിരിക്കുന്നതിനെയാണ് ഇല്ലാത്ത തെന്നു പറയുന്നത്. അങ്ങനെ നോക്കുകയാണെങ്കിൽ പ്രപഞ്ചത്തിലുള്ള എല്ലാം ഇല്ലാത്തതാണ്. ഏതെങ്കിലും ഒരു പാറയോ ജീവിയോ മരമോ മലയോ ഇവിടെ കോടാനുകോടി വർഷങ്ങൾക്കുമുമ്പ് ഉണ്ടായി ഇപ്പോൾ നിലനിൽക്കുന്നതായി നിങ്ങൾക്കു കാണിച്ചുതരാൻ കഴിയുമോ? എല്ലാം മാറിക്കൊണ്ടിരിക്കുകയാണ്.

മനുഷ്യനെ സംബന്ധിച്ചിടത്തോളം അവന്റെ ആയുസ്സ് ഏറിയാൽ ഒരു നൂറുവർഷം. പ്രപഞ്ചത്തിന്റെ കാലഗണനയുമായി തട്ടിച്ചുനോക്കു മ്പോൾ നൂറുവർഷം വളരെ ചെറിയ ഒരു കാലയളവാണ്. ഈ പ്രപഞ്ചം

കടുകുമണിപോലുള്ള ഒരു വസ്തുവിൽനിന്നു പൊട്ടിത്തെറിച്ചു ണ്ടായതാണെന്ന് ആധുനികശാസ്ത്രം പറയുന്നു. ഇതൊക്കെ നിഗമനങ്ങളാണ്. തെളിയിക്കപ്പെട്ടിട്ടുള്ളതല്ല. ആധുനികശാസ്ത്രം തെളിവിനു പ്രാധാന്യം കൊടുക്കുന്ന ശാസ്ത്രമാണ്. എന്നാൽ പ്രപഞ്ചത്തിന്റെ ഉല്പത്തിയെക്കുറിച്ചു പറയുമ്പോൾ അഭ്യൂഹങ്ങളി ലാണ് ആധുനികശാസ്ത്രം ആശ്രയം കണ്ടെത്തിയിരിക്കുന്നത്. പ്രപഞ്ചോല്പത്തിയെ തെളിയിക്കാൻ ആധുനികശാസ്ത്രത്തിനു കഴിഞ്ഞിട്ടില്ല.

പ്രപഞ്ചോല്പത്തിയെക്കുറിച്ചുള്ള പഠനത്തെ കോസ്മോഗണി എന്നു പറയും. കോസ്മോഗണി താത്ത്വികമായ ശാസ്ത്രമായി (theoretical physics) മാറിയിരിക്കുകയാണ്. തിയററ്റിക്കൽ ഫിസിക്സ് എന്നു പറഞ്ഞാൽ വെറും ചാരുകസേരയിൽ ഇരുന്നുകൊണ്ട് നമുക്ക് കാര്യങ്ങൾ പറയാം. സാധാരണ നമ്മൾ പറയാറില്ലേ ചാരുകസേരാ വേദാന്തം-ഈസി ചെയർ ഫിലോസഫി എന്ന്. അതുപോലെ ഫിസിക്സും ഒരു ഈസിചെയർ ഫിസിക്സാണ്. ചാരുകസേരയിൽ ഇരുന്നുകൊണ്ട് പറയാം. ഇന്നത്തെ ഏറ്റവും വലിയ ശാസ്ത്രജ്ഞൻ ചാരുകസേരയിലിരുന്നു ഭൗതികശാസ്ത്രം പറയുന്ന സ്റ്റീഫൻ ഹാക്കിങ്ങാണ്. അദ്ദേഹത്തിന്റെ ശരീരം തളർന്നുപോയതുകൊണ്ട് ഒരു വീൽ ചെയറിലാണ് സഞ്ചരിക്കുന്നത്. കാലത്തിന്റെ സംക്ഷിപ്ത ചരിത്രം ( A Brief History of Time) എന്ന വിഖ്യാതഗ്രന്ഥം അദ്ദേഹം എഴുതി. സ്റ്റീഫൻ ഹാക്കിങ് ചാരുകസേരയിലിരുന്ന് പ്രപഞ്ചത്തിന്റെ ഉല്പത്തിയെക്കുറിച്ചും നിലനിൽപ്പിനെക്കുറിച്ചും അതിന്റെ വിനാശത്തെക്കുറിച്ചുമൊക്കെ നമ്മോടു പറയുമ്പോൾ അനുഭവസ്ഥ നായ ഋഷി പറയുന്നതിനേക്കാൾ വാസ്തവികത ഈ ചാരുകസേരാ ശാസ്ത്രജ്ഞൻ പറയുന്നതിനോടു നമുക്കു തോന്നുന്നു. അതിനു കാരണം, ജനിച്ച അന്നു മുതൽ നമ്മെ പറഞ്ഞുബോധിപ്പിച്ചിരിക്കുന്നത് കാണുന്നതാണ് സത്യം എന്നാണ്. കാണുന്നതാണ് സത്യം എന്നതിന് എന്തെങ്കിലും ഒരു മാനദണ്ഡം നമ്മുടെ കൈയിലുണ്ടോ? ഒരു മാനദണ്ഡവുമില്ല. വെറുതേയങ്ങു വിശ്വസിക്കുകയാണ്. കൂടുതൽ ആളുകൾ പറയുന്നത് സത്യമാണെന്നു വിചാരിക്കുന്ന ഒരു പ്രത്യേകതരത്തിലുള്ള ബുദ്ധിയാണ് ഇപ്പോൾ നമുക്കുള്ളത്. കൂടുതൽ ആളുകൾ പറയുന്നത് സത്യം. കുറച്ചു പേർ പറയുന്നത് അസത്യം. എന്നാൽ അതാണോ ഒരു മാനദണ്ഡമാകേണ്ടത്?

അങ്ങനെയൊരു മാനദണ്ഡത്തെ സ്വീകരിച്ചുകഴിഞ്ഞാൽ സത്യാനുഭവികൾക്കു ഭൂരിപക്ഷം കിട്ടാതെ വരും. കാരണം വിരലിലെ

ണ്ണാവുന്ന ആത്മജ്ഞാനികൾ മാത്രമേ ചരിത്രത്തിൽ തലയുയർത്തി നിൽക്കുന്നുള്ളൂ. അവർക്കു ഭൂരിപക്ഷം കിട്ടാതെ വരികയാണെങ്കിൽ മൂല്യപരമായ ഒരു ജീവിതവ്യവസ്ഥയുടെ സംതുലിതാവസ്ഥതന്നെ നഷ്ടപ്പെട്ടുപോകാനിടയുണ്ട്. അതുകൊണ്ട് ഭൂരിപക്ഷം ജനങ്ങളുടെ അഭിപ്രായമല്ല സത്യത്തെ നിശ്ചയിക്കേണ്ടത്. അങ്ങനെ തെറ്റായ ഒരു ചിന്തയിലേക്കു നമ്മുടെ ബുദ്ധി ചെരിഞ്ഞുപോകാൻ പാടില്ല. സാധാരണ ജനം ഒരുതരത്തിലും അന്വേഷണാത്മകതയുള്ളവരല്ല. എന്തെങ്കിലും കേട്ടാൽ വേണ്ടവണ്ണം വിചാരം ചെയ്യാതെ ഉടനെ അതങ്ങു വിശ്വസിക്കും. അതിനപ്പുറത്തേക്കു അവർ പോവുകയില്ല. അതുകൊണ്ട് ആധുനികശാസ്ത്രത്തിന് വളരെ പ്രാമാണികതയുള്ള തുപോലെ അവർ കരുതും. വാസ്തവത്തിൽ അതിന്റെ പ്രാമാണികത ചുരുങ്ങിയ ദേശകാലങ്ങളിൽ മാത്രമേ അനുഭവപ്പെടാറുള്ളൂ. ചെറിയ ഉദാഹരണങ്ങളിലൂടെ നമുക്കതു കാണാൻ കഴിയും.

കണ്ണാണ് കാഴ്ചക്കുള്ള ഉപകരണം. കണ്ണിന് എത്രദൂരം വരെ കാണാൻ കഴിയും? അതിനൊരു പരിധിയുണ്ട്. ആ പരിധിക്കപ്പുറത്ത് കണ്ണിനു കാണാൻ കഴിയില്ല. മാത്രമല്ല, അടുത്തിരിക്കുന്ന ഒരു വസ്തുവിനെ കാണുന്നതുപോലെയായിരിക്കില്ല കണ്ണ് അകലെയുള്ള ഒരു വസ്തുവിനെ കാണുന്നത്. അതിനും ചില വ്യത്യാസങ്ങളൊക്കെയുണ്ട്. ആകാശത്തേ ക്കു നോക്കുമ്പോൾ അവിടെ ഒരു നീലിമ കാണുന്നുണ്ടെങ്കിലും ആ നീലിമ അവിടെ ഇല്ല എന്നുള്ളത് നമ്മുടെ അന്വേഷണത്തിന്റെ ഫലമായി തെളിഞ്ഞിട്ടുള്ളതാണ്. അതു നമ്മുടെ കാഴ്ചയുടെ പരിമിതി കൊണ്ടാണു അനുഭവപ്പെടുന്നത്. കടലിന്റെ അടുത്തുചെന്നു നിങ്ങൾ നോക്കൂ. ആകാശംവന്നു കടലിലേക്കു ഇടിഞ്ഞുവീണ് കിടക്കുന്നതു പോലെ കണ്ണ് പറയും. പക്ഷേ, അങ്ങനെ ആകാശം വന്നു കടലിനെ സ്പർശിക്കുന്ന സംഭവം അവിടെ നടക്കുന്നില്ല. കണ്ണിനെ പൂർണ്ണമായി വിശ്വസിക്കാൻ പറ്റുകയില്ല. കണ്ണിനെ മാത്രമല്ല കാതിനേയും വിശ്വസിക്കാൻ കഴിയുകയില്ല. കാതിന് എന്തെല്ലാം ശബ്ദങ്ങൾ കേൾക്കാൻ കഴിയില്ല എന്നറിയാമോ? പല ശബ്ദങ്ങളും കാതിനു കേൾക്കാൻ കഴിയില്ല. വളരെ സൂക്ഷ്മമായിട്ടുള്ള ശബ്ദങ്ങളെ പിടിച്ചെടുക്കാൻ പലരുടെ കാതുകൾക്കും കഴിയാറില്ല. ഒരു പട്ടിക്കു കേൾക്കാൻ കഴിയുന്നതു മനുഷ്യനു കേൾക്കാൻ കഴിയുകയില്ല. മാത്രമല്ല, വളരെ കഠോരമായ ചില ശബ്ദങ്ങൾ കേൾക്കുമ്പോൾ അവന്റെ ശ്രവണേന്ദ്രിയംതന്നെ പൊട്ടിപ്പോകാനിടയുണ്ട്. ഇതൊക്കെ വച്ചുനോക്കുമ്പോൾ ഇന്ദ്രിയങ്ങൾകൊണ്ട് അറിയുന്നതെല്ലാം താത്ക്കാലികമായ സത്യങ്ങളാണ്.

വേദാന്തം ഇതിനെ വ്യവച്ഛേദിക്കുന്നത് ഇങ്ങനെയാണ്. സത്യം ഒന്നേയുള്ളൂ. എങ്കിലും അതു മൂന്നുതരത്തിൽ നമ്മുടെ മുമ്പിൽ പ്രതീതമാകുന്നുണ്ട്. ഒന്ന് നമ്മൾ കാണുന്ന ഈ സ്ഥൂലപ്രപഞ്ചം. നിരത്തിലൂടെ കാറോടുന്നു... അവിടെ വാഴ നട്ടിട്ടുണ്ട്... നിങ്ങൾ ഇവിടെ വന്നിരിക്കുന്നു... ഞാൻ ഇവിടെ ഇരിക്കുന്നു... ഈ ഹാൾ.... ഇവയെയെല്ലാം വ്യാവഹാരികമായ സത്യമായി മനസ്സിലാക്കാം. ഇതിനു ശാശ്വതമായിരിക്കുന്ന ഉണ്മയില്ല. എങ്കിലും വ്യാവഹാരികമായിരിക്കുന്ന ഈ സമയത്ത്, എന്നു പറഞ്ഞാൽ അജ്ഞാനദശയിൽ ഇവയ്ക്ക് യാഥാതഥ്യമുണ്ട്. പൂർണ്ണമായി ഇല്ലായെന്നു പറയാൻ കഴിയുകയില്ല. അതുകൊണ്ട് സാമാന്യജനങ്ങൾക്ക് വ്യാവഹാരികമായ സത്യത്തിന്റെ പ്രസക്തി ഉള്ളതുകൊണ്ടാണ് ഇങ്ങനെ വ്യാവഹാരികമായ വാക്കുകളിലൂടെ വ്യാവഹാരികമായ സംഭവങ്ങളിലൂടെ പാരമാർത്ഥികമായ സത്യത്തെക്കുറിച്ചു സംസാരിക്കേണ്ടിവരുന്നത്.

ഇനി സത്യത്തിന്റെ രണ്ടാമത്തെ തലം പ്രാതിഭാസികമാണ്. സ്വപ്നം കാണുന്നതുപോലെയുള്ള അനുഭവം. അതാണ് പ്രാതിഭാസികം. വ്യാവഹാരികലോകത്തെ മനസ്സിലാക്കുന്നത് ഇന്ദ്രിയങ്ങളിലൂടെയാണെങ്കിൽ പ്രാതിഭാസികമായ സങ്കല്പങ്ങളെ മനസ്സിലാക്കുന്നത് അന്തക്കരണങ്ങളിലൂടെയാണ്. സ്വപ്നം സാങ്കല്പികമാണ് (conceptual). വ്യാവഹാരികപ്രപഞ്ചത്തെ ഇന്ദ്രിയങ്ങൾ കൊണ്ടാണ് അറിയുന്നത്. അതു പ്രത്യക്ഷമാണ് (perceptual). ഇത്രയേയുള്ളൂ സാധാരണ മനുഷ്യന്റെ അനുഭവമണ്ഡലം. സത്യത്തിന്റെ മൂന്നാമത്തെ തലം ജ്ഞാനിക്ക് അവന്റെ ഉള്ളിൽ തെളിയുന്ന അഖണ്ഡാനുഭവമാണ്. പാരമാർത്ഥികസത്യം എന്നു പറയും. അതു പരമമായ അർത്ഥമാണ്. പരമാർത്ഥത്തെ അറിയുന്നതു വരെ വ്യവഹാരത്തിനും പ്രതിഭാസത്തിനും പ്രസക്തിയുണ്ട്. പാരമാർത്ഥികസത്യത്തെ അറിഞ്ഞാൽ പിന്നെ വ്യവഹാരത്തിനും പ്രതിഭാസത്തിനും പ്രസക്തിയില്ല. ഈ മൂന്നുതലങ്ങളിലുള്ള സത്യത്തെക്കുറിച്ച് ബോധ്യപ്പെടുമ്പോൾ നമുക്കു സത്യാന്വേഷണം എളുപ്പമായിത്തീരും.

ചില വ്യക്തികൾ സ്വപ്നജീവികളെപ്പോലെ ജീവിക്കുന്നതു കാണാം. കലാകാരന്മാർ, കവികൾ, ചിത്രകാരന്മാർ, സംഗീതജ്ഞർ ഇവർ കുറേയൊക്കെ കാല്പനിക ജീവികളാണെന്നു പറയാറുണ്ട്. എന്നു പറഞ്ഞാൽ ഇവർ പ്രാതിഭാസികസത്യങ്ങളോട് അനുരണനപ്പെട്ടു ജീവിക്കുന്ന ആളുകളാണെന്നാണ്. ഇവർ വിചാരിക്കുന്നു യാഥാർത്ഥ്യത്തേക്കാളും സത്യമായിരിക്കുന്നത് കാല്പനികതയാണെന്ന്.

ഇവർ എഴുതിപ്പിടിപ്പിക്കുന്നതൊക്കെ വായിച്ചുകഴിഞ്ഞാൽ ഒരു സ്വപ്നലോകത്തിലൂടെ സഞ്ചരിക്കുന്നതുപോലുള്ള അനുഭവമായിരിക്കും.

ഗബ്രിയേൽ ഗാർഷ്യ മാർക്വേസ് നോബൽ സമ്മാനം കിട്ടിയ ഒരു എഴുത്തുകാരനാണ്. അദ്ദേഹത്തിന്റെ രചനകളെല്ലാം ഒരു പ്രത്യേക രീതിയിലാണ് അവതരിപ്പിക്കുന്നത്. യാഥാർത്ഥ്യമുള്ളതുപോലെ തോന്നുമെങ്കിലും പൊടുന്നനെ അദ്ദേഹം സ്വാപ്നികമായിരിക്കുന്ന ഒരു സാങ്കല്പികലോകത്തേക്ക് മനുഷ്യനെ കൊണ്ടുപോകും. അങ്ങനെ ഒരു സാഹിത്യരചനാ സമ്പ്രദായംതന്നെ ഉടലെടുത്തിട്ടുണ്ട്. ആ സമ്പ്രദായ ത്തിന് നോബൽ സമ്മാനം കിട്ടുന്നുവെന്നു പറഞ്ഞാൽ സാർവ്വത്രികമായ ഒരു അംഗീകാരം അതിനു കൈവന്നിരിക്കുന്നു എന്നാണു മനസ്സിലാക്കേണ്ടത്. മനുഷ്യൻ ഇന്നു പ്രാതിഭാസിക സത്യത്തെ സ്വീകരിച്ച് അതിന് യാഥാർത്ഥ്യം കൊടുത്തു ജീവിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ടാണ് ഗബ്രിയേൽ ഗാർഷ്യാ മാർക്വേസിന്റെ മാജിക്കൽ റിയലിസം (magical realism) പ്രസക്തമായിവരുന്നത്. മാജിക്കൽ റിയലിസം എന്നു പറഞ്ഞാൽ ഒരു മാജിക്കുകാരൻ ശൂന്യതയിൽനിന്ന് വസ്തുക്കളെ എടുത്ത് നമ്മെ കാണിക്കുമ്പോൾ ആ വസ്തുക്കളോട് നമുക്കു യാഥാർത്ഥ്യത്തിൽ എന്നതുപോലെയുള്ള ആനുകൂല്യത ഉണ്ടാകുന്നു.

പലപ്പോഴും നമുക്കങ്ങനെ തോന്നാറില്ലേ? മാജിക്കുകാരൻ ശൂന്യതയിൽ നിന്നൊക്കെ എന്തെങ്കിലും എടുത്തു കാണിക്കും. അപ്പോൾ നമുക്കു തോന്നും: അത്ഭുതകരമായിക്കുന്നു. പ്രത്യേകിച്ചും മാജിക്ക് കാണാൻ കുട്ടികൾക്കു കൗതുകം വരും. കുട്ടികളിൽ ആദ്യകാലത്ത് ഈ പ്രാതിഭാസി കതയോടാണ് പ്രാധാന്യം ഉണ്ടായിരിക്കുന്നതെന്നാണ് അതിനർത്ഥം. ഒരു പത്തിരുപതു വയസ്സുവരെ കുട്ടികൾ കാല്പനിക ജീവികളായിരിക്കും. പിന്നെയാണ് യാഥാർത്ഥ്യത്തിന്റെ തലത്തിലേക്ക് വരുന്നത്. യാഥാർത്ഥ്യം എന്നു പറഞ്ഞാൽ പരമാർത്ഥം എന്ന അർത്ഥത്തിലല്ല. വ്യാവഹാരികമായി രിക്കുന്ന ലോകത്തിന്റെ തലത്തിലേയ്ക്കു ഇറങ്ങിവന്ന് അവിടെ സത്യത്തെ തിരയാൻ തുടങ്ങുന്നു. കുറച്ചുകൂടി വളർന്ന് ഏകദശം ഒരു നാല്പതു വയസാകുമ്പോവേയ്ക്കും അവനിൽ വീണ്ടും മാറ്റങ്ങൾ സംഭവിക്കുന്നു. പ്രാതിഭാസികതയെ ആദ്യം കളഞ്ഞു. പിന്നെ യാഥാർത്ഥ്യത്തെ കളയുന്നു. എന്തിനുവേണ്ടി? പാരമാർത്ഥികമായിരിക്കുന്ന ഒന്നിലേയ്ക്കുള്ള പ്രയാണം തുടങ്ങുന്നതിനുവേണ്ടി. അങ്ങനെയാണ് ഭാരതത്തിൽ പുരുഷാർത്ഥങ്ങളെ വിഭജിച്ചരിക്കുന്നത്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്നീ നാല് ഘട്ടങ്ങൾ. പ്രാതിഭാസികം വ്യാവഹാരികം പാരമാർത്ഥികം. പാരമാർത്ഥികത്തിലേയക്ക് പ്രവേശിക്കുമ്പോഴാണ് ഒരാൾ ഗാർഹസ്ഥ്യ ത്തിൽനിന്ന് ആരണ്യകത്തിലേക്കും സന്ന്യാസത്തിലേക്കും കടക്കുന്നത്.

സന്ന്യാസത്തിലേക്ക് എത്തുമ്പോഴേക്കും പാരമാർത്ഥികസത്യത്തെ ഒന്നു സ്പർശിച്ചിട്ടുണ്ടായിരിക്കും.

മായയാണ് പ്രപഞ്ചത്തിലുള്ള എല്ലാറ്റിനേയും ഉള്ളതുപോലെ തോന്നിപ്പിക്കുന്നത്. മായ നിങ്ങൾക്ക് പരിചിതമായ പദമാണ്. എല്ലാം ഒരു മായ എന്ന് സാമാന്യമായി നാം പറയാറുണ്ട്. എന്നാൽ ഇവിടെ മായ എന്താണെന്ന് കുറച്ചുകൂടി വിശേഷിച്ചു നോക്കാം. മായ എല്ലാവർക്കും അനുഭവമുള്ളതാണ്. ആരും അതിനെ വ്യക്തമായി തിരിച്ചറിയുന്നില്ല എന്നു മാത്രം. സാധാരണഗതിയിൽ എല്ലാവരും മായയ്ക്ക് വശഗരായിരിക്കുന്നവരാണ്. നാരായണഗുരു മായയ്ക്ക് ഒരു നിർവചനം കൊടുത്തിരിക്കുന്നത്, ന വിദ്യതേ യാ സാ മായ-യാതൊന്നില്ലയോ അതാണു മായ. എന്നാണ്. ഇങ്ങനെയൊരു നിർവചനം നമ്മെ സന്ദേഹത്തിലാഴ്ത്തും. എന്തില്ലയോ അതു മായ. ഇതു വിശദീകരിക്കാനായി വേദാന്തത്തിലെ ചില ഉദാഹരണങ്ങൾ തന്നെ കടംകൊള്ളേണ്ടി വരും. വേദാന്തത്തിൽ വളരെ കാലങ്ങളായി പറയുന്ന ഉദാഹരണങ്ങൾ ധാരാളമുണ്ട്.

അരണ്ട വെളിച്ചത്തിൽ ഒരു കയർത്തുണ്ടു കാണുമ്പോൾ അതു പാമ്പാണെന്നു തെറ്റിദ്ധരിക്കുന്നു. അരണ്ട വെളിച്ചത്തിൽ ഒരു കയറിന്റെ കഷണം കാണുമ്പോൾ നാം വിചാരിക്കും അതൊരു പാമ്പാണെന്ന്. നമുക്ക് പാമ്പിനോടുള്ള ഭയംകൊണ്ടാണ് വാസ്തവത്തിൽ ആ കയറിൽ പാമ്പിനെ കാണുന്നത്. പ്രത്യേകിച്ചും ആ കയർ കിടക്കുന്ന അന്തരീക്ഷം നല്ല സൂര്യപ്രകാശം ഉള്ളിടമാണെങ്കിൽ ഭയം ഉണ്ടാകില്ല. സാഹചര്യം കൊണ്ടുതന്നെ ആ കയർ അരണ്ടവെളിച്ചത്തിലാണ്. വ്യക്തമായി കാണാത്തതുകൊണ്ടാണ് പാമ്പായി തെറ്റിദ്ധരിക്കുന്നത്. കയറിന് ഒരു പത്തു മീറ്റർ നീളമുണ്ടെങ്കിൽ നമുക്കതു പാമ്പായി തോന്നുകയില്ല. ഒരു മീറ്ററോ ഒന്നരമീറ്ററോ മുക്കാൽമീറ്ററോ നീളമുള്ള ഒരു കയർക്കഷണ മായിരിക്കണം അത്. അല്ലെങ്കിൽ അതു പാമ്പായി തോന്നാൻ ഇടയില്ല. അപ്പോൾ പല കാരണങ്ങൾകൊണ്ടും അരണ്ട വെളിച്ചത്തിൽ കയർക്ക ഷണം കിടക്കുമ്പോൾ അതു പാമ്പാണെന്നു തോന്നുന്നു. അതുകൊണ്ടു തന്നെ നാം ഭയപ്പെട്ട് നിലവിളിക്കുന്നു. എല്ലാവരും ഓടിവന്ന് എന്തുപറ്റി എന്നു ചോദിക്കുമ്പോൾ നാം പറയുകയാണ് 'പാമ്പ്..പാമ്പ്' എന്ന്. അപ്പോൾ ഒരാളുടെ കൈയിൽ നല്ലൊരു ടോർച്ചുണ്ടായിരുന്നു. ടോർച്ചടിച്ചു നോക്കിയപ്പോൾ അതൊരു കയർത്തുണ്ടായിരുന്നു. അയാളുടെ മുഖത്തുണ്ടയിരുന്ന വിഷമമൊക്കെ അപ്പോൾ പോയി. പേടിച്ചിരുണ്ട മുഖം മാറി. പ്രസന്നവദനനായി. എല്ലാം ഒരു തമാശ പോലെ തോന്നി. ഒരു കയർത്തുണ്ടുകണ്ടാണ് താൻ ഇത്രയും

ഭയപ്പെട്ടതെന്ന് അദ്ദേഹത്തിന് മനസ്സിലായി. ഇതാണ് വേദാന്തം പറയുന്ന അനേകം ഉദാഹരണങ്ങളിൽ ഒന്ന്.

വേദാന്തത്തിന് ശക്തിയുള്ള സംവിനിമയക്ഷമതയുണ്ട്. വളരെ ശക്തിയുള്ള ഒരു സന്ദേശത്തെ വിനിമയം ചെയ്യുവാനുള്ള കഴിവ് ഇതിനുണ്ട്. ഇനി ഈ ഉദാഹരണം വച്ചിട്ട് എങ്ങനെയാണ് പ്രാപഞ്ചിക സത്യങ്ങളെക്കുറിച്ചു ഗുരു പറയുന്നതെന്നു നോക്കാം. പ്രാപഞ്ചിക സത്യങ്ങൾ എന്നു പറഞ്ഞാൽ പഞ്ചഭൂതാത്മകമായിരിക്കുന്ന ഈ പ്രപഞ്ചം എന്നു മനസ്സിലാക്കണം. അഞ്ചു ഭൂതങ്ങളെക്കുറിച്ച് ഈ ശ്ലോകത്തിൽതന്നെ പറയുന്നുണ്ട്. കല്ല്, അനിലൻ, ആഴി, കനൽ, ശൂന്യം. ഇങ്ങനെയൊന്നുമല്ലല്ലോ വേദാന്തം സംസാരിക്കുന്നത്. ഇവിടെ ഭൂമിക്ക് പകരമായിട്ട് കല്ലെന്നാണ് പറഞ്ഞിരിക്കുന്നത്. കവിക്ക് കവിയുടേതായ സ്വാതന്ത്ര്യം അനുവദിച്ചുകൊടുക്കണം. പൃഥ്വിയുടെ മുഴുവൻ പ്രതീകാത്മകത ഒരു കല്ലിൽ കൊടുത്തിരിക്കുന്നു. ഇതാണ് കവിയുടെ സ്വാതന്ത്ര്യം. ആഴി എന്നാൽ സമുദ്രം. സമുദ്രത്തെ എടുത്തു ജലത്തിന്റെ പ്രതിനിധിയാക്കി മാറ്റുന്നു. അനിലൻ കാറ്റ്. അതു പരിചിതമായിട്ടുള്ള താണ്. കനൽ അഗ്നിക്കു വേറൊരു പേര്. ശൂന്യം ആകാശമാണ്. ഉല്ലാസം എന്നാൽ എന്താണ്? അവനു നല്ല ഉല്ലാസമുണ്ട്, അല്ലേ? അവൻ ഉല്ലസിക്കാൻ പോവുകയാണ് എന്നൊക്കെ നാം പറയാറുണ്ട്. എന്നു വച്ചാൽ ആനന്ദിക്കാൻ, സന്തോഷിക്കാൻ എന്ന അർത്ഥമാണ് സാധാരണ നമുക്കൊക്കെ പരിചിതമായിരിക്കുന്ന അർത്ഥം. എന്നാൽ ഗുരു അങ്ങനെയല്ല ഇവിടെ അതിനെ പ്രയോഗിക്കുന്നത്. ഉല്ലാസം എന്നു പറഞ്ഞാൽ കാണാതിരിക്കുന്ന ഒന്ന് കാഴ്ചവട്ടത്തിലേക്ക് വരുന്നതിനെയാണ്. അവ്യക്തതയിൽനിന്ന് ഒന്ന് വ്യക്തതയിലേക്ക് വരുന്നതിനെയാണ് ഉല്ലാസം എന്നു പറയുന്നത്. ഉദാഹരണം എടുത്തുനോക്കാം.

അരണ്ട വെളിച്ചത്തിൽ കിടന്നിരുന്ന കയർത്തുണ്ടിൽ പാമ്പിനെ കാണുമ്പോൾ അത് ഉല്ലാസമാണ്. ആ കയർത്തുണ്ടിൽ ഇല്ലാതിരുന്ന ഒന്നിനെ ഉള്ളതുപോലെ തോന്നിപ്പിക്കുന്ന പ്രക്രിയയെയാണ് ഉല്ലാസമെന്നു പറയുന്നത്. വളരെ രസകരമാണ് ഇങ്ങനെയുള്ള ഭാഷ ഉപയോഗിക്കുന്നത്. അതുപോലെ ഏകമായിരിക്കുന്ന മാമതിയിൽ, ഏകമായിരിക്കുന്ന ജനനിയിൽ അനേകമായിരിക്കുന്ന പ്രപഞ്ചം ഉള്ളതുപോലെ കാണുന്നതിനെ ഉല്ലാസം എന്നു പറയും. ഇംഗ്ലീഷിൽ പറഞ്ഞാൽ manifestation. അറിവല്ലാതെയില്ല-ഈ കാണുന്നതൊക്കെ അറിവല്ലാതെ വേറൊന്നുമല്ല. അറിവെന്നു പറഞ്ഞാൽ ബോധം അഥവാ ജനനി. ഈ മഹാബോധമല്ലാതെ ഒന്നുംതന്നെ ശാശ്വത

മായിരിക്കുന്ന ഉണ്മയുള്ളതായിട്ടില്ല. ബാക്കിയെല്ലാം ഈ മഹാബോധത്തിൽവന്നു കുറച്ചുനേരം നിലനിന്ന് അതിലേക്കുതന്നെ ലയിച്ചുചേരുന്ന നിരവധിയായ നാമരൂപങ്ങൾ മാത്രമാണ്. നാമെല്ലാം ആ പ്രവാഹഗതിയിലെ തരംഗങ്ങളും. ആ പ്രവാഹത്തിൽപെട്ടു കൈകാലിട്ടടിക്കുന്ന വേളയിൽ നമുക്കത് വളരെ യാഥാർത്ഥ്യമായതു പോലെ തോന്നും. അതുകൊണ്ട് ജീവിതത്തിൽ മായ വളരെ വലിയ ഒരു പ്രഹേളികയാണ്.

മായ കാണിക്കുന്ന തിരിമറി ബോധിപ്പിക്കാൻ വേണ്ടി ശ്രീരാമകൃഷ്ണ പരമഹംസർ ഒരു കഥ പറയും. ഗുരുവിന്റെ നിർദ്ദേശപ്രകാരം ഒരു സന്ന്യാസി വിജനമായ സ്ഥലത്തുപോയി ഒരു കുടിലുകെട്ടി ഏകാകിയായി താമസിച്ചു. അദ്ദേഹം സർവസംഗപരിത്യാഗിയായ കുടീചകസന്ന്യാസിയായിരുന്നു. സ്വന്തമെന്നു പറയാനായി ഒന്നുംതന്നെ അദ്ദേഹത്തിനുണ്ടായിരുന്നില്ല. താത്ക്കാലികമായ ഒരു കുടിലുകെട്ടി അവിടെ താമസിച്ചുപോന്നു. രാവിലെ ധ്യാനമൊക്കെ കഴിഞ്ഞതിനുശേഷം അദ്ദേഹം ഗ്രാമത്തിലേക്കു നടക്കാൻ പോകുമായിരുന്നു. എവിടെനിന്നെ ങ്കിലും ഭിക്ഷ കിട്ടിയാൽ അതും കഴിച്ച് അദ്ദേഹം തിരിച്ചു ഉടജത്തിൽ വന്ന് കിടന്നുറങ്ങും. രണ്ടു ജോടി വസ്ത്രങ്ങൾ മാത്രമേ അദ്ദേഹത്തി നുണ്ടായിരുന്നുള്ളൂ. ഒരുദിവസം ധരിച്ച വസ്ത്രം പിറ്റേ ദിവസം വൃത്തിയായി അലക്കിയിടും. മുണ്ടും കൗപീനവും. അതായിരുന്നു വസ്ത്രം.

ഒരു ദിവസം ഭിക്ഷക്കു പോകുന്നതിനുമുമ്പ് ഒരു മരത്തിന്റെ കൊമ്പിൽ മുണ്ടും കൗപീനവും നനച്ച് ഉണക്കാനിട്ടു. തിരിച്ചെത്തിയപ്പോൾ അദ്ദേഹത്തിന് കാണാൻ കഴിഞ്ഞത്, തന്റെ കൗപീനം എലി കടിച്ച് നിറയെ ഓട്ടകളാക്കി വച്ചിരിക്കുന്നതാണ്. അയാൾക്ക് വളരെ വിഷമം തോന്നി. തന്റെ കൗപീനങ്ങളിൽ ഒന്ന് എലി കടിച്ചു. ഇനി കൗപീനം ആരോടു ചോദിക്കും? പിറ്റേ ദിവസം അദ്ദേഹം ഗ്രാമത്തിൽപോയി ഭിക്ഷയെടുത്തപ്പോൾ ആളുകളോടു പറഞ്ഞു, തന്റെ ഒരു കൗപീനം എലി കടിച്ചു നശിപ്പിച്ചുവെന്ന്. അവർക്കു സന്ന്യസിയോടു സഹതാപം തോന്നി. ആളുകൾ അദ്ദേഹത്തിന് ഒരു കൗപീനം വാങ്ങിക്കൊടുത്തു. പിറ്റേ ദിവസം ഭിക്ഷക്കുപോകുന്ന സമയത്ത് ആ കൗപീനം പുരപ്പുറത്ത് ഉണക്കാനിട്ടു. പുരപ്പുറത്ത് എലി വരികയില്ലെന്ന് അദ്ദേഹം വിചാരിച്ചു. എന്നാൽ ഭിക്ഷയെടുത്തു തിരിച്ചുവന്ന സമയത്ത് എലി അത് കടിച്ചു നിരവധി കഷണങ്ങളാക്കിയിട്ടിരിക്കുന്നു. അദ്ദേഹം ഏറെ ദുഃഖിച്ചു.

ഇനി ആരോടു പോയി ചോദിക്കാനാണ്? പിറ്റേ ദിവസം ഗ്രാമത്തിലേക്കു ചെന്നപ്പോൾ ഗ്രാമീണർ പറഞ്ഞു: "നിങ്ങളൊരു പൂച്ചയെ വളർത്തണം. പൂച്ചയെ വളർത്തിയാൽ എലിയുടെ ശല്യം

ഒഴിവാക്കാം.” അദ്ദേഹത്തിന് അതു ശരിയാണെന്നു തോന്നി. ഗ്രാമത്തിൽനിന്നും ഒരു പൂച്ചയെ വാങ്ങിക്കൊണ്ടുവന്നു. പൂച്ച വന്നപ്പോൾ എലികളെല്ലാം അവിടെനിന്നും രക്ഷപ്പെട്ടു. അദ്ദേഹത്തിനു വളരെ സന്തോഷമായി. ആ പൂച്ചയെ അദ്ദേഹം വളരെ സ്നേഹിച്ചു. പൂച്ച കാരണമാണല്ലോ എലി പോയത്. ആ പൂച്ചക്ക് അദ്ദേഹം ഭിക്ഷയെടു ക്കാൻ പോകുമ്പോൾ പാൽ വാങ്ങിച്ചുകൊണ്ടുവരും. അങ്ങനെ കുറച്ചുദിവസം കഴിഞ്ഞു. എന്നെന്നും പാൽ ആവശ്യപ്പെട്ടപ്പോൾ ഗ്രാമീണർ സന്ന്യാസിയോടു പറഞ്ഞു: “നിങ്ങൾ എന്തിനാണ് ഇത്രയും ബുദ്ധിമുട്ടി പാൽ വാങ്ങുന്നത്. ഒരു പശുവിനെ വളർത്തിയാൽ പോരേ?” അതു ശരിയാണെന്നു സന്ന്യാസിക്കു തോന്നി. അപ്പോൾ ഗ്രാമീണർ അദ്ദേഹത്തിനൊരു പശുവിനെ കൊടുത്തു. അദ്ദേഹം ആ പശുവിനെ കൊണ്ടുപോയി വളർത്തി. പശുവിനു പുല്ലും വയ്ക്കോലുമൊക്കെ കൊടുക്കണം. വയ്ക്കോലിനായി അദ്ദേഹം ഗ്രാമത്തിൽ ചെന്നപ്പോൾ അവർ പറഞ്ഞു: “ആശ്രമത്തിനു ചുറ്റുപാടും കാണുന്ന കുറെ സ്ഥലമുണ്ടല്ലോ. അവിടെയൊക്കെ എന്തെങ്കിലും കൃഷി ചെയ്ത് നിങ്ങൾ വയ്ക്കോലുണ്ടാക്കൂ.” അതുകേട്ട് അദ്ദേഹം കൃഷിയിറക്കിയപ്പോൾ ഒരുപാട് ആളുകളുടെ സഹായം വേണം. ആരെങ്കിലും സഹായിക്കുവാൻ ഉണ്ടെങ്കിൽ നന്നായിരുന്നുവെന്നു അദ്ദേഹത്തിനുതോന്നി. ഗ്രാമീണർ പറഞ്ഞു: “താങ്കൾക്കൊരു വിവാഹം കഴിച്ചുകൂടേ?” അതും ശരിതന്നെ എന്നു സന്ന്യാസിക്കുതോന്നി. അങ്ങനെ അദ്ദേഹം കല്യാണം കഴിച്ചു. വീട്ടിലും പരിസരത്തും കുഞ്ഞുങ്ങൾ പിച്ചവച്ചു നടക്കാൻ തുടങ്ങി. അദ്ദേഹത്തിന്റെ ജീവിതം വ്യാവഹാരികമായ ലോകത്തിലേക്ക് അദ്ദേഹത്തെ വലിച്ചിഴച്ചു കൊണ്ടുവരികയായിരുന്നു.

ഒരു ദിവസം ഗുരു അദ്ദേഹത്തെ കാണുവാനായി വന്നു. ഗുരു ഗ്രാമീണരോടു ചോദിച്ചു: “ഇവിടെ എന്റെയൊരു ശിഷ്യനുണ്ടായ ിരു ന്നുവല്ലോ. എവിടെ പോയി അദ്ദേഹം?”ആളുകൾ ഒരു വീടു ചൂണ്ടിക്കാണിച്ചുകൊടുത്തു. ആ വീട്ടിലേക്ക് ഗുരു കയറിച്ചെന്നപ്പോൾ ശിഷ്യൻ ഭാര്യയുടേയും കുട്ടികളുടേയും കൂടെ കളിച്ചുരസിക്കു കയായിരുന്നു. ഗുരുവിനെ കണ്ടപ്പോൾ ശിഷ്യനു പൊടുന്നനെ സ്വബോധം വന്നു. മോക്ഷത്തിനായി ഗുരു തന്നെ പറഞ്ഞയച്ചു. താൻ ഏതോ ഒരു മായാഭ്രമത്തിൽപെട്ടിട്ട് ഇങ്ങനെയൊക്കെ ആയിപ്പോയി. ശിഷ്യനോടു ഗുരു ചോദിച്ചു: “ഇങ്ങനെ സംഭവിക്കാൻമാത്രം നിനക്കെന്തുപറ്റി?” അപ്പോൾ ശിഷ്യൻ പറഞ്ഞു: “ഗുരോ, ഇതെല്ലാം ഒരു കൗപീനം വരുത്തിവച്ച വിനയാണ്.”

മായ നമ്മുടെ പിന്നാമ്പുറത്തുകൂടെ കടന്നുവരുന്ന ഒരു

ശക്തിയാണ്.അതു നമ്മുടെ ജീവിതത്തെ കാർന്നുതിന്ന് ബന്ധിപ്പിച്ച് ദുഃഖഭൂയിഷ്ഠമായ അവസ്ഥയിലേക്ക് വലിച്ചിഴച്ച് കൊണ്ടുപോകുന്നു. ഈ ശക്തിയെ വളരെ അവബോധത്തോടുകൂടി നോക്കുമ്പോൾ മാത്രമേ കാണാൻ കഴിയുകയുള്ളൂ. അതുകൊണ്ട് ഈ ഒരു പ്രഹേളികയെ നാരായണഗുരു ആത്മോപദേശശതകം എന്ന കൃതിയിൽ അർത്ഥശങ്കക്കിടം വരാത്ത രീതിയിൽ വെളിപ്പെടുത്തുന്നു.

"പ്രകൃതി പിടിച്ചു ചുഴറ്റിടും പ്രകാരം
സുകൃതികൾപോലുമഹോ! ചുഴന്നിടുന്നു;
വികൃതി വിടുന്നതിനായി വേല ചെയ്വീ-
ലകൃതി ഫലാഗ്രഹമറ്ററിഞ്ഞേടണം."

പ്രകൃതി എന്നത് മായയുടെ വേറൊരു പേരാണ്. ഈ മായവന്ന് എത്രവലിയ സുകൃതികളേയും ചുഴറ്റിയെടുത്ത് കൊണ്ടുപോകും. കടൽ നമ്മുടെ കാലിനടിയിലുള്ള മണ്ണിനെ പതുക്കെപതുക്കെ തുരന്നുകളഞ്ഞ് നമ്മളെ കടലിലേക്ക് വലിച്ചുകൊണ്ടുപോകുന്നതു പോലെ, മായ നമ്മെ സംസാരക്കടലിലേക്ക് ആകർഷിച്ചുകൊണ്ടുപോകുന്ന വളരെ പ്രബലമായിരിക്കുന്ന ഒരു ശക്തിയാണ് .അതുകൊണ്ട് മായയെ അതിലംഘിക്കാൻ ഒരു പ്രാർത്ഥനയായി ഗുരു പറഞ്ഞു തരുന്നു:

"നീയല്ലോ മായയും മായാവിയും
മായാവിനോദനും
നീയല്ലോ മായയെ നീക്കി
സായുജ്യം നൽകുമാര്യനും".

അമ്മേ, നീയാണല്ലോ മായ. നീ തന്നെയാണ് മായാവി. ഈ മായയിൽ വസിക്കുന്ന മായാവിനോദനും നീ തന്നെ. മായാമറ നീക്കി സായുജ്യം നൽകുന്ന ആര്യനും നീ തന്നെ.

ദൈവത്തിന് ഈ പ്രപഞ്ചസൃഷ്ടിയും സംഹാരവും ഒരു ലീല മാത്രമാണ്. ദൈവത്തിന്റെ രസകരമായിരിക്കുന്ന ലീലയിൽ അതേപോലെ പങ്കാളിയാകാൻ കഴിയുകയാണെങ്കിലോ? ജീവിതം എത്ര സുന്ദരമായിരിക്കും. ജനനമരണങ്ങളെല്ലാം വെറും ലീലകൾ മാത്രം. രസകരമായ ഒരു കളി. കൊച്ചുകുട്ടികൾ മണ്ണപ്പം ചുട്ടുകളിക്കുകയും ആ മണ്ണപ്പങ്ങളെ തട്ടിപ്പൊട്ടിച്ചു കളയുകയും ചെയ്യുന്നതു പോലെയുള്ള രസകരമായ ഒരു ലീല. അമ്മയും അച്ഛനും മക്കളും മുത്തച്ഛനും മുത്തശ്ശിയുമൊക്കെ കളിയിലെ കഥാപാത്രങ്ങളാണ്. അതാണ് ദൈവം നോക്കിനിന്നുകൊണ്ട് രസിക്കുന്നത്. അതുകൊണ്ട് മായാവിനോദൻ എന്നു ദൈവത്തെ വിളിക്കുന്നു. നമ്മെ പിടിച്ചടുപ്പിച്ചു

മോക്ഷത്തെ ഉണ്ടാക്കിത്തരുന്നവനും ദൈവം തന്നെ. മായയെ നീക്കി സായുജ്യം നൽകുന്ന ആര്യനും ദൈവംതന്നെ. അപ്പോൾ നമ്മളിൽ മായയെ ഉണ്ടാക്കുന്നതും ബന്ധനത്തെ ഉണ്ടാക്കുന്നതും ഈ ബന്ധനങ്ങളിൽ രസിക്കുന്നവനും ബന്ധനത്തെ മാറ്റി മുക്തനാക്കി തരുന്നവനും ഒക്കെ ദൈവം തന്നെയാണ്. അത് നാരായണഗുരു വളരെ രസകരമായി പറഞ്ഞുതരുന്നുണ്ടെങ്കിലും നമ്മുടെ രോഗാതുരമായ ഗൗരവം കളയാൻ നാം തയ്യാറല്ല.

നമ്മുടെ പ്രശ്നങ്ങൾ തുടങ്ങുന്നത് നാം ജീവിതത്തിനോടു കാണിക്കുന്ന സമീപനത്തിൽനിന്നാണ്. ഒരു അമ്മയോ അച്ഛനോ കുഞ്ഞിനെ വളർത്തുമ്പോൾ അവർ ആ കുഞ്ഞിന്റെ വളർച്ചയിൽ പൊടുന്നനെ ഗൗരവക്കാരായി മാറുന്നു. തന്റെ കുഞ്ഞ് ആരായിത്തീരണമെന്നും എന്തായിത്തീരണമെന്നും അമ്മയും അച്ഛനും സ്വപ്നം കാണുന്നു. അവർ ആഗ്രഹിക്കുന്നതുപോലെ തന്നെ കുഞ്ഞ് ആയിത്തീരണം എന്ന ശാഠ്യം ജീവിതത്തിൽ അന്തർഭവിക്കുന്നു. എന്നാൽ എല്ലാ കുഞ്ഞുങ്ങളും ദൈവസൃഷ്ടികളാണ്. ദൈവമാണ് അവനെ വളർത്തുന്നതും പരിപാലിക്കുന്നതും. ഒരു കുഞ്ഞ് ആരായിത്തീരണമെന്നുള്ള വാസനാവൈഭവവും സർഗ്ഗശേഷിയും ദൈവംതന്നെ അവനിൽ നിക്ഷേപിച്ചു വച്ചിരിക്കുന്നു. എല്ലാ ജീവിതവും ദൈവത്തിനിണങ്ങുന്ന തരത്തിലായിരിക്കണം. ഇക്കാര്യം കുട്ടികളെ വളർത്തുന്ന രക്ഷിതാക്കൾ പലപ്പോഴും മറന്നുപോകുന്നു. കുഞ്ഞിന്റെ ഉള്ളിലിരിക്കുന്ന ശക്തിചോദനയെ സ്വയമേ വിടരുവാനുള്ള സാഹചര്യം മാത്രമേ അച്ഛനമ്മമാർ ഒരുക്കിക്കൊടുക്കേണ്ടതുള്ളൂ. അമ്മയുടേയോ അച്ഛന്റേയോ നിശ്ചയങ്ങളിലായിരിക്കരുത് അവന്റെ ജീവിതം ഊയലാടേണ്ടത്. ദുഃഖമുണ്ടാകുന്നത് അങ്ങനെ വരുമ്പോഴാണ്. നാം നമ്മുടെ കാമനകൾക്കനുസരിച്ചു നമ്മുടെ സ്വപ്നങ്ങൾ കുഞ്ഞുങ്ങളിൽ അടിച്ചേല്പിക്കാൻ ശ്രമിക്കുമ്പോൾ കുഞ്ഞുങ്ങളിൽ ദൈവത്തിന്റെ ഇച്ഛയുണ്ടെന്ന കാര്യം മറന്നുപോകുന്നു. അതു നമ്മൾ തിരിച്ചറിയേണ്ട ഒരു സംഗതിയാണ്. ഇതാണ് മായയുടെ പ്രഹേളികാജന്യമായിരിക്കുന്ന ഒരു ശക്തി.

ഇനി ഈ ശ്ലോകത്തിന്റെ രണ്ടാമത്തെ പകുതിയിൽ പറയുന്നു, തല്ലാഘവം പറകിൽ. ലാഘവം എന്നാൽ ലഘുത്വം. ലഘുത്വം എന്നതിന്റെ വിപരീതം ഗുരുത്വമാണ്. എന്നു പറഞ്ഞാൽ ഭാരമുള്ള അവസ്ഥ. വളരെ ഭാരമുള്ളതുപോലെയാണ് സാധാരണക്കാർക്കു ജീവിതം. ജീവിതത്തിന്റെ താങ്ങാനാവാത്ത ഭാരംകൊണ്ട് ആത്മഹത്യ ചെയ്യുന്നവരുണ്ട്. ഈ ഭാരത്തെ ബാധ്യത എന്നു ചിലർ

പറയാറുണ്ട്. എനിക്കൊരുപാടു ബാധ്യതകളുണ്ട്. സാമ്പത്തിക ബാധ്യതകൾ.. രക്തബന്ധങ്ങളോടുള്ള ബാധ്യതകൾ.. കടപ്പാടുകൾ... ഇങ്ങനെ ഒരുപാട് ബാധ്യതകൾകൊണ്ടു മനുഷ്യൻ നട്ടംതിരിയുന്നു. ഗുരു പറയുകയാണ്, തത് ലാഘവം പറകിൽ-നിങ്ങളുടെ ഉള്ളിലിരിക്കുന്ന ബോധത്തിന്റെ ലഘുത്വം ആലോചിച്ചാൽ. ഇല്ല ആരണം ക്രിയകൾ-അവിടെ ഒരുതരത്തിലുള്ള മൂല്യസംഘർഷ ങ്ങളുമില്ല. ആരണം എന്നതിന്റെ ലളിതമായ അർത്ഥം ഇതാണ്. ഒരു സംഘട്ടനവും ഇല്ല. സ്വച്ഛമായിരിക്കുന്ന ജലരാശിപോലെ വളരെ തെളിയമയുള്ളതാണ് ആ ബോധം. അതിന് ഒരുതരത്തിലും ഭാരമില്ല. അപ്പൂപ്പൻതാടിപോലെ മൃദുവാർന്ന... ഭാരമില്ലാത്ത നമ്മുടെ വ്യക്തിത്വം. നമ്മൾ സ്വയമേ കരുതുകയാണ് എന്തൊരു ഭാരമാണ് ഈ ജീവിതത്തിനെന്ന്.

ഒരമ്മയ്ക്കു കുഞ്ഞ് തന്റെ കുഞ്ഞാണെന്നു തോന്നുമ്പോൾ ആ കുഞ്ഞിനെ എടുത്ത് ഒക്കത്തു വയ്ക്കാൻ ഒരു ഭാരവും ഉണ്ടായിരിക്കില്ല. ഒരു വസ്തു തന്റേതല്ലാത്തതാണെന്നു തോന്നു മ്പോൾ ആ വസ്തുവിനെ കൊണ്ടുനടക്കുന്നതു നമുക്കെത്ര ഭാരമാണ്. എന്നു നമുക്കു ലോകം നമ്മിൽനിന്ന് അന്യമായിരി ക്കുന്നതുപോലെ തോന്നുന്നുവോ അന്ന് നമുക്ക് ഈ ലോകം ഭാരമാണ്. എന്നു നമുക്കു ഒരു തൊഴിൽ എന്റെ ജോലിയല്ല എന്നു തോന്നുന്നുവോ അന്ന് ആ തൊഴിൽ ഭാരമാണ്. എന്നു ഒരുവൻ എന്റെ സുഹൃത്തല്ല എന്നു തോനനുന്നുവോ അന്ന് ആ സുഹൃത്ത് ഭാരമാണ്. അതുകൊണ്ട് നമുക്ക് ഏറ്റവും എളുപ്പമുള്ള ഒരു ആദ്ധ്യാത്മികത എന്നു പറയുന്നത് എല്ലാം എന്റേതാണ് എന്നു പറയുന്നതാണ്. ഈ ഭൂമി മുഴുവൻ എന്റേതാണ്. ഈ ആകാശവും നക്ഷത്രവും മഴയും എല്ലാം എന്റേതാണ്. അപ്പോൾ നമുക്ക് ഒന്നിനോടും അന്യത്വം തോന്നുകയില്ല. ഹൃദയത്തിൽ എല്ലാറ്റിനേയും പുൽകാനുള്ള വിശാലത ഉണ്ടാകും.

അപ്പോഴാണ് പറയുന്നത്, തല്ലാഘവം പറകിൽ ഇല്ലാരണം ക്രിയകൾ മല്ലാടുകില്ല മതി ഈ സല്ലാഭം ഒന്നുമതി. സല്ലാഭമെന്നാൽ സത്യത്തിന്റെ ലാഭം. ഈ സത്യാനുഭവത്തിന്റെ നേട്ടം.... എനിക്കതു മാത്രം മതി. എന്റെ ഭാരങ്ങൾ മുഴുവനും പോകണം. അതിനൊരു പോംവഴിയാണിത്. എല്ലാം എന്റേതുതന്നെ. ഈ ലോകത്തുനിന്നും നിങ്ങൾക്കു രക്ഷപ്പെടാൻ കഴിയുകയില്ല. എന്തായാലും നിങ്ങൾ ജനിച്ചു. ഇനി വളരെ ലഘുത്വത്തോടെ ജീവിക്കാം., എല്ലാം എന്റേതാണെന്ന് വിചാരിക്കുക. അതാണ് ജനനിയുടെ വഴി.

ഉപനിഷത്ത് അതിന് "ഇതി ഇതി" എന്നാണ് പറയുക. ഈ കസേരയെ ചൂണ്ടി ഇത് ദൈവമാണോ? അതെ ഇത് ദൈവമാണ് എന്നു പറയണം. ഈ ഭൂമി ദൈവമാണോ? അതെ. ദൈവമാണ്. ഈ ആകാശം ദൈവമാണോ? അതെ. ദൈവമാണ്. എല്ലാം ദൈവമാണ്. ദൈവമല്ലാത്തതൊന്നുംതന്നെ ഇവിടെയില്ല. എന്തുകൊണ്ട് ദൈവമല്ലാത്ത ഒന്നുംതന്നെ ഇവിടെയില്ല എന്നു പറയുന്നത് ? ഗുരു അതിനെ പറയുന്നത്, 'കാര്യത്തിൽ നില്പതിഹ കാരണസത്ത യെന്യേ' എന്നാണ്. ഈ കാര്യജാലമായിരിക്കുന്ന പ്രപഞ്ചത്തിൽ കാരണസത്തയായ ജഗദംബികയാണ് നിവസിക്കുന്നത്. ജനനിയിൽ നിന്നും സംജാതമായ ഈ പ്രപഞ്ചം ജനനിതന്നെയാണ്. അതിനുപകരം നാനാവിധമായിരിക്കുന്ന മനുഷ്യരും മൃഗങ്ങളും പശുക്കളും പക്ഷികളും ആകാശവും മരങ്ങളും മാമലകളും ഒക്കെയായി ഇതിനെ വേറെവേറെ രൂപത്തിൽ കാണുമ്പോൾ ആ ജനനിയാകുന്ന കാരണസത്തയെ നമ്മൾ മറക്കുകയാണ്. നാരാണഗുരുവിന്റെ ദർശനമാലയിലെ രണ്ടാമത്തെ ദർശനത്തിൽ, 'ചൈതന്യാദാഗതം സ്ഥൂലസൂക്ഷ്മാത്മകമിദം ജഗത്' എന്നു പറഞ്ഞിരിക്കുന്നു. ഈ പ്രപഞ്ചം ചൈതന്യത്തിൽനിന്നാണ് ഉണ്ടായിട്ടുള്ളതെന്ന്. ചൈതന്യമായിരിക്കുന്ന മാമതിയിൽനിന്നാണ് ഈ പ്രപഞ്ചം ഉണ്ടായിട്ടുള്ളത്. അത് ഒരേസമയം സ്ഥൂലവും സൂക്ഷ്മവുമാണ്. ഗുരുവിന്റെ ഓരോ ശ്ലോകവും ഇതുമായി ബന്ധപ്പെട്ടു കിടക്കുന്നതാണ്.

അതുകൊണ്ട് മല്ലാടുകില്ല മതി. മല്ലടിക്കുകയില്ല. കുരുക്ഷേത്ര യുദ്ധഭൂമിയിൽവച്ച് അർജ്ജുനന്റെ മനസ്സിൽ ഉണ്ടായിരിക്കുന്ന ഒരു മൂല്യസംഘർഷമുണ്ട്. യുദ്ധം ചെയ്യാൻ സന്നദ്ധനായി കുരുക്ഷേത്രത്തിൽ വന്ന അർജ്ജുനന്റെ മനസ്സ് മല്ലടിക്കാൻ തുടങ്ങി. ഞാൻ യുദ്ധം ചെയ്യുകയില്ല കൃഷ്ണാ എന്നു പറയുകയും ഗാണ്ഡീവം വലിച്ചെറിയുകയും വിഷാദമഗ്നനായി തേർത്തട്ടിൽ ഇരിക്കുകയും പൊട്ടിക്കരയുകയും കണ്ണുനീർ വാർക്കുകയും ഒക്കെ ചെയ്തുകൊണ്ടിരുന്ന അർജ്ജുനന്റെ ചിത്തം മല്ലടിയ്ക്കുകയായിരുന്നു. എപ്പോഴെങ്കിലും നമുക്കും ഇങ്ങനെയുള്ള പ്രശ്നം വരാം. മനസ്സ് മല്ലടിക്കാനുള്ള സാധ്യതയുണ്ട്. ഈ സല്ലാഭം ഒന്നുമതി- മല്ലടിക്കാത്ത, സംഘർഷരഹിത മായിരിക്കുന്ന ഈ മതി ഒന്നുമാത്രം മതി. മതി എന്നു പറഞ്ഞാൽ ബോധം.

എല്ലാവരും തിരയും-ഈ അമ്മയെതന്നെയാണ് എല്ലാവരും തിരയുന്നത്. ഈ അമ്മയെ അല്ലാതെ വേറെ ഒന്നിനേയും ആരും തിരയുന്നില്ല. സകലജീവജാലങ്ങളും അങ്ങനെതന്നെയാണ്. യേശു ശിഷ്യന്മാരോട് പറയുന്നു: "അന്വേഷിക്കുവിൻ കണ്ടെത്തും."

അന്വേഷിക്കാതെ ഒന്നുംതന്നെ നിങ്ങൾക്കു കിട്ടുകയില്ല. ഒരുദിവസം എനിക്ക് ആത്മത്ജ്ഞാനം ഉണ്ടാകുമെന്നു കരുതി നാം ചുമ്മാ ഇരുന്നാലോ? ചുമ്മായിരുന്നാൽ ഇരിക്കുന്ന പ്രതലത്തിൽ പുല്ലു മുളയ്ക്കും എന്നല്ലാതെ വേറെ ഒന്നും സംഭവിക്കുകയില്ല.

അതുകൊണ്ടാണ് പറയുന്നത് തിരയണം എന്ന്. നമ്മൾ സത്യത്തെ അന്വേഷിക്കണം. സത്യത്തെ അന്വേഷിക്കുവാനുള്ള ഒരു ഉത്തരവാദിത്തമെങ്കിലും നമ്മളിൽനിന്നുണ്ടാകണം. അവിടെയാണ് മനുഷ്യൻ അവന്റെ ജീവന്റെ ഉത്തരവാദിത്വം ഏറ്റെടുക്കുന്നത്. ജീവന്റെ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള സഹകാരിയായി മനുഷ്യൻ തീരുന്നത്. നമ്മൾ ഓരോ ജീവനും അതിന്റെ പൂർത്തീകരണത്തിനുവേണ്ടി ദൈവത്തെ സഹായിക്കേണ്ടതായിട്ടുണ്ട്. ദൈവം നമ്മളിലേക്ക് കാരുണ്യവർഷം ചൊരിയണമെങ്കിൽ നമ്മൾ ദൈവത്തിലേക്ക് സഹകരിച്ചുകൊടുക്കേണ്ടതായിട്ടുണ്ട്. നമ്മൾ സമർപ്പിക്കപ്പെടേണ്ട തായിട്ടുണ്ട്.അപ്പോൾ ഉണ്ടാകുന്ന ജീവിതം വളരെ ആനന്ദതുന്ദില മായിരിക്കുന്ന ഉല്ലാഘബോധത്തിൽനിന്നായിരിക്കും. ഉല്ലാഘം എന്നു പറഞ്ഞാൽ എന്താണ്? രോഗരഹിതമായിരിക്കുന്ന ബോധം- ആധിവ്യാധി രഹിതമായിരിക്കുന്ന ബോധം. അതല്ലേ എല്ലാവരും ആഗ്രഹിക്കുന്നത്. ആ ബോധത്തെ ജനിപ്പിച്ചുതരുന്ന അമ്മേ, അമ്മയുടെ മുമ്പിൽ ഞാൻ എന്റെ സമസ്ത ജീവിതത്തേയും സമർപ്പിക്കുന്നു. അമ്മയുടെ അതിരറ്റ കാരുണ്യവർഷം എന്നിൽ സംഭവിക്കുവാനായി ഇനി എത്രനാൾ കാത്തിരിക്കണം? ഇത് ആത്മാർത്ഥമായിരിക്കുന്ന പ്രാർത്ഥനയായി നമ്മുടെ ഉള്ളിൽ സംഭവിക്കട്ടെ.

# മൂന്ന്

ഉണ്ടായിമാറുമറിവുണ്ടായിമുന്നമിതു
കണ്ടാടുമംഗമകവും
കൊണ്ടായിരം തരമിരുണ്ടാശയം പ്രതിചു-
രുണ്ടാമഹസ്സിൽ മറയും
കണ്ടാലുമീ നിലയിലുണ്ടാകയില്ലറിവ-
ഖണ്ഡാനുഭൂതിയിലെഴും
തണ്ടാരിൽ വീണു മധുവുണ്ടാരമിക്കുമൊരു
വണ്ടാണു സൂരി സുകൃതീ.

| | |
|---|---|
| ഉണ്ടായി മാറും അറിവ് | - ഉണ്ടായി നിലനിന്ന് മറഞ്ഞുപോകുന്ന തരത്തിലുള്ള ഐന്ദ്രിയവും മാനസികവുമായ അനുഭവങ്ങൾ |
| മുന്നം ഉണ്ടായി | - ആദിയിൽ ഉണ്ടായി. |
| ഇതു കണ്ട് | - ഈ അനുഭവപരമ്പരകളിൽ താദാത്മ്യപ്പെട്ട് |
| ആടും അംഗമകവും കൊണ്ട് | - ശരീരവും മനസ്സും ചപലമായി ആടുന്നതിനാൽ |
| ആയിരം തരം ഇരുണ്ട് | - ആ അനുഭവങ്ങളുടെ ശേഷിപ്പുകളായ എണ്ണമറ്റ ഇരുണ്ട സംസ്കാരങ്ങൾ |
| ആശയം പ്രതി ചുരുണ്ട് | - കർമ്മസഞ്ചയങ്ങളായി വാസനാമണ്ഡലത്തിൽ ചുരുണ്ടുകൂടി |
| ആ മഹസ്സിൽ മറയും | - ആ മഹാബോധത്തിൽ മറഞ്ഞുപോകുന്നു. |
| ഈ നിലയിൽ കണ്ടാലും | - ബോധവൃത്തികളുടെ ഈ പ്രവാഹപരിണതിയെ കണ്ടാലും |
| അറിവ് ഉണ്ടാകയില്ല | - താത്ത്വികമായ അറിവല്ലാതെ ആനുഭൂതികമായ ജ്ഞാനം ഉണ്ടാവുകയില്ല. |
| സൂരി സുകൃതി | - വാസനാനാശം ഉണ്ടായ ഒരു ജ്ഞാനി |
| തണ്ടാരിൽ വീണ് | - താമരയുടെ തേൻനിറഞ്ഞ അല്ലിക്കുടത്തിൽ വന്നിരുന്ന് |
| മധു ഉണ്ട് ആരമിക്കും | - മാധുര്യമൂറുന്ന തേൻ കുടിച്ച് രസിക്കുന്ന |
| ഒരു വണ്ടാണ് | - മദോന്മത്തനായ ഒരു മധുപനെപ്പോലെയാണ്. |

# മധുവുണ്ണുന്ന സൂരിസുകൃതികൾ

ജനനീ നവരത്നമഞ്ജരിയുടെ രണ്ടു ശ്ലോകങ്ങളിലൂടെ കടന്നുപോവുകയുണ്ടായി. ആ ശ്ലോകങ്ങളുടെ പദപരിചയവും അർത്ഥപരിചയവും കുറെയൊക്കെ നമുക്കുണ്ടായി. മാത്രമല്ല ഓരോ ശ്ലോകത്തിന്റേയും കാവ്യസുഷമയും പരിചയപ്പെട്ടു. ഗുരുവിന്റെ അനന്യാദൃശമായ മനഃശാസ്ത്രപാരംഗതയും ഏകദേശം പരിചയം വന്നുകഴിഞ്ഞു. ആദ്ധ്യാത്മികതയെ വളരെ സംഗൃഹീതമാക്കി കൊച്ചുകൊച്ചു വാക്കുകളിൽ നിവേശിപ്പിക്കുവാനുള്ള നിപുണത ഗുരുവിനു അസാമാന്യമായി ഉണ്ടെന്നു രണ്ടു ശ്ലോകങ്ങൾ പരിചയിച്ചപ്പോൾതന്നെ മനസ്സിലായി. എന്നാലും പൂർണമായി ആ ശ്ലോകങ്ങൾ അതിന്റെ തോടുകൾ പൊളിച്ചു നമ്മുടെ ഉള്ളിൽ വ്യക്തതയുടെ സമ്പൂർണ്ണസ്ഫുരണം ഉണ്ടാക്കിയെന്നു പറയാൻ കഴിയില്ല.

എന്തായാലും ഇതു സത്യത്തെ അറിയുവാനുള്ള അഭിനിവേശത്തെ ജനിപ്പിക്കും. സത്യാനുഭവം വാചികമായ ഒരറിവായി മനസ്സിലാക്കാൻ പാടില്ല. അതു നാമോരോരുത്തരും അന്തരാത്മാവിലേക്ക് അന്വേഷിച്ചുപോകുന്ന ഒരു സാഹസികതയാണ്. അപൂർവം ചിലർക്ക് അവരുടെ ഉള്ളിൽത്തന്നെയിരിക്കുന്ന ജ്ഞാനസൂര്യനെ ദർശിക്കുവാനുള്ള സൗഭാഗ്യം ഉണ്ടാകുന്നു. അതു സ്വപക്ഷത്തുനിന്നുള്ള അന്വേഷണംകൊണ്ടു മാത്രമല്ല സംഭവിക്കുന്നത്. ഗുരുപക്ഷത്തുനിന്നും ഈശ്വരപക്ഷത്തുനിന്നും ഉള്ള അനുഗ്രഹത്തിന്റെ പീയൂഷവർഷാവലിയായും സംഭവിക്കും. സത്യത്തെ നാം അന്വേഷിച്ചു കണ്ടെത്തും എന്നുള്ള ശാഠ്യം വലിയൊരു അഹന്തയെ ഉണ്ടാക്കാൻ സാധ്യതയുണ്ട്. വളരെ ശ്രദ്ധാർപ്പിതമായി സത്യത്തെ അന്വേഷിച്ചില്ലെങ്കിൽ നമ്മൾ നേടിയെടുത്തിട്ടുള്ള അറിവുകൾ നമ്മെതന്നെ വിഴുങ്ങിക്കളയും. അറിവുകൾ നമ്മെ കീഴടക്കുമ്പോൾ നാം വലിയൊരു  അഹന്തയുള്ളവരായിത്തീരുന്നു.

ആദ്ധ്യാത്മികതയുടെ എല്ലാ വശങ്ങളേയും സവിസ്തരം ചർച്ച ചെയ്യുവാനും പ്രതിപാദിക്കുവാനും കഴിയുന്ന പണ്ഡിതശിരോമണികളെ ധാരാളം ഈ ലോകത്തു കാണാനാകും. പക്ഷേ, അവരെ

യൊന്നും ആത്മജ്ഞാനികളെന്നു പറയുവാൻ കഴിയുകയില്ല. ഗുരുക്കന്മാരുടെ വചസ്സുകൾക്ക് ഒരു പ്രത്യേക മാധുര്യമുണ്ട്. ആ മാധുര്യം അവരുടെ അനുഭൂതിയുടെ മാധുര്യമാണ്. അവർ വെറുതെ പറയുകയല്ല. അനുഭവിച്ചതിനെ പറയുകയാണ്. അനുഭവവും ബുദ്ധിപരമായ ഗ്രഹണവും തമ്മിലുള്ള അന്തരമാണ് നാം ഇനി പറയുന്ന ശ്ലോകത്തിൽ പ്രതിപാദിക്കുന്നത്. ഗുരുവിനെക്കുറിച്ച് ശ്രവിക്കുമ്പോൾ ഉണ്ടാകുന്നത് ബുദ്ധിപരമായ ഒരറിവാണ്. അതവിടെ അവസാനിക്കാൻ പാടില്ല. അതു നിങ്ങളുടെ അന്വേഷണത്തിന്റെ ആരംഭമായിരിക്കട്ടെ. ആ ശുദ്ധമായിരിക്കുന്ന അന്തക്കരണവൃത്തികളെ വച്ചുകൊണ്ടുതന്നെ നിങ്ങൾ മുന്നോട്ടുപോവുക. അങ്ങനെ മുന്നോട്ടുപോകുമ്പോൾ:

"ഒരു പതിനായിരമാദിതേയരൊന്നായ്
വരുവതുപോലെ വരും വിവേകവൃത്തി
അറിവിനെ മൂടുമനിത്യമായയാമീ-
യിരുളിനെയീർന്നെഴുമാദിസൂര്യനത്രേ."

അനുഭവത്തെ പറയാൻ കഴിയാതെ വരുമ്പോൾ ഗുരു കാവ്യാത്മക മായിത്തീരുന്നു. ഒരു പതിനായിരം സൂര്യന്മാർ ഒരുമിച്ച് ഉദിച്ചുയർന്ന പോലെയുള്ള പ്രകാശധവളിമ നമ്മുടെയുള്ളിൽ അജ്ഞാനത്തിന്റെ മുഴുവൻ ഗഹ്വരങ്ങളേയും ഭേദിച്ചുകൊണ്ടു വന്നുനിറയുന്നു. സ്വാനുഭവ മായതുകൊണ്ട് ഗുരുവിനതു പറയുവാൻ അശേഷം വൈഷമ്യമു ണ്ടാവുന്നില്ല. ആദിസൂര്യൻ എന്നു പറയുന്നത്, ഈ ആകാശത്ത് പ്രകാശിച്ചു നില്ക്കുന്ന ഭാനുമാനെയല്ല. ആദിസൂര്യൻ ഒരോരുത്തരു ടേയും ഹൃദയത്തിലിരുന്ന് ശോഭിക്കുന്ന ആത്മസൂര്യനാണ്.

"ഈശ്വര സർവ്വ ഭൂതാനാം
ഹൃദ്ദേശേ അർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വ ഭൂതാനി
യന്ത്രാരൂഢാനി മായയാ."

അർജ്ജുനാ, എല്ലാ ജീവികളുടേയും ഹൃദയത്തിൽ ഇരുന്നുകൊണ്ട് ഈശ്വരൻ പ്രകാശിക്കുന്നുണ്ട്. യന്ത്രത്തിലേറ്റിയ വസ്തുക്കളെപ്പോലെ എല്ലാ ജീവികളേയും ഈശ്വരൻ ചുറ്റിത്തിരിച്ചുകൊണ്ടിരിക്കുന്നു.

ഒരേ സൂര്യൻതന്നെ എല്ലാ ഹൃദയങ്ങളിലും പ്രകാശിക്കുന്നു. ഓരോ ജീവിക്കും ആ ജീവിയുടെ ഹൃദയത്തിലേക്കു നോക്കിയാൽ ആ സൂര്യന്റെ പ്രകാശം കാണാം. പിന്നെ എന്താണ് ആ സൂര്യനെ കാണാനുള്ള തടസ്സം? ആ സൂര്യനെ കാണാനുള്ള തടസ്സം മനസ്സാണ്, അന്തക്കരണമാണ്, ചിന്തകളാണ്, മുൻധാരണകളാണ്, സംശയങ്ങ

ളാണ്, ഈർഷ്യകളാണ്, അപകർഷതാബോധമാണ്, നമ്മുടെ അഹന്തയാണ്. ഇവയെല്ലാം നമ്മുടെ അന്തക്കരണത്തിലെ മതിലുകളായി വർത്തിക്കുമ്പോൾ ആത്മസൂര്യന്റെ ശോഭ നമുക്ക് പൂർണ്ണമായി ലഭിക്കാതെ പോകുന്നു. ഇതാണ് തടസ്സമായിരിക്കുന്നത്.

അപ്പോൾ നാം എന്തു ചെയ്യണം? നാം നമ്മെ കുറച്ചുകൂടി അടുത്തറിയണം. കുറച്ചുകൂടി അടുത്തറിയുക എന്നു പറഞ്ഞാൽ, നിത്യ ജീവിതത്തിൽ അനുഭവങ്ങളുടെ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള അറിവ്, മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന അറിവ്, മാറാതെയിരിക്കുന്ന അറിവ് ഇവയൊക്കെ സൂക്ഷ്മമായി നോക്കേണ്ടതായിട്ടുണ്ട്. അറിവെന്നു പറഞ്ഞാൽ അനുഭവം എന്നും അർത്ഥമെടുക്കാം.

സാധാരണ നമ്മൾ വിദ്യാലയത്തിൽ പോയി പഠിക്കുമ്പോൾ അദ്ധ്യാപകൻ പറഞ്ഞു തരുന്ന വിവരങ്ങളുടെ (information) നുറുങ്ങുകളെ വിജ്ഞാനം (objective knowledge) എന്നു പറയും. ഇതുപോലുള്ള കുറേ അറിവുകൾ നമുക്കുണ്ടാവുകയാണെങ്കിൽ ഒരിക്കൽ പൂർണ്ണമായ അറിവുള്ളവരായിത്തീരാം എന്നു നാം വിചാരിച്ചുപോകും. ചെറുപ്പത്തിൽ കുട്ടികൾ അങ്ങനെ വിചാരിക്കാറുണ്ട് -ഒരിക്കൽ ഞാൻ ഈ ലോകത്തിലുള്ള എല്ലാ അറിവുകളും സ്വായത്തമാക്കും എന്ന്. അങ്ങനെ ഏതെങ്കിലും ഒരാൾക്ക് പൂർണ്ണത വരുമെന്നു കരുതുന്നുണ്ടോ? ഒരാൾക്കും അങ്ങനെ പൂർണത വരികയില്ല. എത്രമാത്രം നമ്മൾ വിവരങ്ങൾ ശേഖരിക്കുന്നുവോ അത്രമാത്രം ജീവിതത്തിന് അപൂർണ്ണത ഉണ്ടാവുകയേയുള്ളൂ. അത്രമാത്രം നമ്മൾ അസംതൃപ്തരാവുകയേ ഉള്ളൂ. അതുകൊണ്ടാണ് വിവരബാഹുല്യത്തിന്റെ യുഗമായിരിക്കുന്ന ഇന്ന് മനുഷ്യർ കൂടുതൽ അസംതൃപ്തിയിലേയ്ക്ക് പോകുന്നത്. ഒരോ വിവരവും അഹന്തയുടെ വികാസത്തിന് വഴിവെയ്ക്കുന്നു. മനസ്സിന്റെ വികാസത്തിന് വഴിവയ്ക്കുന്നു. മനസ്സ് വികസിക്കുന്നതോടുകൂടി മനുഷ്യൻ അസംതൃപ്തനാകുന്നു. മനസ്സാണ് ദുഃഖത്തിന് കാരണമായിരിക്കുന്നത്.

എന്തുകൊണ്ടാണ് രാജകുമാരനായ സിദ്ധാർത്ഥന്റെ മനസ്സിൽ അസംതൃപ്തിയുണ്ടായത്? ക്ഷണികമായിരിക്കുന്ന ജീവിതത്തെ ക്കുറിച്ചുള്ള അവബോധം സിദ്ധാർത്ഥന്റെ ഉള്ളിൽ നാമ്പിട്ടപ്പോഴാണ് അദ്ദേഹത്തിന് അസംതൃപ്തി ഉണ്ടായത്. ക്ഷണികമായിരിക്കുന്ന ഈ ജീവിതത്തിൽ ക്ഷണികവസ്തുക്കൾക്കുവേണ്ടി നമ്മൾ നടത്തുന്ന പ്രയാണങ്ങളും അന്വേഷണങ്ങളും സമ്പാദ്യങ്ങളും സുരക്ഷിതരാകാനുള്ള വെപ്രാളവും അതിലൂടെ അവസാനം നമുക്കുണ്ടാകുന്ന പരാജയവും നമ്മെ കൂടുതൽ ആദ്ധ്യാത്മികമായ

വഴിയിലൂടെ യാത്രചെയ്യുവാൻ പ്രേരിപ്പിക്കുന്നുണ്ട്. എന്തെല്ലാം സമ്പാദ്യങ്ങൾ ഉണ്ടായാലും എവിടെയൊക്കെയോ നമ്മുടെയുള്ളിൽ ഒരു അരക്ഷിതാബോധം (insecurity feeling) ആടിയുലഞ്ഞു കൊണ്ടിരിക്കുന്നുണ്ട്. എല്ലാവരും കൂടെ ഉണ്ടെങ്കിലും രക്ഷയ്ക്കായി കൂടെ ആരുമില്ലല്ലോ എന്ന ബോധം. നമ്മുടെ അന്തരംഗമർമ്മരങ്ങളെ ഒന്നു കൈമാറാനായി... ആരോടെങ്കിലും മൊഴിയുവാനായി അതു ശ്രവിക്കുവാൻ കഴിയുന്ന ഒരു വ്യക്തി ഇല്ലല്ലോ എന്നു നമുക്കു പലപ്പോഴും തോന്നാറുണ്ട്. ഭാര്യ അടുത്തിരിക്കുമ്പോഴും ഭർത്താവിനെ ആ ഏകാകികത (lonliness) വേട്ടയാടിക്കൊണ്ടിരിക്കുന്നു. യാന്ത്രികയുഗത്തിൽ മനുഷ്യൻ അനുഭവിക്കുന്ന ഈ ഏകാകികതയെ എങ്ങനെ ഭേദിക്കാൻ കഴിയും? അതാകവെ നമ്മെ വലയം ചെയ്യുന്നതാണ്. എത്ര ആൾക്കൂട്ടത്തിനിടയിലായാലും നമുക്ക് ആ ഏകാകിത അനുഭവപ്പെടുന്നുണ്ട്. അതിനെ ഭേദിക്കണമെങ്കിൽ അന്തക്കരണത്തെതന്നെ ഭേദിക്കേണ്ടതായിട്ടുണ്ട്. അതിലേയ്ക്കു ശ്രദ്ധ കൊടുക്കുന്ന ഒരു ശ്ലോകമാണ് അടുത്തതായി ഗുരു പറഞ്ഞു തരുന്നത്.

ഉണ്ടായി മാറും അറിവ്-ജനിച്ചു മാറിമാറി വന്നുകൊണ്ടിരിക്കുന്ന അറിവ്. ഉണ്ടായി മുന്നം-ആദ്യമേ ഉണ്ടായി. എന്നു സൃഷ്ടി ഉണ്ടായോ അന്നു മുതൽ ബോധത്തിൽ അറിവുകൾ മാറിമാറി വന്നുകൊണ്ടിരി ക്കുന്നു. ഇത് കണ്ട് - അറിവിന്റെ ഈ സ്ഫുരണങ്ങളാകുന്ന പ്രാപഞ്ചി കാനുഭവങ്ങളെ കണ്ട്. ആടും അംഗം അകവുംകൊണ്ട് - അംഗം എന്നു പറഞ്ഞാൽ സാധാരണ ഗതിയിൽ അവയവം എന്നു പറയാം. ഇവിടെ ശരീരത്തെ മുഴുവനായും എടുത്തിട്ടാണ് അംഗം എന്നു പറയുന്നത്. അകം എന്നു പറഞ്ഞാൽ അന്തക്കരണം. പ്രാപഞ്ചികാനുഭവങ്ങളെ കണ്ടുകൊണ്ട് മനസ്സും ശരീരവും ചാഞ്ചാടിക്കൊണ്ടിരിക്കുകയാണ്. പ്രാപഞ്ചികാനുഭവങ്ങളെ കാണുമ്പോൾ മനസ്സ് കുതികൊള്ളും. മനസ്സ് കുതികൊള്ളുമ്പോൾ ഇന്ദ്രിയങ്ങൾ അതിനെ പിടിക്കാനായി പിന്നാലെ പോകും. ഇതാണ് മനുഷ്യന്റെ സ്വഭാവം.

മനുഷ്യമനസ്സിന്റെ ഈ സ്വഭാവത്തെ പലപ്പോഴും ഒരു മർക്കടന്റെ പ്രകൃതവുമായി ഉപമിച്ചുകാണാറുണ്ട്. മർക്കടൻ സാധാരണ മർക്കടനല്ല. മദ്യപിച്ച മർക്കടനാണ്. മർക്കടൻ മദ്യപിച്ചു കഴിഞ്ഞാൽ ചാഞ്ചാട്ടം കൂടിക്കൊണ്ടിരിക്കും. അങ്ങനെ മദ്യപിച്ച മർക്കടനെ ഒരു കടന്നൽ കുത്തിയാൽ എങ്ങനെയിരിക്കും. അതുപോലെയാണ് മനുഷ്യമനസ്സ്. ഇത് വളരെ ശരിയാണ്. മനസ്സ് എപ്പോഴും ചഞ്ചല മായിക്കൊണ്ടിരിക്കും. മനസ്സിന് ഒന്നു കിട്ടുമ്പോൾ അത് പോരാ, ഇനിയും വേണം എന്നു തോന്നും. അത് ഏതുകാര്യത്തിലായാലും

അങ്ങനെതന്നെയാണ്. അതുകൊണ്ട് ആടും അംഗം അകവുംകൊണ്ട് ആയിരം തരമിരുണ്ട്-എണ്ണമറ്റ വിഷയങ്ങളിലേക്ക് സംഗപ്പെട്ട്. ഒരു പ്രത്യേക ഭാഷയാണിത്. അതു പിന്നീട് വിശദീകരിച്ചു പറയാവുന്ന താണ്. ഒരോരോ ആശയങ്ങളായി ചുരുണ്ടു ചുരുണ്ട് ബോധത്തിന്റെ ആഴങ്ങളിലേക്ക് അതു പോയ്മറയും. ആ മഹസിൽ മറയും-ഓരോ അനുഭവവും ഒരു സ്മരണയായി, ആ സ്മരണ പിന്നെ ഒരു സംസ്കാരമായി മറഞ്ഞുമറഞ്ഞു പോകുന്നു. കണ്ടാലും ഈ നിലയിൽ-ഈ അനുഭവം ബുദ്ധിപരമായി കണ്ടാലും, ബുദ്ധിപരമായി മനസ്സിലാക്കിയാലും അതുകൊണ്ടൊന്നും നമ്മുടെ ദുഃഖം ശമിക്കുകയില്ല. നമ്മുടെ ബന്ധനം മാറുകയില്ല.

നിങ്ങൾ എത്രമാത്രം ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ കേട്ടാലും കേൾക്കുന്ന സമയത്തു നിങ്ങൾക്കുതോന്നും ഇത്രയല്ലേ ഉള്ളൂ എന്ന്. ഇതു മനസ്സിലാക്കാനാണോ നിരന്തരമായി പ്രഭാഷണങ്ങൾക്കൊക്കെ പോകുന്നത് എന്ന്. കേട്ടാലും കണ്ടാലും ഈ പൂർണ്ണത നമ്മുടെ ഉള്ളിൽ വരില്ല. അതിന് വീണ്ടുംവീണ്ടും നമ്മുടെ അന്വേഷണത്തെ നൈരന്തര്യത്തോടുകൂടി തുടർന്നുകൊണ്ടുപോകേണ്ടതായിട്ടുണ്ട്. അനുഭവം ഉണ്ടാകുന്നതുവരെ ഒരു നിമിഷവും അശ്രദ്ധമായി കളയാൻ പാടില്ല. എപ്പോഴും മനസ്സിനെ ആത്മാവിൽ അർപ്പിച്ചുകൊണ്ട് അന്വേഷിച്ചാൽ അനുഭൂതി നമ്മിൽ സംഭവിക്കും.

അഖണ്ഡാനുഭൂതിയിലെഴും - അഖണ്ഡാനുഭൂതി എന്നു പറഞ്ഞാൽ എന്താണ്? സാധാരണ അനുഭവങ്ങളൊക്കെ ഖണ്ഡിതങ്ങളായിരിക്കുന്ന അനുഭവങ്ങളാണ് (divided knowledge). ഇവിടെ ഗുരു അഖണ്ഡാനുഭൂതി എന്നു പറയുന്നു. ഒരിക്കലും മുറിയാത്ത, വിഭജിതമല്ലാത്ത (undivided), ഏകമായിരിക്കുന്ന അനുഭൂതിയിൽനിന്ന് ഉണർന്നു വരുന്ന അനുഭവം. ഉള്ളിന്റെ ഉള്ളിൽ ആയിരം ദലങ്ങളുള്ള ഒരു പുഷ്പം വിരിയുന്നതു പോലെയാണ് ആത്മാനുഭൂതി. കാവ്യാത്മകമായാണ് അത് ഗുരു ഇവിടെ അവതരിപ്പിക്കുന്നത്. തണ്ടാരിൽ വീണു മധുവുണ്ട് ആരമിക്കും. മധു ഉണ്ണുക എന്നത് വശ്യമായ ഒരു പ്രയോഗമാണ്. ആത്മാനുഭൂതിയുടെ മധു നുകർന്ന് അതിൽ രമിച്ചുകൊണ്ടിരിക്കുന്ന ഒരു വണ്ടിനെ പ്പോലെയാണ് സുകൃതിയായ ആത്മജ്ഞാനി.

ഇതിന്റെ അർത്ഥം പോകുന്നതു നോക്കൂ. ഭാഷ പ്രത്യക്ഷീകരണത്തെ കവച്ചുവയ്ക്കുന്നു. ഇതൊരു ശാസ്ത്രഭാഷയല്ല. ശാസ്ത്രഭാഷയ്ക്ക് സുനിശ്ചിതമായിരിക്കുന്ന അർത്ഥസീമകൾ ഉണ്ടായിരിക്കും. ഇത് ശാസ്ത്രഭാഷയാണെന്ന് പറയാൻ കഴിയുന്നില്ല. എന്നാൽ ഇതിൽ ശാസ്ത്രത്തിന്റെ അറിവിനെതന്നെയാണ് പ്രതിപാദിക്കുന്നത്. ശാസ്ത്രം

എന്നു പറയുന്നതിനോടൊപ്പംതന്നെ നിഗൂഢമായിരിക്കുന്ന ഒരു ജ്ഞാനത്തെയും ഇതിൽ നിവേശിപ്പിക്കുന്നുണ്ട്. അതിനെ മിസ്റ്റിസിസം എന്നു പറയും. അതുകൊണ്ടിതിനെ ഒരേസമയം ശാസ്ത്രമെന്നും നിഗൂഢ വിദ്യയെന്നും വിളിക്കാവുന്ന ഒരു കാവ്യമായി കരുതണം. ചരിത്രത്തിൽ അപൂർവ്വമായി മാത്രമേ ഇങ്ങനെയുള്ള രചനകൾ സംഭവിക്കാറുള്ളൂ. സാധാരണഗതിയിലൊന്നും ഇങ്ങനെയുള്ള രചനകൾ നമ്മൾ കണ്ടുമുട്ടാറില്ല. എത്ര വായിച്ചാലും അവരുടെ ഉള്ളിലേക്ക് ഇതിന്റെ വ്യക്തത കടന്നുവരാത്തതുകൊണ്ട് ഈ രചനയെ പലരും അവഗണിക്കാറുണ്ട്.

അതെന്തുകൊണ്ടെന്നുചോദിച്ചാൽ, വാല്മീകിരാമായത്തിൽ വാല്മീകി ചിലപ്പോഴൊക്കെ സമൃദ്ധമായ കാവ്യകല്പനകളിലേക്കു കടന്നുപോകുന്നതുപോലെതന്നെ, ഇവിടെ ഗുരു അവാച്യമായ അനുഭൂതിയെ പറയേണ്ടിവരുമ്പോൾ അതിനെയൊരു കാവ്യകല്പനയായി അവതരിപ്പിക്കുന്നു. എവിടെയാണോ വാക്കും മനസ്സും നിലച്ചുപോകുന്നത് അവിടെയൊക്കെ ഗുരു അതു പറയാൻ കവിതയെ കൊണ്ടുവരുന്നു. ശാസ്ത്രത്തിന് വാക്കും മനസ്സും നിലയ്ക്കുകയില്ല. ശാസ്ത്രത്തിന് ശാസ്ത്രീയമായ ഒരു കാര്യം പറയുവാൻ വാക്കുകൊണ്ടും മനസ്സുകൊണ്ടും കഴിയും. എന്നാൽ അനുഭൂതിയെ പകർന്നുതരുവാൻ വാക്കും മനസ്സും നമുക്ക് പര്യാപ്തമാവുകയില്ല. അത് അപര്യാപ്തമായിവരുന്നു. അവിടെയാണ് ഇത്തരത്തിലുള്ള കവിത സംഭവിക്കുന്നത്. അഖണ്ഡാനുഭൂതിയിലെഴും തണ്ടാരിൽ വീണു മധുവുണ്ടാരമിക്കുമൊരു വണ്ടാണു സൂരി സുകൃതി.

ഇനി നമുക്കിതിന്റെ ഉള്ളിലൂടെ ഒന്നു കടന്നുനോക്കാം. ഉണ്ടായി മാറും അറിവ് ഉണ്ടായി മുന്നം. പലരും സൃഷ്ടിയെക്കുറിച്ച് പറയാറുണ്ട്. ഈ പ്രപഞ്ചം ഈശ്വരൻ സൃഷ്ടിച്ചു. ഈശ്വരൻ എന്നാണ് സൃഷ്ടിച്ചത് എന്നതിന് ഒരുപാടു കണക്കുകൾ പല പുരാണങ്ങളിലുമുണ്ട്. ആധുനികശാസ്ത്രത്തിലുമുണ്ട് കണക്കുകൾ. പലതരത്തിലുള്ള കണക്കുകൾ പറയുന്നുണ്ടെങ്കിലും എന്നു സൃഷ്ടി നടന്നു എന്നുള്ളതിനെപ്പറ്റി കൃത്യമായ കാലഗണനയൊന്നുമില്ല.

എന്നാൽ സൃഷ്ടിയുടെ ഒരു സ്വഭാവം നമ്മുടെ ജീവിതത്തിൽ നമുക്കെന്നും അനുഭവമുള്ളതാണ്. കിടന്നുറങ്ങിക്കഴിഞ്ഞാൽ ഉറങ്ങുന്ന സമയത്തു പ്രപഞ്ചം നമ്മിലില്ല. പ്രപഞ്ചം നമുക്കൊരു അനുഭവമാകുന്നതേയില്ല. അപ്പോൾ പ്രപഞ്ചം എവിടെപ്പോയി? എന്നാൽ ഉണർന്നെണീക്കുമ്പോൾ ഈ പ്രപഞ്ചം നമ്മുടെ മുമ്പിൽ അനുഭവമായി വരികയും പ്രാപഞ്ചികാനുഭവങ്ങൾ നമുക്കുണ്ടാവുകയും ചെയ്യുന്നു.

പ്രപഞ്ചം ആവിർഭവിക്കുന്നതും പോയിമറയുന്നതും ബോധത്തിലാണ്. അപ്പോൾ സൃഷ്ടി, സ്ഥിതി, വിലയനം ഈ മൂന്നു സംഭവങ്ങളും നടക്കുന്നത് ഓരോ വ്യക്തിയുടേയും ഉള്ളിൽതന്നെയാണ്.

ഈ കാണുന്ന വസ്തുനിഷ്ഠമായ പ്രപഞ്ചത്തിന്റെ ഉണ്മയെ പരിശോധിച്ചാൽ ആ വസ്തുനിഷ്ഠത ആത്മനിഷ്ഠതയുമായി ബന്ധപ്പെട്ടതാണെന്ന് മനസ്സിലാക്കാൻ കഴിയും. 'ഞാൻ' ഇല്ലായെങ്കിൽ ഈ വസ്തുനിഷ്ഠമായിരിക്കുന്ന പ്രപഞ്ചത്തിന് അസ്തിത ഉണ്ടായിരിക്കുകയില്ല. ഉണ്മയുണ്ടായിരിക്കുകയില്ല. വാസ്തവികത ഉണ്ടായിരിക്കുകയില്ല. ഈ പ്രപഞ്ചത്തെ അനുഭവിക്കുന്ന എന്റെ പങ്കാളിത്തം ഇല്ലായെങ്കിൽ ഈ പ്രപഞ്ചം ഉണ്ടായിട്ടെന്തു കാര്യം? അതുകൊണ്ട് ഞാനിനോടു ബന്ധപ്പെട്ടാണ് എല്ലാം ഇവിടെ നിലകൊള്ളുന്നത്. അനുഭവിക്കുന്ന ഈ ഞാനില്ലെങ്കിൽ പഞ്ചഭൂതാത്മകമായിരിക്കുന്ന ഈ പ്രപഞ്ചം അനുഭവവേദ്യമാവുകയില്ല. ഓരോരുത്തരിലേയും ഞാനെന്ന ആ കേന്ദ്രത്തെ മനസ്സിലാക്കേണ്ടതായിട്ടുണ്ട്. ഗുരു ചോദിക്കുന്നത്, എവിടെയാണ് ഉണ്ടായി മാറിമറിയുന്ന അറിവ് തുടങ്ങുന്നത് എന്നാണ്.

ഗുരുതന്നെ അറിവിനെ രണ്ടായി വിഭജിച്ചു പറഞ്ഞുതരുന്നു. രണ്ടു തരത്തിലുള്ള അറിവുണ്ട്. ഒന്ന് സോപാധികജ്ഞാനം. രണ്ട് നിരുപാധികജ്ഞാനം. സോപാധികം എന്നുപറഞ്ഞാൽ ഉപാധിയോടുകൂടിയത്. നിരുപാധികം എന്നു പറഞ്ഞാൽ ഉപാധിയില്ലാത്തത്. ഇപ്പോൾ എന്റെ കണ്ണിനിത്തിരി കാഴ്ച കുറവുണ്ടെങ്കിൽ ഞാൻ ഒരു കണ്ണട ഉപയോഗിച്ചു വായിക്കുന്നു. അവിടെ കണ്ണടയാണ് എന്റെ ഉപാധി. കണ്ണടയിലൂടെ ഞാൻ അക്ഷരങ്ങളെ വായിച്ചെടുക്കുമ്പോൾ കണ്ണട ഒരു ഉപാധിയായി വരുന്നു. ഈ കണ്ണടക്കുതന്നെ കുറച്ചു മഞ്ഞനിറമുണ്ടെങ്കിൽ ഞാൻ നോക്കുന്ന ലോകത്തിനും മഞ്ഞനിറമായിരിക്കും. കാരണം എന്റെ ഉപാധിയുടെ സ്വഭാവമനുസരിച്ച് ഞാൻ കാണുന്ന ലോകത്തിനും ചില വ്യത്യാസങ്ങൾ ഉണ്ടായിരിക്കും. നിങ്ങൾക്കെല്ലാവർക്കും നിങ്ങളുടേതായിട്ടുള്ള ഒരു ഉപാധി നിങ്ങളുടെ ഉള്ളിലുണ്ട്. അതിനെ അന്തകക്കരണം എന്നു പറയും.

ഉള്ളിലിരിക്കുന്ന ഉപാധിയെ അന്തക്കരണം എന്നും പുറത്തിരിക്കുന്ന ഉപാധിയെ ബാഹ്യകരണം എന്നും പറയും. നമ്മുടെ പുറത്തിരിക്കുന്ന ഉപാധികൾ എന്തൊക്കെയാണ്? കണ്ണൊരു ഉപാധിയാണ്. കണ്ണുകൊണ്ട് കാണുന്നു. കാതൊരു ഉപാധിയാണ്. കാതുകൊണ്ട് കേൾക്കുന്നു. മൂക്കൊരു ഉപാധിയാണ്. ഈ ഉപാധികൊണ്ടാണ് ഗന്ധത്തെ അറിയുന്നത്. നാക്കൊരു ഉപാധിയാണ്. നാവു

കൊണ്ടാണ് രുചിയെ അറിയുന്നത്. ത്വക്ക് ഒരു ഉപാധിയാണ്. ത്വക്കുകൊണ്ട് സ്പർശത്തെ അറിയുന്നു. ഈ അഞ്ച് ഉപാധികളും ബാഹ്യകരണങ്ങളാണ്. ബാഹ്യകരണങ്ങളായ ഈ ഉപാധിയിലൂടെ നാം പ്രപഞ്ചത്തെ അറിയുന്നു. ഇത് ശാസ്ത്രത്തിന്റ ഭാഷയിലൂടെ യാണ് പറഞ്ഞുതരുന്നത്. കവിതയായിരിക്കുന്ന ഈ രചനയെ ശാസ്ത്രത്തിലേക്ക് തർജ്ജമ ചെയ്ത്, ശാസ്ത്രത്തിലേക്ക് പരിവർത്തി പ്പിച്ച് പറയുമ്പോൾ നിങ്ങൾക്കു ഗ്രഹിക്കാൻ എളുപ്പം കഴിയും.

പ്രപഞ്ചം അഞ്ചു ഭൂതങ്ങൾ ചേർന്നതാണ്. പഞ്ച എന്നാൽ അഞ്ച്. അഞ്ചു ഭൂതങ്ങൾ ഏതൊക്കെയാണ്? ആകാശം, വായു, അഗ്നി, ജലം, പൃഥിവി എന്നിവയാണവ. ഈ അഞ്ചു ഭൂതങ്ങൾ പല അനുപാതത്തിൽ ചേർന്നതാണ് പ്രപഞ്ചം. ഒരു ചെടിയെ എടുത്തുനോക്കുകയാണെങ്കിൽ ആ ചെടിയിൽ ഭൂമിയുണ്ട്, ജലമുണ്ട്, അഗ്നിയുണ്ട്, വായുവുണ്ട്, ആകാ ശമുണ്ട്. നമ്മുടെ ശരീരത്തിലും ഇവയെല്ലാമുണ്ട്. പഞ്ചഭൂതാത്മകമാ യിരിക്കുന്ന വസ്തുക്കൾക്കൊണ്ടാണ് ശരീരത്തെ നിർമ്മിച്ചിരിക്കുന്ന ത്. ശരീരത്തിൽ ധാരാളം ശൂന്യതകളുണ്ട്. ആ ശൂന്യത ആകാശമാണ്. ശരീരത്തിലെ പ്രാണനാണ് വായുവായിരിക്കുന്നത്. അതുകൊണ്ട് നാം ശ്വസിക്കുന്നു. ഭക്ഷണം കഴിച്ചാൽ ആ ഭക്ഷണത്തെ ദഹിപ്പിക്കുന്ന അഗ്നി നമ്മുടെ ഉള്ളിലുണ്ട്. ശരീരത്തിലെ എഴുപതുശതമാനവും ജല മാണ്. ശരീരത്തിന്റെ ഉള്ളിലെ രക്തംപോലുള്ള ദ്രവ്യങ്ങളെല്ലാം ജല മാണ്. ഖരരൂപത്തിലുള്ള വസ്തുക്കൾക്കൊണ്ടാണ് അവയവങ്ങൾ നിർമ്മിച്ചിരിക്കുന്നത്. അതുകൊണ്ട് പൃഥിവിയുമുണ്ട്. ഏത് അനുപാത ത്തിലാണ് ഇതെല്ലാം ചേർന്നുവരുന്നതെന്ന് നിശ്ചയിക്കുന്നത് ഓരോ രുത്തരുടേയും പിന്നിലിരിക്കുന്ന കർമ്മമാണ്.

കർമ്മം വളരെ നിഗൂഢമായിരിക്കുന്ന തത്ത്വമാണ്. ഗണിതപര മായിരിക്കുന്ന സൂക്ഷ്മതയോടെ വ്യക്തമാക്കാൻ കഴിയാത്ത ഒന്നാ ണ് കർമ്മതത്ത്വം. ഓരോ ജീവനും ഉടലെടുക്കുന്നത് ആ ശരീര ത്തിന്റെ പിന്നിലുള്ള കർമ്മത്താലാണ്. കർമ്മത്തെക്കുറിച്ച് മനസ്സി ലാക്കുന്നത് വളരെ പ്രയാസമുള്ള കാര്യമാണ്. ഓരോ കർമ്മവും ഓരോ ശരീരത്തെ രൂപീകരിക്കുന്നു.

പഞ്ചഭൂതാത്മകമായിരിക്കുന്ന പ്രപഞ്ചത്തെ അറിയുന്ന പഞ്ചേ ന്ദ്രിയങ്ങൾ ബാഹ്യമാണ്. കണ്ണുകൊണ്ടുകണ്ടാലും ആ കാഴ്ച പൂർണ്ണ മായിരിക്കുന്ന അറിവിനെ തരുന്നില്ല. അതിനു മനസ്സ് കണ്ണിന്റെ പിന്നിൽ വേണം. ഉദാഹരണത്തിന്, ആദ്യമായി ഞാനൊരു മൈക്രോ ഫോൺ കാണുകയാണ്. കണ്ടാലും എനിക്കത് എന്താണെന്ന് അറി യാൻ കഴിയുന്നില്ല. അപ്പോൾ ഞാൻ ആരോടെങ്കിലും ചോദിക്കും,

“ഇതെന്താണ്?” അടുത്തിരിക്കുന്ന ഒരാൾ പറഞ്ഞുതന്നു, ഇതൊരു മൈക്രോഫോൺ ആണെന്ന്. മൈക്രോഫോൺ എന്ന വാക്കു കേട്ടപ്പോൾ എനിക്ക് ചെറുതായൊന്നു സമാധാനമായി. എന്റെ ചോദ്യത്തിന്റെ ഉത്തരം ഒരു വാക്കായി എനിക്കു കിട്ടി. അപ്പോൾ മൈക്രോഫോൺ എന്ന വാക്കിനോട് ചേർത്ത് മൈക്രോഫോണിന്റെ രൂപത്തേയും എന്റെ മനസ്സിൽ സൂക്ഷിച്ചുവയ്ക്കും. പിന്നെ എവിടെവച്ച് എന്നോടു ചോദിച്ചാലും, മൈക്രോഫോൺ ഇന്ന രൂപത്തിലുള്ളതല്ലേ, അതെനിക്കറിയാം എന്നു ഞാൻ പറയും.

ഇതുപോലെ ഈ പ്രപഞ്ചത്തിൽ എല്ലാ വസ്തുക്കളേയും നമ്മൾ എണ്ണി തിട്ടപ്പെടുത്തി മനസ്സിലാക്കുന്നുണ്ട്. ഓരോന്നിനെ എടുത്ത് ഇതു മരം, ഇത് അരം, ഇതു വാഴ, ഇതു മണ്ണ് എന്നൊക്കെ എണ്ണിയെണ്ണി പറയുന്നു. അപ്പോൾ എല്ലാറ്റിനും പേരുണ്ട്. പേരില്ലെങ്കിൽ അതൊന്നിനേയും മനസ്സിലാക്കാൻ കഴിയില്ല. നമ്മൾ കാണുന്ന എല്ലാവർക്കും പേരുണ്ട്. പേര് നമ്മുടെ വ്യക്തിത്വമായിരിക്കുന്നു. പേരു പറഞ്ഞാൽ ഇന്ന ആളെ എനിക്ക് ഓർമ്മിക്കാൻ കഴിയും. പ്രകൃതിയിൽ ഓരോ വസ്തുവിനും പേരു കൊടുത്ത് ആ പേരിന്റെ രൂപവും അതിനോട് ചേർത്ത് സൂക്ഷിച്ചുവയ്ക്കുന്ന ഇടത്തെയാണ് മനസ്സെന്നു പറയുന്നത്.

അങ്ങനെ നോക്കുമ്പോൾ എന്തെല്ലാം കാര്യങ്ങളാണ് നിങ്ങളുടെ മനസ്സിലുള്ളത്. ജനിച്ചു വീണ അന്നുമുതൽ കണ്ടതും കേട്ടതും മണത്തതും രുചിച്ചതും സ്പർശിച്ചതും എല്ലാം നിങ്ങളുടെ മനസ്സിൽ പലപേരുകളിൽ ഇരിക്കുന്നുണ്ട്. മനസ്സ് എന്നാൽ വാക്കും വാക്കിനോടു ചേർന്ന പ്രതിഭയുമാണ്. പ്രതിഭ വാക്കിന്റെ ഉള്ളിലിരിക്കുന്ന രൂപമാണ്. അങ്ങനെ പേരും പ്രതിഭയും ചേർന്നാണ് മനസ്സ് രൂപപ്പെടുന്നത്. ഇത്രയും പറയാൻ കാരണം നമുക്ക് നമ്മെക്കുറിച്ചു മനസ്സിലാക്കാൻവേണ്ടിയാണ്. എന്തു കണ്ടാലും മനസ്സിന് ഇടപെട്ടേ പറ്റൂ. അതുകൊണ്ടാണ് സോപാധികജ്ഞാനം എന്നു പറയുന്നത്. മനസ്സും ഇന്ദ്രിയവുമാകുന്ന ഉപാധികളിലൂടെ അറിയുന്നതെല്ലാം സോപാധികജ്ഞാനമാണ്.

സോപാധികജ്ഞാനത്തിന്റെ പ്രത്യേകതയെന്താണ്? അത് ഇപ്പോൾ അറിയുന്നതുപോലെയായിരിക്കില്ല നാളെ അറിയുന്നത്. ശ്രീരാമകൃഷ്ണപരമഹംസർ ഒരുദാഹരണം പറയും. ഒരാൾ റോഡിൽകൂടി നടന്നുവരുന്ന സമയത്ത് ഒരു മരത്തിൽ ഒരു ജീവി ഇരിക്കുന്നതു കണ്ടു. അതിന്റെ നിറം മഞ്ഞയാണ്. അയാൾക്കതിനെ കണ്ടപ്പോൾ കൗതുകം തോന്നി. അയാൾ വേഗം ആളുകൾ കൂടുന്ന അങ്ങാടിയിൽ വന്നുനിന്ന് പറഞ്ഞു. ഞാൻ വരുന്നവഴിക്ക് മരത്തിൽ

ഒരു ജീവിയെ കണ്ടു. അതിന്റെ നിറം മഞ്ഞയാണ്. കുറച്ചു കഴിഞ്ഞപ്പോൾ വേറൊരാൾ ആ വഴിയേ വന്നു. അയാളും കണ്ടു മരത്തിൽ ഒരു ജീവി ഇരിക്കുന്നത്. അപ്പോളതിന്റെ നിറം പച്ചയായിരുന്നു. അയാൾ അങ്ങാടിയിൽവന്ന് ആളുകളോട് പറഞ്ഞു, ഞാൻ വരുന്ന വഴിക്ക് മരത്തിൽ ഒരു ജീവിയെ കണ്ടു. അതിന്റെ വർണ്ണം പച്ചയാണ്. വേറൊരാൾ ആ വഴിയിലൂടെ കടന്നുവന്നപ്പോൾ ആ ജീവിയെ അയാളും കണ്ടു. അതിന്റെ വർണ്ണം ആ സമയത്ത് ചെമപ്പായിരുന്നു. അയാളും അങ്ങാടിയിൽവന്ന് ആളുകളോട് പറഞ്ഞു, ഞാനൊരു ജീവിയെ കണ്ടു. അതിന്റെ വർണ്ണം ചെമപ്പാണ്. മൂന്നുപേരും മൂന്നുതരത്തിൽ ഒരേ ജീവിയെക്കുറിച്ചുതന്നെ പറഞ്ഞപ്പോൾ അവിടെ കൂടിയിരുന്ന ഒരാൾക്ക് സംശയമായി. നിങ്ങൾ കണ്ടത് ഒരു ജീവിയെത്തന്നെയാണോ? അതോ പല ജീവികളേയോ? അവർ തർക്കിക്കാൻ തുടങ്ങി. ഞാൻ കണ്ട ജീവി മഞ്ഞയാണെന്ന് ഒന്നാമൻ പറഞ്ഞു. പച്ചയാണെന്ന് രണ്ടാമനും ചെമപ്പാണെന്ന് മൂന്നാമനും പറഞ്ഞു. തർക്കം മൂത്തപ്പോൾ ബുദ്ധിമാനായ ആ മനുഷ്യൻ പറഞ്ഞു നമുക്കു പോയി നേരിട്ടു കണ്ടു മനസ്സിലാക്കാം എന്ന്. നേരിട്ടു ചെന്നു നോക്കിയപ്പോൾ അവർ കണ്ടത് ഒരു ഓന്തിനെയാണ്. ഓന്തിനു പല സമയത്ത് പല വർണ്ണങ്ങളിലേക്ക് മാറാൻ കഴിവുണ്ട്. ബുദ്ധിമാനായ ആൾക്കതു മനസ്സിലായി. അദ്ദേഹം പറഞ്ഞുകൊടുത്തു. നിങ്ങൾ ഒരു ജീവിയെത്തന്നെയാണ് പല സന്ദർഭത്തിൽ കണ്ടത്. പല സന്ദർഭങ്ങളിലും ആ ഓന്തുതന്നെ പല വർണ്ണത്തിലും ഇരിക്കുകയായിരുന്നു. അതുകൊണ്ടാണ് നിങ്ങൾക്ക് സന്ദേഹം ഉണ്ടായത്.

ഇതുപോലെ ഈ ലോകത്ത് ഒരു പതിനായിരം വർഷങ്ങൾക്കു മുമ്പുണ്ടായിരുന്ന പ്രാപഞ്ചികാനുഭവങ്ങളുടെ സ്വഭാവമായിരിക്കില്ല ഇപ്പോൾ ഈ കാലഘട്ടത്തിൽ നമുക്കുണ്ടാകുന്നത്. വരാനിരിക്കുന്ന കാലത്തും പല രീതിയിലും പ്രാപഞ്ചികാനുഭവങ്ങൾക്കു വ്യത്യാസം ഉണ്ടായിരിക്കും. മാനസികമായിരിക്കുന്ന ഉപാധിയുടെ വികാസത്തിനനുസരിച്ച് ജീവിതാനുഭവങ്ങൾക്കും വ്യത്യാസം ഉണ്ടായിരിക്കും. കൊച്ചുകുട്ടിയായിരുന്നപ്പോൾ നമുക്കൊരു പാവക്കുട്ടിയെ തന്നുകഴിഞ്ഞാൽ സന്തോഷമാകുമായിരുന്നു. പക്ഷേ കുറച്ചുകൂടി മുതിർന്നു കഴിഞ്ഞാൽ പാവക്കുട്ടിയെ കൊണ്ടുവന്ന് നമ്മുടെ കൈയിൽ വച്ചു തന്നാൽ സന്തോഷം തോന്നുകയില്ല. അപ്പോൾ നമുക്ക് ധനം കിട്ടിയാലാണ് സന്തോഷം ഉണ്ടാവുകയുള്ളൂ. കുറേക്കൂടി പ്രായമായാൽ പണംകൊണ്ടും സംതൃപ്തി കിട്ടുകയില്ല. നമുക്ക് വേറെ എന്തോ ചിലതുകൂടി വേണം. പല തരത്തിൽ നമ്മുടെ അറിവുകളും അനുഭ

വങ്ങളും മാറിക്കൊണ്ടിരിക്കുകയാണ്.

ഉണ്ടായിമാറും അറിവ് ഉണ്ടായി മുന്നം-മുന്നം എന്നാൽ നമ്മിൽ ഒരിക്കൽ ഈ അജ്ഞാനം സംഭവിച്ചു. മുഴുവൻ മാനവരാശിയിലും സംഭവിച്ചു. അതുകൊണ്ട് ഈ മാറുന്ന അറിവുകളുടെ ലോകത്ത് ശാശ്വതമായ സുഖത്തെ തിരയുമ്പോൾ അതവനു കണ്ടെത്താൻ കഴിയാതെ വരുമ്പോൾ ജീവിതത്തിൽ അഗാധമായ ഒരു വിഷാദം ഉണ്ടാകുന്നു.

ആധുനികമനുഷ്യരാശി കടന്നുപോകുന്ന ഒരു പ്രതിസന്ധി വിഷാദത്തിന്റേതാണ്. വലിയ ഒരു വിഷാദം മനുഷ്യനെ ആഴ്ത്തിക്കളയുന്നുണ്ട്. പല വ്യക്തികളിലും പല അനുപാതത്തിൽ വിഷാദം ഒരു രോഗമായിരിക്കുന്നുണ്ട്. നമ്മളെ കാണുമ്പോൾ പലരും ചിരിച്ചുകാണിക്കുമെങ്കിലും ആ ചിരിയുടെ പിന്നിലൊക്കെ ഒരു വിഷാദത്തിന്റെ ഇരുണ്ട ഛായ മറഞ്ഞിരിക്കുന്നുണ്ട്. പെട്ടെന്നതു കാണുകയില്ല. പല വ്യക്തികളും ജോലിസ്ഥലത്തുനിന്നും വീട്ടിലെത്തിക്കഴിഞ്ഞാൽ മൗനിയാകും. പിന്നെ സംസാരിക്കുകയില്ല. ഭർത്താവ് ഭാര്യയോടു സംസാരിക്കുകയില്ല. മക്കൾ അച്ഛനോടും അമ്മയോടും സംസാരിക്കുകയില്ല. അവർ അവരുടെ ഏകാന്തതയിലേക്ക് ഉൾവലിഞ്ഞുപോകുന്നു. വിഷാദം കാരണം ചിരിക്കാൻ അവർ പാടുപെടുന്നു. അവർക്ക് സന്തോഷിക്കാൻ കഴിയുന്നില്ല. ആശയങ്ങൾ വെളിപ്പെടുത്തുവാൻ കഴിയുന്നില്ല. ആശയങ്ങൾ വെളിപ്പെടുത്താൻ കഴിയാതെ വരുമ്പോൾ അവർ പൊട്ടിത്തെറിക്കുന്നു. ക്രോധം അവരെ ഗ്രസിക്കുന്നു. ഒരു പ്രാവശ്യം പറഞ്ഞിട്ട് ഒരാശയം വെളിപ്പെടാതെ വരുമ്പോൾ രണ്ടാമത്തെ പ്രാവശ്യം അവർ ഒരു അഗ്നിപർവ്വതമായിമാറുന്നു. ഇതു നമ്മുടെ ജീവിതത്തെ ശ്രദ്ധിച്ചിട്ടുണ്ടെങ്കിൽ കാണാനാകും. മനുഷ്യൻ എന്തുകൊണ്ടാണ് കോപിക്കുന്നത്?

ആശയത്തെ പുറത്തേക്ക് കൊണ്ടുവരുമ്പോൾ അത് തത്തുല്യമായ ഒരനുഭവത്തെ ഉണ്ടാക്കാതെ വരുമ്പോൾ നമുക്ക് വളരെ അസംതൃപ്തി ഉണ്ടാകുന്നു. ഇത് ചില ഓഫീസുകളിലൊക്കെ കാണാവുന്നതാണ്. ചില മാനേജർമാർക്കും സൂപ്പർവൈസർമാർക്കുമൊക്കെ സബോർഡിനേറ്റ്സിനോട് ആശയവിനിമയം നടത്തേണ്ടിവരുമ്പോൾ ഈയൊരു പ്രശ്നം ഉണ്ടാകുന്നുണ്ട്. കമ്മ്യൂണിക്കേഷന്റേതായിട്ടുള്ള ഒരു പ്രശ്നം. ഇത് ഭാഷയുടെ പരിമിതിയല്ല. മനസ്സിന്റെ പരിമിതിയാണ്. ഇന്ന് ഭാഷ പരിമിതമാണെന്നു പറയാൻ കഴിയുകയില്ല. ഇന്ന് പല ഭാഷകളിലും പ്രത്യേകിച്ചും ഇംഗ്ലീഷ് പോലെയുള്ള ഭാഷകളിൽ ഒരുപാടു വാക്കുകൾ എന്നെന്നും കണ്ടെത്തിക്കൊണ്ടിരിക്കുകയാണ്. ഒത്തിരി വാക്കുകളെ ഉൾക്കൊള്ളുവാനുള്ള ശേഷിയും അതിനുണ്ട്.

വേറെ ഭാഷകളിൽനിന്നും വാക്കുകളെ കടമെടുക്കുവാനും ആ ഭാഷയിലേക്കു ചേർക്കുവാനും പോരുന്ന ഒരു വ്യാപ്തി എല്ലാ ഭാഷക്കുമുണ്ട്. അത് മലയാളഭാഷക്കും സംസ്കൃതഭാഷയ്ക്കുമുണ്ട്. ഇത്രമാത്രം വാക്കുകൾ നമ്മൾ കണ്ടെത്തിയിട്ടും എവിടെയൊക്കെയോ നമുക്ക് ആശയവിനിമയത്തിനുള്ള ദാരിദ്ര്യം അനുഭവപ്പെടുന്നു.

വാസ്തവത്തിൽ ആശയവിനിമയത്തിനായി ഭാഷയുടെ ആവശ്യമുണ്ടോ? എന്നു നമ്മൾ ഭാഷയെ ആശയവിനിമയത്തിനായി ആശ്രയിച്ചുവോ അന്നു നമ്മുടെ പ്രശ്നങ്ങളും ആവിർഭവിച്ചു. ഭാഷ ഒരു ഉപാധിയാണ്. നമ്മൾ പറയാൻ ആഗ്രഹിക്കുന്നത് ഉപാധിയോടുകൂടിയിട്ടുള്ള ഒന്നല്ല എങ്കിൽ ഈ ഭാഷയെ നാം ഒരിക്കലും ആശ്രയിക്കാൻ പാടില്ല. മൗനത്തിന്റെ തലത്തിൽ നമുക്കു സംവേദനങ്ങൾ നടത്താൻ കഴിയണം. പ്രത്യേകിച്ചും തീക്ഷ്ണ മായ ചില സ്നേഹബന്ധങ്ങൾ ഉള്ളിടത്ത് ഭാഷ ഒരു ആശയവിനിമയമാധ്യമ മാകാൻ പാടില്ല. പകരം മൗനംകൊണ്ടും ഹൃദയസംവേദനംകൊണ്ടും അന്തർമർമ്മരങ്ങളെ കൈമാറാൻ കഴിയണം. ഗാർഹികജീവിതത്തിൽ ഈയൊരു ഭാഷ, വ്യക്തികൾ വികസിപ്പിച്ചെടുക്കേണ്ടതായിട്ടുണ്ട്. വിവാഹം കഴിക്കുന്നതിനുമുമ്പ് സ്ത്രീപുരുഷന്മാർക്ക് ഈയൊരു ഭാഷയെക്കുറിച്ച് നല്ല അവഗാഹം ഉണ്ടായിരിക്കണം. അനുഭവം ഉണ്ടായിരിക്കണം. സംസാരിച്ചാൽ മാത്രമാണ് കാര്യങ്ങൾ മനസ്സിലാവുകയുള്ളു എന്ന തലത്തിൽനിന്ന്, സംസാരിക്കാതേയും കാര്യങ്ങൾ ഗ്രഹിക്കുന്ന തലത്തിൽ, ഒരു ആഴമുള്ള അനുഭവം ഉണ്ടാകണം. മൗനത്തിന് അങ്ങനെയൊരു ശക്തിയുണ്ട്.

എന്നാൽ മൗനം നിഷേധാത്മകമാകരുത്. ചില സ്ത്രീകളും പുരുഷന്മാരും ദേഷ്യപ്പെട്ടുക്കഴിഞ്ഞാൽ മൗനത്തെ അവലംബിക്കാറുണ്ട്. അത് നിഷേധാത്മകമായിരിക്കുന്ന മൗനമാണ്. അത് സ്ത്രീക്കാണെങ്കിൽ പുരുഷനിൽ ക്രോധത്തെയും നിരാശയെയും വൈഷമ്യത്തെയും ഉണ്ടാക്കാം. ചിലപ്പോൾ ആ പുരുഷൻപോയി ആത്മഹത്യ ചെയ്തെന്നും വരാം. അങ്ങനെ ആ ഒരു അർത്ഥത്തിലല്ല മൗനത്തെ ഉപയോഗിക്കേണ്ടത്. മൗനത്തെ വളരെ പോസിറ്റീവ് ആയ ഒരു ഭാഷയായി വികസിപ്പിച്ചെടുക്കുവാൻ കഴിയുമോ എന്നുള്ളതാണ്. ഇനി വരുന്ന ഈ യുഗത്തിൽ മൗനത്തിന് അതിന്റേതായിട്ടുള്ള പ്രസക്തിയുണ്ട്. കാരണമെന്താണ്? നമ്മൾ ഭാഷയുടെ പാരമ്യത്തിൽ എത്തിക്കഴിഞ്ഞു. പ്രത്യേകിച്ചും ഇൻഫൊർമേഷൻ ടെക്നോളജി ഭാഷയുടെ പാരമ്യത്തെ പ്രാപിക്കുകയാണ്.

ഇന്ന് എത്രനേരം വേണമെങ്കിലും മനുഷ്യൻ ടെലിഫോണിലൂടെ മറ്റു വ്യക്തികളുമായി സംസാരിച്ചുകൊണ്ടിരിക്കും. എന്നിട്ടും

എത്രയോ അകൽച്ചയാണ് അവർക്കിടയിൽ. ടെലിഫോൺ ഇല്ലാതിരുന്ന കാലത്ത് മനുഷ്യൻ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ ഉണ്ടായിരുന്ന ആശയത്തിന്റെ പാരസ്പര്യം ഇന്ന് ആശയങ്ങൾ നിരന്തരം വെളിപ്പെടുത്തിയിട്ടും വ്യക്തികൾക്കിടയിൽ ഇല്ലാതെ പോകുന്നത് എന്തുകൊണ്ടാണ്? അതുകൊണ്ടാണ് ഇനി നമുക്ക് മൗനത്തിന്റെ ഭാഷയെ അറിയേണ്ടതായിട്ടുണ്ട് എന്നു പറയുന്നത്. അതിനെ മനസ്സിലാക്കാൻ വേണ്ടിയാണ് നിരുപാധികമായ അറിവിനെ നമ്മൾ അറിയണമെന്നു പറയുന്നത്. ഉപാധിയില്ലാതെ നമുക്ക് അറിവിനെ അറിയുവാൻ കഴിയുമോ?

കാഴ്ചയെ കാണാൻ കണ്ണ് ഒരു ഉപാധിയാണ്. ശബ്ദത്തെ കേൾണമെങ്കിൽ കാത് വേണം. അതൊരു ഉപാധിയാണ്. ഈ ഉപാധികളൊന്നുമില്ലാതെ നമുക്ക് എന്തെങ്കിലും അറിയാൻ കഴിയുമോ? ഈ അന്വേഷണം നടത്തിയിട്ടില്ലെങ്കിൽ ജീവിതത്തിൽ നമ്മൾ ഒരു തലം സ്പർശിക്കാതെ പോയിട്ടുണ്ടെന്ന് ഉറപ്പാണ്.

ഗുരു അതു പറയുന്നു: നിരുപാധികമായ അറിവുണ്ട്. ഒരു ഉപാധിയിലൂടെയുമല്ലാതെ അറിയാൻ കഴിയുന്ന അറിവ്. മനസ്സിലൂടെയല്ലാതെ, ചിന്തയിലൂടെയല്ലാതെ, ഇന്ദ്രിയങ്ങളിലൂടെയല്ലാതെ അറിയാൻ കഴിയണം. ഋഷിമാർക്ക് ആ അറിവിനെ അറിയാൻ കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ടാണവർ എത്ര ആളുകൾ വന്നിരിക്കുമ്പോഴും അവരുടെ മൗനത്തിലൂടെ സംസാരിച്ചുകൊണ്ടിരിക്കുന്നത്. പല ഗുരുക്കന്മാരുടേയും അടുത്ത് ശിഷ്യന്മാർ എത്തിച്ചേരുമ്പോൾ ആ ശിഷ്യന്മാർ ചോദ്യം പോലും ചോദിക്കുകയില്ല. ഗുരുവിന്റെ മൗനസാന്ദ്രമായിരിക്കുന്ന സവിധത്തിൽ വെറുതെയിരിക്കും. ഭാരതത്തിന്റെ പാരമ്പര്യം ഇങ്ങനെയാണ്. ഒരു ഗുരുവിന്റെ സവിധത്തിൽ വന്ന് മൗനമായി ഇരിക്കുക. വേറെ ഒന്നും വേണ്ട. ചോദ്യങ്ങൾ ചോദിക്കേണ്ട. ഉത്തരങ്ങളെല്ലാം മൗനത്തിന്റെ ഒരു ഭാഷയായി, മൗനത്തിന്റെ ഒരു സ്ഫുലിംഗമായി, മൗനത്തിന്റെ ഒരു പ്രസാദമായി ഗുരുവിൽനിന്ന് ശിഷ്യനിലേയ്ക്ക് സംക്രമിക്കുന്നു. ഒരു അനുഗ്രഹവർഷമായി ശിഷ്യനിലേക്ക് ഗുരുഹൃദയത്തിലെ മൗനം പകർന്നു പകർന്നുവരുന്നു.

ഇന്നു നമ്മൾ ആശയവിനിമയക്ഷമത വളർത്തിയെടുക്കാൻ വ്യക്തിത്വവികസന ക്ലാസ്സുകളിൽ പങ്കെടുക്കുന്നു. അങ്ങനെ ഭാഷയെ വികസിപ്പിക്കാൻ ശ്രമിക്കുന്നു, പെരുമാറ്റച്ചിട്ടയെ വളർത്തിയെടുക്കാൻ ശ്രമിക്കുന്നു. എല്ലാം ചെയ്തിട്ടും നമുക്കു പരാജയത്തിന്റെ കയ്പുനീർ മാത്രമാണ് ജീവിതത്തിൽ ഉണ്ടാകുന്നുള്ളൂവെങ്കിൽ ഇതൊന്നും ചെയ്യാതെ ഇങ്ങനെയൊരു സാധ്യത ഉണ്ടെന്നറിയുമ്പോൾ ആ

സാധ്യതയെയെങ്കിലും ഒന്നു പരീക്ഷിക്കുവാൻ ജീവിതത്തെ ഒന്നു വിനിയോഗിച്ചുകൂടേ. ജീവിതകാലം മുഴുവനും സംശയത്തെ ദൂരീകരിക്കുവാൻ ഒരുപാടു പുസ്തകങ്ങൾ വായിക്കുകയും പഠിക്കുകയും എഴുതുകയും ചെയ്തിട്ട് സംശയം നമ്മളിൽ ബാക്കിയിരിക്കുന്നുവെങ്കിൽ ഇതൊന്നുമില്ലാതെതന്നെ മൗനത്തിന്റെ ഭാഷയിലൂടെ ശിഷ്യഹൃദയത്തിൽ ഇരിക്കുന്ന സംശയത്തെ ദൂരീകൃതമാക്കപ്പെടുന്നുവെങ്കിൽ ആ ഒരു വഴി നമുക്കൊന്ന് അന്വേഷിച്ചുകൂടേ? അത്രയെങ്കിലും ആദ്ധ്യാത്മികതയോടു നീതി പുലർത്തിക്കൂടേ? ഗുരു പറയുന്നു: ആയിരം തരമിരുണ്ടാശയം പ്രതിചുരുണ്ട് ....

ഏതെങ്കിലും ഉപാധിയോടുകൂടിയിരിക്കുന്ന തരത്തിൽ ഒരറിവുണ്ടാകുമ്പോൾ ആ അറിവ് മനസ്സിന്റെ ഭാഗമായിത്തീരുന്നു. എന്തൊക്കെ നമ്മൾ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ടോ അതൊക്കെ നമ്മുടെ മനസ്സിൽ പറ്റിച്ചേർന്നിരിക്കുന്നുണ്ട്. ഒരു കണ്ണാടി എടുത്തുകൊണ്ടുപോയി വഴിയുടെ ഏതെങ്കിലും ഒരു ഓരം ചാരിവച്ചുനോക്കൂ. കാലത്തു ചാരിവച്ചാൽ വൈകുന്നേരമാകുമ്പോഴേക്കും പൊടിപടലങ്ങൾ വന്ന് ആ കണ്ണാടിയുടെ പ്രതലം മുഴുവൻ ആവരണം ചെയ്യും. പിന്നെ നമ്മൾ ചെന്നുനോക്കുമ്പോൾ അതൊരു കണ്ണാടിയാണെന്നു തോന്നുകയില്ല. അതു പൊടികൊണ്ടു നിറഞ്ഞിരിക്കും. കാലത്തു കൊണ്ടുവയ്ക്കുന്ന സമയത്ത് ആ കണ്ണാടിയ്ക്ക് പ്രതിഫലനശേഷി (reflexing capacity) ഉണ്ടായിരുന്നു. ഇപ്പോൾ ചെന്നു നോക്കിയപ്പോൾ അത് പൊടികൊണ്ട് ആവൃതമായിരിക്കുന്നു. നമ്മുടെ മുഖം അതിൽ കാണുന്നില്ല.

ഇതേപോലെയാണ് നമ്മുടെ ജീവിതവും. നമ്മൾ ഓരോ ദിവസവും ജീവിച്ചുപോകുമ്പോൾ ബോധത്തിന്റെ സ്വച്ഛമായിരിക്കുന്ന കണ്ണാടിയുടെ മുഖം അനുഭവങ്ങളാകുന്ന സ്മരണകളുടെ പൊടിപടലങ്ങൾകൊണ്ട് മൂടിപ്പോകും. അപ്പോൾ കണ്ണാടിയിൽ ഒന്നും കാണുന്നില്ല. കണ്ണാടിയുടെ പ്രതിഫലനശേഷി നഷ്ടപ്പെട്ടിരിക്കുന്നു. ഈ പൊടിപടലങ്ങളാണ് പിന്നീട് നമ്മളുടെ കർമ്മഭാണ്ഡമായി, വാസനാസഞ്ചയമായി, സംസ്കാരമായിമാറുന്നത്. സംസ്കാരം അസംസ്കൃതമായിത്തീരുമ്പോൾ, പൊടിനിറഞ്ഞതായിത്തീരുമ്പോൾ തൂത്തുകളയാൻ നമുക്കു കഴിയുന്നില്ലെങ്കിൽ നമ്മൾ വീണ്ടും വീണ്ടും ഈ അഴുക്കുകൂമ്പാരങ്ങളുടെ അടിയിൽപെട്ട് വിമ്മിട്ടപ്പെടുന്ന ഒരു സ്വത്വമായി മാറും . നമ്മിലെ ദർപ്പണത്വം നമുക്കു നഷ്ടപ്പെടുകയും ചെയ്യും.

ഗുരുദേവൻ എന്തുകൊണ്ട് കണ്ണാടി പ്രതിഷ്ഠിച്ചു എന്നു ചോദിച്ചാൽ, നിങ്ങൾക്കുള്ളിൽ മറഞ്ഞിരിക്കുന്ന ഒരു കണ്ണാടിയുണ്ടെന്നു

ബോധ്യപ്പെടുത്താനായിരുന്നു. അല്ലാതെ കണ്ണാടി ദൈവമായതുകൊണ്ടല്ല. കണ്ണാടിപോലെയുള്ള ബോധം നിങ്ങൾക്കു നഷ്ടപ്പെട്ടിരിക്കുന്നു. നിങ്ങളുടെ തനതായ സ്വത്വം നിങ്ങൾക്കു നഷ്ടപ്പെട്ടിരിക്കുന്നു. സ്വരൂപം നഷ്ടപ്പെട്ടിരിക്കുന്നു. ദൈവം നിങ്ങളിൽ മരിച്ചുപോയിരിക്കുന്നു എന്നു പറയാൻവേണ്ടി മാത്രം. അപ്പോൾ കണ്ണാടിപ്രതിഷ്ഠ വിപ്ലവാത്മകമായി മാറി. പക്ഷേ, ഇന്നതിലെ അന്തസത്ത നശിച്ചുപോയി. ആ പ്രവൃത്തിയുടെ അർത്ഥംതന്നെ നമ്മുടെ മനസ്സിൽനിന്നു മാഞ്ഞുപോയി. നമുക്കിപ്പോൾ അതെന്താണെന്നറിയില്ല. ഗുരു കണ്ണാടി പ്രതിഷ്ഠിച്ചു. എന്നാൽ ആ കണ്ണാടിയെ പൂജിച്ചുകളയാം. വാസ്തവത്തിൽ നമ്മുടെ അന്തസത്തയിലേക്ക് വിരൽചൂണ്ടുന്ന ഒരു പ്രതീകമാണ് ആ കണ്ണാടി. നീ നിന്നിലെ സ്വച്ഛമായിരിക്കുന്ന കണ്ണാടിയെ കാണൂ എന്നു പറയുന്ന ഒരു ഭാഷ.

നിരുപാധികമായിരിക്കുന്ന ജ്ഞാനം കണ്ണാടിപോലെയാണ്. അത് നിങ്ങളുടെ ഉള്ളിലുണ്ട്. ആ നിരുപാധികജ്ഞാനമായ ദൈവത്തെ നമ്മൾ ദർശിക്കുമ്പോൾ നമുക്കു മാറ്റമില്ലാത്ത അറിവിനെ ബോധ്യപ്പെടും. ഇതുവരെ നമ്മൾ കണ്ടുകൊണ്ടിരുന്നത് മാറിമാറികൊണ്ടിരിക്കുന്ന അറിവാണെങ്കിൽ ഇനി മാറ്റമില്ലാത്ത ഒരറിവിനെ നമുക്കു ബോധ്യപ്പെടും. അതിനെയാണ് പലപ്പോഴും അന്തർജ്ഞാനം (intuition) എന്ന രീതിയിൽ ഋഷിമാരും മിസ്റ്റിക്കുകളും വിളിച്ചുപോരുന്നത്.

ചില ആളുകൾക്ക് അന്തർജ്ഞാനം ഉണ്ടെന്നു പറയപ്പെടുന്നു. അന്തർജ്ഞാനം എന്നാൽ എന്താണ്? എവിടെ ഉപാധിയില്ലാതെ നാം അറിയുന്നുവോ അതിനെ അന്തർജ്ഞാനം എന്നു പറയും. അന്തർജ്ഞാനം ഉണ്ടാകുമ്പോൾ അത് ഇവിടെ പറഞ്ഞതുപോലെയുള്ള ആയിരം തരമിരുണ്ട് ആശയംപ്രതി ചുരുണ്ടുപോകുന്ന അറിവല്ല. അതു വാസനയായിത്തീരുന്നില്ല. അത് കർമ്മഭാണ്ഡമായിത്തീരുന്നില്ല. കുറച്ചുകൂടി മനഃശാസ്ത്രത്തിന്റെ ഭാഷയിൽ പറഞ്ഞാൽ അതു നമ്മളുടെ അബോധത്തെ രൂപപ്പെടുത്തുന്നില്ല. അത് നമ്മളിൽ അമർത്തിവയ്ക്കുന്ന വൈകാരികതയെ (repression) ഉണ്ടാക്കുന്നില്ല. ആ അറിവ് നമ്മെ സ്വതന്ത്രനാക്കുന്നു.

ഒരിക്കൽ നാരായണഗുരു പറഞ്ഞു: "അറിവുകൊണ്ട് സ്വതന്ത്രരാകുവിൻ." ഏതറിവുകൊണ്ട് സ്വതന്ത്രനാകണം? ജനം ഈ അറിവിനെ തെറ്റിദ്ധരിച്ചിരിക്കുന്നു. അതുകൊണ്ട് കണ്ണിൽകാണുന്ന അറിവുകളെയൊക്കെ സ്വന്തമാക്കുന്നതിലൂടെ അവർ പാരതന്ത്ര്യത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുകയാണ്. എന്നാൽ നിരുപാധികമായിരിക്കുന്ന അറിവിലൂടെ മാത്രമാണ് ഒരാൾക്ക് സ്വതന്ത്രനാകാൻ കഴി

യുകയുള്ളൂ. ഇതിനെ വിസ്മരിച്ചിട്ട് സോപാധികമായിരിക്കുന്ന അറിവിലേക്കാണ് അവർ വീണ്ടുംവീണ്ടും കുതികൊള്ളുന്നത്. ഈ ആധുനികശാസ്ത്രവും സാങ്കേതികവിദ്യയും ഒക്കെ നിരുപാധികമായ അറിവിന്റെ പാരമ്യത്തിൽ താനേ പൊലിഞ്ഞുപോകും. ആധുനികത യുടെ സ്വഭാവം ഹിംസാത്മകമാണ്. ഉപാധിയോടുകൂടിയിരിക്കുന്ന എല്ലാ അറിവിലും വിവേകത്തിന്റെ സ്ഫുരണം ഇല്ലാതെ വരുന്നതു കൊണ്ട് അത് മാനവരാശിയെ മുഴുവനും നശിപ്പിച്ചുകളയുന്ന ഹിംസാത്മകമായ പ്രവണതയായി മാറുന്നതു കാണാം.

അതിന്റെ ആദ്യത്തെ ലാഞ്ഛനയാണ് ആധുനികശാസ്ത്രം വികസിപ്പിച്ചെടുത്ത ആറ്റംബോംബുകൾ ഹിരോഷിമായിലും നാഗസാക്കിയിലും വർഷിക്കാൻ ഇടയായിട്ടുള്ളത്. ആറ്റംബോംബുകൾ അവിടെ വർഷിച്ചപ്പോൾ അമേരിക്കയിലെ അതുണ്ടാക്കിയ ശാസ്ത്രജ്ഞനായിരുന്ന റോബർട്ട് ഓപ്പൺ ഹൈമർ ആ മഹാവിസ്ഫോടനത്തെ ക്കുറിച്ചു പറയുന്നത് ഭഗവദ്ഗീതയിലെ ഒരു ശ്ലോകം ഉദ്ധരിച്ചുകൊണ്ടായിരുന്നു. ദിവി സൂര്യ സഹസ്രസ്യ.... എന്ന ശ്ലോകം. ആയിരം സൂര്യന്മാർ ഒന്നിച്ച് ഉദിച്ചതുപോലെയുള്ള ഒരു അഗ്നിപ്രളയമായിരുന്നു ഹിരോഷിമായിലും നാഗസാക്കിയിലും മനുഷ്യൻ വികസിപ്പിച്ചെടുത്ത ഹിംസാത്മകമായ അറിവിന്റെ വിസ്ഫോടനം സംഭവിച്ചപ്പോൾ ഉണ്ടായതെന്ന് റോബർട്ട് ഓപ്പൺ ഹൈമർ പറയുന്നു.

മനുഷ്യനെ കൊല്ലുവാനായി ഉപാധികളോടുകൂടിയ എല്ലാ അറിവുകളും സജ്ജമാകുമ്പോൾ, നിരുപാധികമായ ബോധത്തിന്റെ പ്രതലത്തിലേക്ക് തിരിച്ചുവന്ന് സർവ്വ ജീവജാലങ്ങളുടേയും അടിത്തട്ടിൽ ഇരിക്കുന്ന കാരുണ്യത്തിന്റെയും സഹാനുഭൂതിയുടെയും അനുകമ്പയുടെയും തലം സ്പർശിക്കാൻ കഴിയുമ്പോൾ മാത്രമാണ് ശാസ്ത്രം ലോകഹിതത്തിനായി ഭവിക്കുകയുള്ളു. അല്ലാത്തിടത്തോളം ശാസ്ത്രത്തെ ബീഭത്സമായ, സംഹാരതാണ്ഡവത്തിന്റേതായ അഗ്നിപ്രളയത്തെ വർഷിക്കാൻ തയ്യാറായിനിൽക്കുന്ന ഒരു സ്വത്വമായിട്ടു കാണേണ്ടിവരും. അത് ഗുരു ഈ ശ്ലോകത്തിലൂടെ നമുക്ക് പറഞ്ഞുതരുന്നുണ്ട്.

ഇനി ഇതിന്റെ രണ്ടാമത്തെ വശം-കണ്ടാലുമീ നിലയിൽ ഉണ്ടാകയില്ല അറിവ്. ഇങ്ങനെ നമ്മൾ മനസ്സിലാക്കിയാലും ഈ നിലയിൽ ആത്മാനുഭവം ഉണ്ടാവുകയില്ല. അനുഭൂതി നമുക്കുണ്ടാകണമെന്നില്ല. അനുഭൂതി ഉണ്ടാകണമെങ്കിൽ അതിനുവേണ്ട ആത്മാർത്ഥമായ സാധന ഉണ്ടായിരിക്കണം. സാധ്യമായിരിക്കുന്ന ഒന്നിലേക്ക് നമ്മെ കൊണ്ടുപോകണമെങ്കിൽ അത് സാധനകളിലൂടെ കൊണ്ടുപോകണം. ആത്മാനുഭൂതി സാധ്യ

മാണ്. അത് സാധ്യമാണെന്നു ബോധ്യപ്പെടുമ്പോൾ നിങ്ങൾ ഒരു സാധകനായി മാറുന്നു. സാധകൻ എന്നു പറഞ്ഞാൽ എന്താണ്? ആത്മാനുഭൂതി എന്ന സാധ്യമായിരിക്കുന്ന സിദ്ധിയിലേക്ക് എത്തിച്ചേരുവാനുള്ള ഒരു വ്യക്തിയാണ് നിങ്ങൾ. അതു സാധ്യമാണ്. അതെങ്ങനെ സാധ്യമാകും? അതിനു സാധന ആവശ്യമാണ്.

അഞ്ചു കാര്യങ്ങൾ ഇതിൽ അറിഞ്ഞിരിക്കണം. നിങ്ങളൊരു സാധകനാണ്. ജീവിതത്തെ പൂർണ്ണമായും ഒരു സാധനയായിട്ടെടുക്കുക. ആത്മസാക്ഷാത്കാരമാണ് നിങ്ങളുടെ ജീവിതത്തിന്റെ സിദ്ധി, ജീവിതത്തിന്റെ പൂർത്തീകരണം. അതായത് നിങ്ങൾ നിങ്ങളെത്തന്നെ പൂർണ്ണമായി അറിഞ്ഞനുഭവിക്കുന്ന ഒരു ദശ. അതാണ് സിദ്ധി. മനുഷ്യജന്മത്തിന്റെ ലക്ഷ്യം നിറവേറപ്പെടുന്നത് ആ ഒന്നിൽമാത്രമാണ്. അത് സാധ്യമാണ്. അസാധ്യമല്ല. അതുകൊണ്ട് അസാധ്യമായ ഒന്നിനുവേണ്ടിയല്ല സാധന ചെയ്യുന്നത്. സാധ്യമായ ഒന്നിനുവേണ്ടിയാണ്. അതുകൊണ്ട് സാധനകൾ വ്യർത്ഥമായിത്തീരുകയില്ല. എല്ലാം സാർത്ഥകമായിട്ട് വരും. ഏറ്റവും വലിയ സാർത്ഥകതയെ പരമാർത്ഥം എന്നു പറയും. അതാണ് പരമപുരുഷാർത്ഥം. അതിലെത്തിച്ചേരാൻ വേണ്ടിയിട്ടാണ് എല്ലാ സാധനകളും നമ്മൾ അനുഷ്ഠിക്കുന്നത്. ജീവിതം ഒരു സാധനയാക്കി മാറ്റണം. എന്താണ് നമ്മളുടെ സിദ്ധി? ആത്മജ്ഞാനമാണ് നമ്മളുടെ സിദ്ധി. അതു സാധ്യമാണോ? സാധ്യമാണ്. അതിനെന്തെങ്കിലും സാധനകളുണ്ടോ? സാധനകളുണ്ട്. ഗുരുക്കന്മാർ അനവധി സാധനകൾ നമുക്കു പറഞ്ഞുതരുന്നുണ്ട്. കണ്ടാലും ഈ നിലയിൽ ഉണ്ടാകയില്ല അറിവ്. വെറുതെ ബുദ്ധിപരമായി കണ്ടാലും കേട്ടാലും നിരുപാധികജ്ഞാനം ഉണ്ടാവുകയില്ല. അതുണ്ടായിട്ടുള്ള വ്യക്തികൾ ലോകത്ത് ഉണ്ടായിട്ടുണ്ടോ?

അവരുടെ സ്വഭാവം ഇങ്ങനെയാണ് പറയുന്നത്-അഖണ്ഡാനുഭൂതിയിലെഴും തണ്ടാരിൽവീണ് മധുവുണ്ടാരമിക്കും ഒരു വണ്ടാണു സൂരി സുകൃതി. അവരുടെ ജീവിതം അഖണ്ഡമായിരിക്കുന്ന അനുഭൂതിയിൽ മുഴുകിയിരിക്കുന്ന ഒരു ജീവിതമാണ്. താമരയുടെ ഉള്ളിൽ മധുവുണ്ട്. മാധുര്യമുള്ള ആ മധു താമരയുടെ അല്ലിക്കുടത്തിലിരിക്കുന്നുണ്ട്. ഒരു വണ്ടുവന്ന് താമരയുടെ അല്ലിക്കുടത്തിനുള്ളിൽ പോയി തേൻ നുകർന്നുനുകർന്ന് മദോന്മത്തനായി അതിൽനിന്നും പുറത്തുവരുന്നില്ല. അത് അതിൽത്തന്നെ മത്തടിച്ചു കിടക്കും. വണ്ടിന് രസം പിടിച്ചുകഴിഞ്ഞു. അതുപിന്നെ അതിൽനിന്നും പുറത്തുവരികയില്ല. പക്ഷേ സൂര്യൻ അസ്തമിക്കുന്ന സമയത്ത് താമര കൂമ്പുമ്പോൾ ആ വണ്ടിനു ശ്വസിക്കാൻപോലും ശ്വാസം കിട്ടുകയില്ല.

എന്നിട്ടും വണ്ട് മരണത്തെ അവഗണിക്കുന്നു. മരണം ഈ മധു വിന്റെ മാധുര്യത്തിനുമുമ്പിൽ ഒന്നുമല്ലാതായിത്തീരുന്നു.

അതുപോലെയാണ് ഒരു സുകൃതിയായിരിക്കുന്ന ആത്മസൂരി. അദ്ദേഹവും മരണത്തെ അവഗണിച്ചുകഴിഞ്ഞു. ഹൃദയകോരകത്തിൽ ആനന്ദംവന്ന് തിരതല്ലുമ്പോൾ ശാരീരികമായിരിക്കുന്ന പ്രയാസ ങ്ങളും പ്രശ്നങ്ങളും അപ്രസക്തമായിത്തീരുന്നു. എവിടെ ആത്മാ നന്ദമുണ്ടോ അവിടെ ലൗകികമായിരിക്കുന്ന വൈഷമ്യങ്ങളിൽനി ന്നുള്ള മോചനവുമുണ്ട്. എവിടെ ഒരാൾക്ക് ആത്മാനുഭൂതിയുടെ ഒരു ചെറിയ സ്പർശം ഉണ്ടായിരിക്കുന്നുവോ അവിടെ അയാളുടെ എനിക്ക് ധനമില്ലായെന്നോ എനിക്ക് സൗന്ദര്യമില്ലായെന്നോ എനിക്കു ആരോഗ്യമില്ലായെന്നോ എനിക്കു സാമൂഹികമായ അംഗീകാരം ഇല്ലാ യെന്നോ പറഞ്ഞു വിലപിക്കുന്ന മനസ്സും പിൻവാങ്ങുന്നു. ഇത്തര ത്തിലുള്ള യാതൊരു പ്രയാസങ്ങളും അയാൾക്കുണ്ടാവുകയില്ല. ആത്മജ്ഞാനം ഉണ്ടാകുമ്പോൾ മാത്രമാണ് ഈ അനുഭൂതി കൈവ രികയുള്ളൂ. ആ മാധുര്യത്തെ മിസ്റ്റിക്കുകളും കവികളും ജ്ഞാനി കളും വാഴ്ത്തിപാടിയിട്ടുണ്ട്. ഗുരുതന്നെ അത് ദർശനമാലാ എന്ന കൃതിയിൽ പറയുന്നതിങ്ങനെയാണ്:

"യദാ പിബൻ മനോഭൃങ്ഗഃ
സ്വാനന്ദമധുമാധുരീം
ന സ്പന്ദതി വശീകൃത്യ
യോജിതോ യോഗവായുനാ."

എപ്പോഴാണോ മനസ്സാകുന്ന വണ്ട് മാധുര്യമുള്ള ആത്മാനന്ദത്തെ നുകരുന്നത് അപ്പോളതു സ്പന്ദമില്ലാതാകുന്നു. മനസ്സിന്റെ സ്പന്ദമെല്ലാം പൂർണ്ണമായി അറ്റുപോകുന്നു. അത് യോഗവായുകൊണ്ട് – യോഗവായു എന്നു പറഞ്ഞാൽ എല്ലാറ്റിനേയും സംയോജിപ്പിക്കുന്ന സമന്വയിപ്പിക്കുന്ന ഒരു ശക്തിവിശേഷമാണ്. മനസ്സിന്റെ മുഴുവൻ സ്പന്ദങ്ങളേയും ദൂരീക രിച്ച് മനസ്സിനെ ഏകീഭൂതമായിരിക്കുന്ന, ശാന്തമധുരമായിരിക്കുന്ന, സംഗീ താത്മകമായിരിക്കുന്ന ഒരു നാദഭൂമികയിലേക്ക് കൊണ്ടുപോകുന്നു. ഇത് അനുഭൂതിയുടെ മഹത്തായിരിക്കുന്ന ഉത്സവമാണ്. അതുകൊണ്ട് ഋഷി യായിരിക്കുന്ന ഗുരുവിന് ഇതു പറയുവാനായി വേറൊരു ഭാഷയില്ല. തണ്ടാരിൽ വീണ് മധുവുണ്ടാരമിക്കുമൊരു വണ്ടാണു സൂരി സുകൃതി.

ശ്രീരാമകൃഷ്ണപരമഹംസർ വളരെ രസകരമായി ഇതിനെക്കു റിച്ചു പറയുന്നുണ്ട്. ഒരു ഉപ്പുപാവ കടലിന്റെ ആഴം അളക്കാനായി കടലിലേക്ക് പോകാനൊരുങ്ങി. കൂട്ടുകാരായ ഉപ്പുപാവകൾ കരയിൽ

കാത്തുനിൽക്കുകയാണ്: "നീ പോയി ആ കടലിന്റെ ആഴം അളന്ന് തിരിച്ചുവരൂ. എന്നിട്ട് ഞങ്ങളോടു പറയൂ കടലിന്റെ ആഴം എത്രയുണ്ടെന്ന് ". പക്ഷേ, ആ ഉപ്പുപാവ കടലിലേക്ക് ഇറങ്ങിപ്പോയപ്പോൾ ആ കടലിന്റെ ഭാഗമായി അത് പരിണമിക്കുകയാണ് ചെയ്തത്. കടലിൽനിന്ന് ഉപ്പുപാവയ്ക്ക് തിരിച്ചു കരയ്ക്കുകയറിവന്ന് തന്റെ കൂട്ടുകാരോടു പറയാൻ കഴിഞ്ഞില്ല, കടലിന് എത്ര ആഴമുണ്ടെന്ന്. ഉപ്പുപാവ അലിഞ്ഞലിഞ്ഞ് കടലിന്റെ ഭാഗമായിത്തീർന്നു. അതുപോലെയാണ് ആത്മജ്ഞാനികൾ ചിലപ്പോൾ അവരുടെ നിഗൂഢമായ മൗനത്തിന്റെ ഗേഹത്തിലേക്ക് ഇറങ്ങിപ്പോകുമ്പോൾ ആ മൗനത്തിന്റെ സ്പന്ദനം നമ്മളോട് മൊഴിഞ്ഞുതരാൻ കഴിയാറില്ല. അതുകൊണ്ട് വാക്കുകളിലൂടെ നിങ്ങൾ കേൾക്കുന്നതൊന്നും ആത്മജ്ഞാനമല്ല എന്നു ബോധ്യപ്പെടണം. ആത്മജ്ഞാനത്തിന്റെ ഒരു ലാഞ്ഛനയും അതിൽ ഉണ്ടായിരിക്കുകയില്ല. അതു നിങ്ങളുടെ ചിത്തത്തിൽ വാക്യവൃത്തികളെ മാത്രമേ സൃഷ്ടിക്കുന്നുള്ളൂ. അനുഭവത്തെ ഉണ്ടാക്കുന്നില്ല. വാക്കുകൾ സൃഷ്ടിക്കുന്ന മായികമായ ലോകത്തുനിന്ന് നിങ്ങൾ പുറത്തുകടക്കേണ്ടതായിട്ടുണ്ട്. ഇത് ഗുരു വളരെ സ്പഷ്ടമായിട്ട് പറയുന്ന കാര്യമാണ്. നമ്മൾ ആത്മാനുഭവത്തിലേക്കു വരണം. ഉപ്പുപാവ കടലിൽ ഇറങ്ങിയതുപോലെയായിരിക്കണം ആത്മാനുഭവി.

ഒരിക്കലും ഒരു ജ്ഞാനിക്ക് ആത്മാനുഭവവേളയിൽ സംസാരിക്കാൻ കഴിയുകയില്ല. മൗനത്തിന്റെ അഗാധമായിരിക്കുന്ന നിരുപാധികമായിരിക്കുന്ന, തലത്തിലാണ് അവർ ജീവിക്കുന്നത്. ഇത് പരമഹംസർതന്നെ വേറൊരു ഉദാഹരണത്തിൽ പറയുന്നത് ഇങ്ങനെയാണ്-വിവാഹം കഴിഞ്ഞിട്ട് അധികം നാളായിട്ടില്ലാത്ത യുവതിയുടെ വീട്ടിലേക്ക് യുവാവായ ഭർത്താവ് ഒരുദിവസം കടന്നുവരികയാണ്. യുവാവ് കുറച്ചു കൂട്ടുകാരോടൊപ്പമാണ് ആ വീട്ടിലേക്കു വരുന്നത്. അപ്പോൾ ആ യുവതിയും അവളുടെ കൂട്ടുകാരികളും വീടിന്റെ പിന്നിൽനിന്നുകൊണ്ട് ജനൽപ്പഴുതിലൂടെ ഭർത്താവിനേയും കൂട്ടുകാരേയും നോക്കിക്കാണുകയാണ്. ഓരോരുത്തരെയായി ചൂണ്ടിക്കാണിച്ചുകൊണ്ട് യുവതിയോട് കൂട്ടുകാരികൾ ചോദിക്കുന്നു: "അതാണോ നിന്റെ ഭർത്താവ്?" അപ്പോൾ അവൾ പറയുന്നു: "അല്ല." വേറൊരാളെ ചൂണ്ടിയിട്ട് ഇതാണോ നിന്റെ ഭർത്താവ് എന്നു ചോദിക്കുന്നു. അപ്പോഴും അവൾ പറയുന്നു: "അല്ല." അവസാനം അവർ അവളുടെ ശരിയായ ഭർത്താവിന്റെ നേരെചൂണ്ടി ഇതാണോ നിന്റെ ഭർത്താവ് എന്നു ചോദിച്ചപ്പോൾ അവൾ ഒന്നും മിണ്ടുന്നില്ല. അവൾ മൗനമായി പുഞ്ചിരിക്കുന്നു. ഇതുപോലെയാണ് ആത്മജ്ഞാ

നിയായിരിക്കുന്ന ഒരാൾക്ക് ആത്മാനുഭവം ഉണ്ടാകുമ്പോളുള്ള അവസ്ഥ – മൗനമായി പുഞ്ചിരിക്കുന്നു. ഒന്നും പറയുന്നില്ല. പറയാൻ കഴിയാത്തത്ര ഒരു അനുഭവസാന്ദ്രിമ അതിലുണ്ട്. ഇതാണെന്റെ ഭർത്താവ് എന്നു പറയുന്നതിനു പകരം ആ പെൺകുട്ടി പുഞ്ചിരിക്കുക മാത്രമാണ് ചെയ്യുന്നത്. ശ്രീരാമകൃഷ്ണപരമഹംസർ ഈ ഉപമകളിലൂടെയൊക്കെ വളരെ ആഴത്തിൽ ചില തത്ത്വങ്ങളെ സംവേദിപ്പിച്ചുതരുന്നുണ്ട്.

ഈ ശ്ലോകത്തിന്റെ അന്ത്യഭാഗം വാക്കുകൾക്കതീതമായിട്ടുള്ള ഒരനുഭവമാണ്. എവിടെ വാക്കും മനസ്സും നിലച്ചുപോകുന്നുവോ അവിടെയാണ് ഗുരു പറയുന്ന തലം. എന്നിട്ടും നാം എന്തുകൊണ്ട് വാചാലമാകുന്നു? പറയാൻ കഴിയാത്ത ഒന്നിനെക്കുറിച്ചു പറയാൻ കഴിയാതെ വരുമ്പോൾ ഉണ്ടാകുന്ന വെറും വികല്പവാക്യങ്ങളായി ഈ വാചാലതയെ കരുതിയാൽ മതി. തണ്ടാരിൽ വീണ് മധുവുണ്ടാരമിക്കുന്ന വണ്ടാണു സൂരി സുകൃതി. അപ്പോൾ ഇത്രയും അഗാധമായിരിക്കുന്ന ഒരനുഭവത്തിലേക്ക് നാം എത്തിച്ചേരണം.

ജനനീ നവരത്നമഞ്ജരി അസാധാരണമായ അനുഭവത്തെ നിവേദിക്കുന്ന ഒരു കൃതിയാണ്. അതു തികച്ചും യോഗാനുഭൂതി നുണഞ്ഞിരിക്കുന്ന ഒരു ഗുരുവിന്റെ ഹൃദയത്തിൽനിന്നും സംഭവിച്ചിട്ടുള്ളതാണെന്നു ബോധ്യപ്പെട്ടാൽ നിങ്ങൾക്കതു പ്രയോജനകരമായി ഭവിക്കും. അഖണ്ഡാനുഭൂതിയിൽ വിടരുന്ന തണ്ടാരിൽവീണ് ആത്മമധു ഉണ്ട് ആരമിക്കുന്ന ഒരു വണ്ടാണ് സൂരി സുകൃതി. ജലാലുദ്ദീൻ റൂമി എന്ന ഒരു സൂഫി ആത്മജ്ഞാനിയെക്കുറിച്ച് പറയുന്നത്: "ആത്മജ്ഞാനി വീഞ്ഞു കുടിക്കാതെ ലഹരി പിടിച്ചവനാകുന്നു ആത്മാനുഭവി അന്നം കഴിക്കാതെ വയറു നിറഞ്ഞവനാണ്. അവൻ ആനന്ദതുന്ദിലനാണ്. അത്ഭുതസ്തബ്ധനാണവൻ. ഊണും ഉറക്കവും ഇല്ലാത്തവൻ. ആത്മാനുഭവി സാധാരണ വസ്ത്രം അണിഞ്ഞവനെങ്കിലും രാജാവിനെപ്പോലെയാണ്. അവൻ കുപ്പയിലെ മാണിക്യമാണ്. ആത്മാനുഭവി വായുവിലും മണ്ണിലും ജലത്തിലും അഗ്നിയിലും ഉൾപ്പെടുന്നവനല്ല. ആത്മജ്ഞാനി കരയില്ലാത്ത കടലാണ്. അവൻ മേഘമില്ലാതെ മുത്തുകൾ വർഷിക്കുന്നു. ആത്മാനുഭവിക്ക് നൂറുകണക്കിന് ചന്ദ്രനും സൂര്യനും ആകാശവുമുണ്ട്."

വാക്കുകൊണ്ട് പറയാൻ കഴിയാത്ത ഒന്നിനെ കാവ്യകല്പനയിലൂടെ ജലാലുദ്ദീൻ റൂമി നമുക്ക് പങ്കുവച്ചുതരുമ്പോൾ നാരായണ ഗുരു അതിനെ പറയുന്നത്, ഒരു ഷഡ്പദം ഒരു പൂവിന്റെ ഹൃദയ കോരകത്തിൽനിന്ന് മധുനുകർന്ന് മദോന്മത്തനായിട്ട് അതിൽത്തന്നെ

വീണ് ലയിച്ച് അതുതന്നെയായി തീരുന്ന ഒരവസ്ഥയായിട്ടാണ്. വാസ്തവത്തിൽ ബാഹ്യലോകമാണ് നമ്മളെയൊക്കെ ദുഃഖത്തിലേക്ക് നയിക്കുന്നത്. ബാഹ്യലോകത്തെ സംബന്ധിച്ച നമ്മളുടെ ആന്തരികമായ അനുഭവങ്ങളാണ് നമ്മെ ബന്ധിപ്പിക്കുന്നത്. ഈ ബന്ധനത്തിന്റെ തീക്ഷ്ണത ചിലരിൽ കൂടിയിരിക്കും, ചിലരിൽ കുറഞ്ഞിരിക്കും. അത്രമാത്രമേ വ്യത്യാസമുള്ളൂ.

മനുഷ്യമനസ്സ് ലോകവുമായി ബന്ധപ്പെടുമ്പോൾ എങ്ങനെയെങ്കിലും അത് ഒരു ഏടാകൂടത്തെ സൃഷ്ടിച്ചെടുക്കാറുണ്ട്. ഒരു വ്യക്തിയുമായി സൗഹൃദത്തിലേർപ്പെട്ട് കുറച്ചുനാൾ കഴിയുമ്പോൾ ആ മൈത്രീബന്ധം കൂടുതൽ ഘർഷണമുള്ളതായിത്തീരുന്നു. ബന്ധത്തിൽ ഉരസ്സൽ (friction) ഉണ്ടാകുന്നു. കാരണമെന്താണ്? നാം ഒരാളുമായി പരിചയത്തിലാകുമ്പോൾ ആ വ്യക്തിയിൽനിന്ന് ചിലതെല്ലാം പ്രതീക്ഷിക്കുന്നുണ്ട്. നാം കൊടുക്കുന്ന സൗഹൃദവും സ്നേഹവുമൊക്കെ അദ്ദേഹത്തിൽനിന്നും തിരിച്ചുകിട്ടണമെന്ന് ആഗ്രഹിക്കുന്നുണ്ട്. നമ്മളുടെ സ്നേഹത്തിൽ ഒരു ഉപാധിയുണ്ട്. തിരിച്ചുകിട്ടണമെന്ന ആഗ്രഹം നമുക്കുണ്ട്. അതുകൊണ്ട് കുറച്ചുകഴിയുമ്പോൾ നമ്മുടെ പ്രതീക്ഷക്കൊത്ത് ആ വ്യക്തിയിൽനിന്ന് സ്നേഹം തിരിച്ചുകിട്ടാതെ വരുമ്പോൾ അമർഷം ഉണ്ടാകുന്നു. അതുകൊണ്ട് ഒരു സുഹൃത്തിനെ സമ്പാദിക്കുന്നതിലൂടെ നാം ഒരു ശത്രുവിനെയാണ് സമ്പാദിക്കുന്നത്. നമ്മുടെ ആന്തരികമായിരിക്കുന്ന പരിവർത്തനത്തിലൂടെ സംഭവിക്കുന്ന മിത്രലാഭമല്ലാതെ വേറെ ഏതെങ്കിലും തരത്തിലുള്ള ഉപാധിയിലൂടെ ഒരു മിത്രത്തെ സമ്പാദിച്ചാൽ ആ മിത്രം നമ്മുടെ ശത്രുവായിത്തീരും.

നല്ല അയൽക്കാരൻ ഉണ്ടായിരിക്കുന്നത് ഒരു അപൂർവ്വതയാണ്. അങ്ങനെ ഒരിക്കലും ഉണ്ടാകാൻ ഇടയില്ല. കാരണമെന്താണ്? അയൽക്കാരൻ എപ്പോഴും നമ്മുടെ പ്രതീക്ഷയ്ക്ക് ഇണങ്ങാത്ത തരത്തിൽ എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കും. അതുകൊണ്ട് ഈ ലോകത്ത് ഒരിടത്തുംതന്നെ നല്ലൊരു അയൽക്കാരൻ ഉണ്ടാകുന്നത് ഒരു അസംഭാവ്യതയായി വരാറുണ്ട്. യേശുക്രിസ്തു അതുകൊണ്ടാണ് പറയുന്നത്, നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക എന്ന്. സ്നേഹിക്കണമെങ്കിൽ നീ നിന്നെ എങ്ങനെ സ്നേഹിക്കുന്നുവോ അതേപോലെ സ്നേഹിക്കണം. വെറുതെ സ്നേഹിച്ചാൽ പോരാ. നമുക്ക് വെറുതെ സ്നേഹിക്കാൻ കഴിയില്ല. നാം സ്നേഹിക്കുമ്പോൾ എന്തെങ്കിലും തരത്തിലുള്ള ഒരു വ്യവസ്ഥ (condition) വച്ചിട്ടാണ് സ്നേഹിക്കുക. സ്നേഹത്തിന് എപ്പോഴും

അതിർത്തികളുണ്ടാക്കുന്നു. ഒരിക്കലും വേറൊരാളെ പൂർണ്ണമായി നമ്മിലേക്കു പ്രവേശിപ്പിക്കുകയില്ല. നമ്മുടേതായിട്ടുള്ള സ്വകാര്യ മായ ഒരു വേലിക്കെട്ട് നമുക്ക് എപ്പോഴുമുണ്ട്. ഒരു പ്രത്യേക പ്രവി ശ്യവരെ ഒരാളെ നമ്മൾ അടുപ്പിക്കും. ചില സ്വകാര്യതകൾ ചില പ്പോൾ പങ്കുവച്ചെന്നുവരും. എന്നാലും കുറേ സ്വകാര്യതകൾ നമ്മുടെ ഉള്ളിൽതന്നെ ഉണ്ടായിരിക്കും. ഒരുപാട് വർഷങ്ങൾ അടുത്തുതാമസി ക്കുന്ന വ്യക്തിയോടുപോലും നമ്മൾ എത്രയോ സ്വകാര്യതകൾ പങ്കുവ യ്ക്കാതിരിക്കുന്നുണ്ട്. അതിന്റെ അർത്ഥം നാം എപ്പോഴും ഒരു നിഗൂഢത യായിട്ടാണ് ജീവിക്കുന്നതെന്നാണ്.

ഓരോ വ്യക്തിയും ഒട്ടേറെ നിഗൂഢതകളാണ്. ഈ നിഗൂഢതക ളാണ് പിന്നീട് അഗ്നിപർവ്വതംപോലെ പൊട്ടിത്തെറിക്കുന്നത്. വ്യക്തി കളോട് പങ്കുവയ്ക്കുക അല്ലെങ്കിൽ വ്യക്തികളോട് അന്തർഗതങ്ങളെ അറിയിക്കുക എന്ന തരത്തിലുള്ള ആശയവിനിമയസാധ്യത മാത്രമേ നമുക്കുള്ളൂ. ദൈവവുമായി സല്ലപിക്കുന്ന അല്ലെങ്കിൽ ജ്ഞാനിയുമായി സല്ലപിക്കുന്ന ഹൃദയസല്ലാപം നമ്മളിൽ വളർന്നു വരാത്തതുകൊണ്ടും നമ്മുടെ അന്തർഗതങ്ങളെ പൂർണ്ണമായി മനസ്സിലാക്കാൻ കഴിയുന്ന വ്യക്തികൾ ഇല്ലാത്തതുകൊണ്ടും എപ്പോഴും നമ്മുടെ ഉള്ളിൽ കത്തി യെരിയുന്ന ഒരഗ്നിപർവ്വതം ഉണ്ടായിരിക്കും. അതാണ് പലതരത്തി ലുള്ള വികാരങ്ങളുടെ തള്ളിച്ചകളായി–ക്രോധമായി, പകയായി, ഈർഷ്യ യായി, അസൂയയായി, മാത്സരികതയായി ഒക്കെ പുറത്തുവരുന്നത്.

എല്ലാ വികാരങ്ങളും ഊർജ്ജത്തിന്റെ പുറംതള്ളലാണ്. കുറേ ക്കാലം അമർത്തിവച്ച ഊർജ്ജത്തിന്റെ ഒരു നിക്ഷേപം പുറത്തേക്ക് തള്ളിക്കളയുന്നു. നമ്മുടെ നിത്യജീവിതത്തിലൂടെ ആവിഷ്കരിക്കാൻ കഴിയാത്ത ചില സ്വകാര്യമായിരിക്കുന്ന ഊർജ്ജങ്ങൾ നമുക്കു പോലും നിയന്ത്രണമില്ലാത്ത അവസ്ഥയിൽ പുറത്തുപോകുന്ന അവ സരങ്ങളുണ്ട്. അവിടെ നമ്മൾ നിസ്സഹായരായിത്തീരുന്നു. ക്രോധി ക്കുമ്പോൾ നാമറിയുന്നില്ല നാം എന്തുകൊണ്ടാണ് ക്രോധിക്കുന്ന തെന്ന്. ഒരിക്കൽ മതത്തെ ചോദ്യം ചെയ്യാനായി മുഹമ്മദുനബി യുടെ അടുത്തുവന്ന് ഒരാൾ ചോദിച്ചു: "നബിയേ, എന്താണ് മതം? മതം എന്താണ് പഠിപ്പിക്കുന്നത്? എന്താണ് മതമെന്ന് എന്നോട് പറ യുവിൻ". അപ്പോൾ നബി പറഞ്ഞു: "നീ കോപിക്കാതിരിക്കുവിൻ ." അപ്പോൾ വീണ്ടും ചോദിക്കുകയാണ് എന്താണ് മതം നബിയേ? "നീ കോപിക്കാതിരിക്കുക." ഇത്രമാത്രമാണ് നബി പറയുന്നത്. നബി യുടെ ആ പ്രതികരണത്തിൽ മതത്തിന്റെ സത്തയാണ് ഉൾക്കൊ

ണ്ടിരിക്കുന്നത്. നീ കോപിക്കാതിരിക്കുവിൻ. എവിടെ കോപമുണ്ടോ അവിടെ മതത്തിന്റെ സാരം ഇല്ലാതായിരിക്കുന്നു.

ഇന്ന് നമ്മൾ കണ്ടുവരുന്ന ലോകത്തിലെ എല്ലാ മതങ്ങളും പരസ്പരം കലഹിച്ചുകൊണ്ടിരിക്കുന്നതു കാണാം. ക്രിസ്തുമതവും ഇസ്ലാംമതവും ഒരുകാലത്ത് വലിയ വലിയ യുദ്ധങ്ങളിൽ ഏർപ്പെട്ടിരുന്നു. കുരിശുയുദ്ധം എന്നു പറയും. ഭാരതത്തിൽതന്നെ വൈഷ്ണവരും ശൈവരും തമ്മിൽ യുദ്ധത്തിൽ ഏർപ്പെട്ടിരുന്നു. മതം രക്തച്ചൊരിച്ചിലിലേക്ക് പോകുന്നത് എന്തുകൊണ്ടാണ്? മതം ഒരു വൈകാരികതയായി മാറുമ്പോഴാണ് അത് രക്തച്ചൊരിച്ചിൽ ഉണ്ടാക്കുന്നത്. മതം വാസ്തവത്തിൽ നിർവികാരതയാണ്. നിർവികാരമായിരിക്കുന്ന അനുഭവമാണ് മതം. എന്നാൽ അത് വൈകാരികമായിരിക്കുന്ന അനുഭവമായിത്തീരുമ്പോൾ അതിന്റെ അധിഷ്ഠാനമാകേണ്ടുന്ന നിർവികാരത നമുക്കു നഷ്ടപ്പെട്ടുപോകുന്നു. നിർവികാരത എന്നു പറഞ്ഞാൽ മാറ്റമില്ലാതിരിക്കുന്ന ആത്മസത്തയായിരിക്കുന്ന ഉണ്മയാണ്. ഈ നിർവികാരത നമുക്കു നഷ്ടപ്പെടുമ്പോൾ നമ്മിലെ മതം നഷ്ടപ്പെടുന്നു. നാം കോപിക്കുന്നു, ഈർഷ്യയുള്ളവരാകുന്നു. ഇങ്ങനെയാണ് ജീവിതം വളരെ ദുഃഖപൂർണ്ണമായിത്തീരുന്നത്. എല്ലാ ആദ്ധ്യാത്മികകൃതികളിലും മനുഷ്യനെ ദുഃഖഭൂയിഷ്ഠമായിരിക്കുന്ന അവസ്ഥയിൽനിന്നു സുഖത്തിന്റെ വിശാലമായിരിക്കുന്ന ഉണ്മയിലേക്കാണ് കൊണ്ടുപോകുന്നത്.

സെൻ ബുദ്ധമതത്തിൽ ഗുരുക്കന്മാർ ചില പ്രഹേളികാജന്യമായ കഥകളിലൂടെയാണ് തത്ത്വത്തെ ബോധിപ്പിക്കുന്നത്. സെൻ ബുദ്ധന്മാർ ധ്യാനരീതിയിലൂടെ ജീവിതത്തെ നയിക്കുന്ന ആളുകളാണ്. 'സെൻ' ബുദ്ധമതത്തോടു ചേർന്നുകിടക്കുന്ന ശ്രീബുദ്ധന്റെതന്നെ ഒരു പ്രത്യേകരീതിയിലുള്ള മൗനത്തിന്റെ പകരലാണ്. ഇവിടത്തെ 'ധ്യാനം' എന്ന വാക്കാണ് ജപ്പാനിലെ 'സെൻ' എന്ന വാക്കായിത്തീർന്നിരിക്കുന്നത്. ഇവിടെ നമ്മൾ ഉപയോഗിക്കുന്ന ധ്യാനം ഇവിടെനിന്ന് ബോധിധർമ്മൻ എന്നു പേരുള്ള ഒരു സന്ന്യാസി ചൈനയിലേക്ക് കൊണ്ടുപോയതാണ്. അവിടെചെന്ന് അവരോട് ധ്യാനം എന്നു പറഞ്ഞപ്പോൾ അവർക്ക് ധ്യ എന്ന അക്ഷരമില്ല. പകരം അവർ ച എന്ന അക്ഷരം ഉപയോഗിച്ച് 'ചാൻ' എന്നു പറഞ്ഞു. ഈ ചാൻ ജപ്പാനിൽ ചെന്നപ്പോൾ അത് സെന്നായി മാറുകയാണ് ചെയ്തത്. സെൻ എന്നു പറഞ്ഞാൽ ധ്യാനം എന്നാണർത്ഥം. സെൻഗുരുക്കന്മാർ ഒരു പ്രത്യേക രീതിയിലാണ് ജ്ഞാനത്തെ ശിഷ്യന്മാർക്കു പറഞ്ഞുകൊടുക്കുക. അങ്ങനെ ഒരു കഥ ഒരു ശിഷ്യന് പറഞ്ഞുകൊടുക്കുകയാണ്.

ഒരിക്കൽ ഒരാൾ നല്ല ഉറക്കത്തിൽ പൊടുന്നനേ എണീറ്റു. കണ്ണു തുറന്നപ്പോൾ ചുറ്റും നിബിഡമായ വനം. ഒന്നും അദ്ദേഹത്തിനു വ്യക്തതയോടുകൂടി കാണാൻ കഴിയുന്നില്ല. പൊടുന്നനെ അദ്ദേഹത്തിന്റെ മുമ്പിൽ ഒരു കടുവ ചാടി വന്നു. അദ്ദേഹം രക്ഷപ്പെടാനായി ഓടി. ഓടുന്തോറും കടുവ തന്നെ പിൻതുടരുന്നുണ്ടെന്ന് അയാൾക്ക് മനസ്സിലായി. ഓടുന്ന വഴിയിൽ ഒരു കിണർ ഉണ്ടായിരുന്നു. അദ്ദേഹം ആ കിണറ്റിലേക്ക് എടുത്തുചാടി. ചാടിയപ്പോൾ കിണറിന്റെ കരയിൽ ഒരു മരമുണ്ടായിരുന്നു. ആ മരത്തിൽ തൂങ്ങിക്കിടന്നിരുന്ന വള്ളിയിൽ പിടിത്തം കിട്ടി. അദ്ദേഹത്തിനു വളരെ ആശ്വാസമായി. വള്ളിയിൽ തൂങ്ങിക്കിടന്നുകൊണ്ട് അദ്ദേഹം മുകളിലേക്കു നോക്കിയപ്പോൾ കടുവ അവിടെത്തന്നെ വായുംപിളർന്നു നിൽക്കുന്നു. ആ കടുവയുടെ കണ്ണിൽനിന്ന് അഗ്നി വമിക്കുന്നുണ്ടായിരുന്നു. ഇരയെ കിട്ടാത്തതിലുള്ള ദേഷ്യത്തോടെയാണ് ആ കടുവ അവിടെ നിൽക്കുന്നത്.

പൊടുന്നനെ കിണറിന്റെ അടിയിൽനിന്ന് കാതടപ്പിക്കുന്ന ഒരു ശബ്ദം കേട്ടു. ശബ്ദം കേട്ടപ്പോൾ അദ്ദേഹം കിണറിന്റെ ആഴങ്ങളിലേക്കു നോക്കി. അവിടെ ഒരു ഭീകരമായ സർപ്പം വായും പിളർന്നു നിൽക്കുന്നു. അതിന്റെ വിഷപ്പല്ലുകൾ കണ്ടപ്പോൾതന്നെ അദ്ദേഹത്തിനു പേടിയായി. ഈ വള്ളിയെങ്ങാനും പൊട്ടിവീഴുകയാണെങ്കിൽ ആ സർപ്പത്തിന്റെ വായിൽ ചെന്നുവീണതുതന്നെ. അങ്ങനെ വന്നാൽ ആ പാമ്പ് അദ്ദേഹത്തെ വിഴുങ്ങും. മുകളിൽ ഒരു കടുവ നിൽക്കുന്നു. താഴെ ഒരു പാമ്പിരിക്കുന്നു. ഈ സമയത്ത് എന്തോ ഒരു ശബ്ദം കേട്ടു മുകളിലേക്കു നോക്കിയപ്പോൾ രണ്ടെലികൾ ആ വള്ളിയുടെ മുകൾഭാഗം കരണ്ടുതിന്നുകയാണ്. ഒരു വെളുത്ത എലിയും ഒരു കറുത്ത എലിയും. എപ്പോൾ വേണമെങ്കിലും ആ വള്ളിപൊട്ടി അദ്ദേഹം നിലത്തു വീഴാം. എത്ര വൈഷമ്യം പിടിച്ച ഒരവസ്ഥയാണതെന്ന് ആലോചിച്ചു നോക്കണം. ജീവിതത്തെ സംബന്ധിച്ച എല്ലാ പ്രത്യാശകളും നിലച്ചു പോകുന്ന ഒരു നിമിഷം. മരണം നമ്മുടെ മുന്നിൽ വാ പിളർന്നു നിൽക്കുന്നു എന്ന് നമ്മൾ പറയാറില്ലേ. ഈ ഒരു നിമിഷത്തിൽ നമുക്കൊരു സ്വപ്നവും കാണാൻ കഴിയുകയില്ല. ഒരു പ്രത്യാശയും ഇല്ല. നമ്മുടെ മനസ്സൊക്കെ നിശ്ചലതയിലേക്കു പോകും. അയാൾ മുകളിലേക്കു നോക്കി. അപ്പോൾ മുകളിൽ തേനീച്ചകൾ കൂടുകൂട്ടിയിരുന്ന അറയിൽനിന്നും ഒരു തുള്ളി തേൻ അടർന്ന് അദ്ദേഹത്തിന്റെ നാവിലേക്കു വീണു. അദ്ദേഹത്തിന്റെ നാവിൽ ആ തേൻതുള്ളി വീണപ്പോൾ അത് നുണഞ്ഞുകൊണ്ട് അദ്ദേഹം പറഞ്ഞു: ഹായ്! എന്തു രസം.

ഈ ഒരു കഥ സെൻ ഗുരുക്കന്മാർ ശിഷ്യന്മാർക്കു പറഞ്ഞുകൊടു

ക്കും. ഇതിന്റെ അർത്ഥം പല ശിഷ്യന്മാർക്കും മനസ്സിലായിക്കാണു കയില്ല. അപ്പോൾ ഗുരു തന്നെ പറഞ്ഞുകൊടുക്കും. രാത്രി എന്നു പറയുന്നത് അജ്ഞാനമാണ്. അജ്ഞാനമാകുന്ന രാത്രിയിലാണ് അദ്ദേഹം കിടന്നുറങ്ങുന്നത്. എണീക്കുമ്പോൾ കാണുന്ന വനം സംസാരമാണ്. സംസാരം എന്നു പറഞ്ഞാൽ ഈ ലൗകികജീവിതം. നമ്മളെ പിൻതുടർന്നുകൊണ്ടിരിക്കുന്ന ആ കടുവയില്ലേ? അത് പ്രാരബ്ധമാണ്. നമ്മളുടെ കർമ്മം നമ്മെ എപ്പോഴും പിൻതുടർന്നുകൊണ്ടിരിക്കും. നമ്മൾ ഓടുന്തോറും നമ്മുടെ പിന്നാലെ നമ്മുടെ കർമ്മം കാണും. അത് ഓടിച്ച് എവിടെയെങ്കിലും നമ്മളെ കൊണ്ടിടും. കറുപ്പും വെളുപ്പുമായ രണ്ടു എലികളെ നമ്മൾ പറഞ്ഞു. അവ രാവും പകലുമാണ്. ദിനരാത്രങ്ങളിലൂടെ നമ്മൾ കടന്നു പോകുമ്പോൾ നമ്മളുടെ ജീവിതത്തിന്റെ ഓരോ ദിവസവും ഓരോ പടവും കടന്ന് പോവുകയാണ്. മരണത്തിലേയ്ക്ക് നമ്മൾ പ്രവേശിച്ചുകൊണ്ടിരിക്കുന്നു.

പാമ്പ് അടിയിൽ വാ പിളർന്നു നിൽക്കുന്നു. അതു മരണമാണ്. മരണം നമ്മളെ എപ്പോൾ വേണമെങ്കിലും ഗ്രസിക്കാം. വിഴുങ്ങിക്കളയാം. തേനീച്ചകളുടെ അറയിൽനിന്നും അടർന്നുവണ തേൻതുള്ളി രതിയാണ്. രതി എന്നു പറഞ്ഞാൽ എന്താണ്? എത്ര പ്രയാസമുള്ള നിമിഷങ്ങളിലും നമ്മെ മുന്നോട്ടു നയിക്കുന്ന ഒരു പ്രലോഭനമാണ്. എത്ര തീക്ഷ്ണമായിരിക്കുന്ന വേദനകൾ വരുമ്പോഴും നമ്മെ ആത്മഹത്യ ചെയ്യിക്കാതെ നിർത്തുന്നത് ഈ രതിയാണ്. ഈ രതിയില്ലെങ്കിൽ ലോകത്തുള്ള എത്രയോ മനുഷ്യർ ആത്മഹത്യ ചെയ്തുകളഞ്ഞേനേ. പക്ഷേ, ആരും ആത്മഹത്യ ചെയ്യുന്നില്ല. ആത്മഹത്യയുടെ മുനമ്പത്തുവന്നുനിൽക്കുന്ന ചിലരെ ആ നിമിഷത്തിൽനിന്നും മാറ്റിയാൽ വീണ്ടും ഒരിക്കലും അവർ ആത്മഹത്യ ചെയ്യില്ല. അത്രമാത്രം ജീവിക്കുവാനുള്ള ആസക്തി അവന്റെ പിന്നിലുണ്ട്. ഈ തേൻതുള്ളി വായിൽവീണപ്പോൾ ഉടനടി മരണത്തേയും പ്രാരബ്ധത്തേയും മറന്ന് നാവിൽവീണ രസത്തെ അയാൾ അനുഭവിച്ചു. ഹായ്! എന്തു രസം എന്ന്. ഈ രതിയാണ് നമ്മുടെ ജീവിതത്തെയും മുന്നോട്ടുനയിക്കുന്ന പ്രത്യാശയായിരിക്കുന്നത്.

എന്നാൽ സുകൃതി ഉണ്ണുന്ന മധുവും നാം ഉണ്ണുന്ന ലൗകികമായ മധുവും തമ്മിൽ വളരെ അന്തരമുണ്ട്. ഭൗതികമായ ലോകത്തിലേക്ക് കൊണ്ടുപോകുന്ന മധുവാണ് വിഷയങ്ങൾ. അത് ഐന്ദ്രിയവും മാനസികവുമാണ്. ഇത് വൈഷയികമായിരിക്കുന്ന ആനന്ദമാണ്. ഇത് വിഷയസംബന്ധമായിരിക്കുന്നതുകൊണ്ട് ഇതിൽ ബന്ധനം ഉണ്ടാകാൻ സാധ്യതയുണ്ട്. ഗുരു പറയുന്ന മധു ആദ്ധ്യാത്മികമാണ്. അത് ആത്മാവിന്റെ സഹജമായിരിക്കുന്ന ആനന്ദമാണ്.

# നാല്

ആരായുകിൽ തിരകൾ നീരായിടുന്നു ഫണി-
നാരായിടുന്നു കുടവും
പാരായിടുന്നതിനു നേരായിടുന്നുലക-
മോരായ്കിലുണ്ടഖിലവും
വേരായ നിൻകഴലിലാരാധനം തരണ-
മാരാലിതിന്നൊരു വരം
നേരായി വന്നിടുക വേറാരുമില്ല ഗതി
ഹേ! രാജയോഗജനനീ!

| | | |
|---|---|---|
| ആരായുകിൽ | - | വിചാരം ചെയ്തു നോക്കിയാൽ |
| തിരകൾ നീരായിടുന്നു | - | തിരകൾക്കെല്ലാം സത്യമായിരിക്കുന്നത് വെള്ളം മാത്രമാണെന്നു കാണാം. |
| ഫണി നാരായിടുന്നു | - | പാമ്പിനെപ്പോലെ തോന്നിച്ചതിന്റെ സത്ത കയറു മാത്രമാണല്ലോ. |
| കുടവും പാരായിടുന്നു | - | കുടത്തിന്റെ സത്ത കളിമണ്ണാണ്. |
| അതിനു നേരായിടുന്നു ഉലകം | - | ഇപ്പറഞ്ഞ ഉദാഹരണങ്ങൾപോലെ ലോകത്തിന്റേയും സത്ത ബോധസ്വരൂപിണി തന്നെയായ ജഗദംബയാണ്. |
| ഓരായ്കിൽ | - | ഈ പരമാർത്ഥം ധ്യാനിച്ചറിഞ്ഞില്ലെങ്കിൽ |
| അഖിലവും ഉണ്ട് | - | നാനാവിധമായ ഈ പ്രപഞ്ചം ഉള്ളതായി തോന്നും |
| വേരായ നിൻ കഴലിൽ | - | സർവത്തിനും മൂലമായ അമ്മയുടെ പാദങ്ങളിൽ |
| ആരാൽ | - | പൂർണ്ണസമർപ്പിതമായി |
| ആരാധനം തരണം | - | ആരാധന ചെയ്യുവാൻ എന്റെ ഉള്ളം വെമ്പുന്നു. |
| ഇതിന്നൊരു വരം | - | ഈ ആരാധനയ്ക്കായി ഒരു വരം ഞാൻ ചോദിക്കട്ടെ. |
| നേരായി വന്നിടുക | - | ഒരു ഉപാധിയുമില്ലാതെ എനിക്ക് നീ സ്വാനുഭവമായിത്തീരുക |
| വേറാരുമില്ല ഗതി | - | അമ്മയല്ലാതെ വേറൊരാശ്രയം എനിക്കില്ല. |
| ഹേ, രാജയോഗജനനീ | - | അല്ലയോ, രാജയോഗത്തെ പ്രദാനം ചെയ്യുന്ന അമ്മേ. |

# സ്വാനുഭൂതിതന്നെ ദൈവാനുഭവം

ഈ ശ്ലോകം കേൾക്കുമ്പോൾ നമുക്കിതിൽ അത്ര വലിയ സങ്കീർണ്ണതയൊന്നും തോന്നുന്നില്ല. വളരെ മനോഹരമായിരിക്കുന്ന വരികളാണ്. ആരായുകിൽ – അന്വേഷിച്ചുനോക്കിയാൽ. തിരകൾ നീരായിടുന്നു. നേരേ ചൊവ്വെയുള്ള കാര്യം പറച്ചിലാണ്. അന്വേഷിച്ചു നോക്കിയാൽ തിരകൾ നീരായിടുന്നു. കടലിലെ തിരകൾ കണ്ടിട്ടില്ലേ? അതു വെറും വെള്ളം മാത്രമല്ലേ? തിരകളിൽ വെള്ളമല്ലാതെ വേറെ എന്താണ് ഇരിക്കുന്നത്. തിരയ്ക്ക് വെള്ളത്തിൽനിന്നും വ്യത്യസ്തമായ ഒരു ഉണ്മയുണ്ടോ? അങ്ങനെയൊന്നില്ല. പിന്നെ എന്തുകൊണ്ട് വെള്ളത്തെ തിര എന്നു പറയുന്നു. വെള്ളത്തിനൊരു പ്രത്യേക ആകാരം (shape) സംഭവിച്ചപ്പോൾ അതിന്റെ പേരല്ലേ മാറുന്നുള്ളൂ. സത്ത മാറുന്നില്ലല്ലോ. അതു വെള്ളംതന്നെ.

ഫണി നാരായിടുന്നു. കയറിൽ കണ്ട പാമ്പിന്റെ സത്ത കയറുതന്നെയാണ്. അരണ്ട വെളിച്ചത്തിൽ ഒരു കയർ കിടക്കുന്നത് പാമ്പായി നമുക്ക് തോന്നിപ്പോകുന്നു. ആ പാമ്പ് കയറുതന്നെയാണ്. അതിൽ പാമ്പൊന്നുമില്ല. ഫണി എന്നാൽ പാമ്പ്. നാര് കയർ. നീര്, നാര് എന്നു പറയുമ്പോൾ അതിനൊരു പ്രത്യേക ശ്രവണസുഖമുണ്ട്. അതിനെയാണ് പ്രാസം എന്നു പറയുന്നത്. നാരായിടുന്നു. അല്ലാതെ കയറായിടുന്നു എന്നു പറയുന്നില്ല. കുടവും പാരായിടുന്നു. കുടത്തിന്റെ ഉള്ളിൽ എന്താണിരിക്കുന്നത്? കുടം ഉണ്ടാക്കിയിരിക്കുന്നത് മണ്ണുകൊണ്ടാണ്. പാര് എന്നു പറഞ്ഞാൽ ഭൂമി എന്നാണർത്ഥം. അപ്പോൾ ഈ കുടത്തിന്റെയും ചട്ടിയുടേയുമൊക്കെ ഉള്ളിലിരിക്കുന്നത് മണ്ണാണ്. നമ്മൾ അതിനെ കുടമെന്നു വ്യവഹരിക്കുന്നുവെന്നേയുള്ളൂ.

ഇങ്ങനെ ഓരോന്നോരോന്നായി മൂന്നുദാഹരണങ്ങൾ പറഞ്ഞതിനുശേഷം 'ഇതിനു നേരായിടുന്നുലകം.' ഇതിനു സമമാണ് ഈ പ്രപഞ്ചം. ഏതിനു സമം? മൂന്നുദാഹരണങ്ങൾ പറഞ്ഞപോലെ– തിരകൾ വെള്ളമാകുന്നു, പാമ്പ് കയറാകുന്നു, കുടം മണ്ണാകുന്നു എന്നു പറഞ്ഞപ്പോൾ ഈ കുടവും തിരയും പാമ്പുമെല്ലാം പ്രത്യക്ഷത്തി

ലുള്ള വസ്തുക്കളാണ്. കുറച്ചുകൂടി ദാർശനികഭാഷയിൽ അവയെ കാര്യങ്ങൾ എന്നാണ് പറയുക.

എന്തു കാര്യം കണ്ടാലും അതിനൊരു കാരണം ഉണ്ടായിരിക്കണം. കാരണമില്ലാതെ ഒരു കാര്യവും ഇല്ല. എന്തിനും ഒരു കാരണമുണ്ട്. എന്താ കാര്യം എന്നു ചോദിക്കുമ്പോൾ അതിന്റെ പിന്നിൽ കാരണം അറിയാനുള്ള ആഗ്രഹമുണ്ട്. അതുകൊണ്ടാണ് കാര്യം എന്താണെന്നു ചോദിക്കുന്നത്. കാര്യം കുടമാണെങ്കിൽ കാരണം മണ്ണാണ്. കാര്യം തിരയാണെങ്കിൽ കാരണം വെള്ളമാണ്. അതുപോലെ കാര്യം പാമ്പാണെങ്കിൽ കാരണം കയറാണ്. മനസ്സിന്റെ ഒരു സ്വഭാവമെന്തെന്നാൽ മനസ്സിനെപ്പോഴും എന്താണ് കാരണമെന്നറിയണം. കാരണമറിഞ്ഞില്ലെങ്കിലോ? അതിന് സ്വസ്ഥത കിട്ടില്ല. കാരണമറിയാതെ ഉറക്കം വരാത്ത ഒരു അവസ്ഥയാണ് മനുഷ്യന്റേത്. എല്ലാ  മനുഷ്യരുടേയും അവസ്ഥ ഇതുതന്നെയാണ്.

ഒരാൾ വീട്ടിൽ വെറുതേ ഇരിക്കുകയാണ്. വീടിന്റെ അരികിലൂടെ ഒരു റോഡ് പോകുന്നുണ്ട്. ഗെയ്റ്റ് തുറന്നിട്ടിരിക്കുകയാണ്. അപ്പോൾ ആരോ ഒരാൾ ജനലിന്റെ വശത്തുകൂടെ നടന്നുപോകുന്നതുപോലെ തോന്നി. ഉടനടി അയാൾക്കറിയണം. അതാരാണ്? അയാൾ ഇതിലെ പോകാൻ എന്താണ് കാരണം? അറിഞ്ഞില്ലെങ്കിൽ മനസ്സ് അസ്വസ്ഥമായിക്കൊണ്ടിരിക്കും. സാധാരണമനുഷ്യന്റെ ഒരു അവസ്ഥയാണിത്. എന്നാൽ  ഈ കാരണം അന്വേഷിച്ചുപോകുന്നത് ഒരു നല്ല ലക്ഷണമാണോ? ചിലപ്പോൾ കാരണം അന്വേഷിക്കുന്നത് രോഗാതുരമായിത്തീരാറുണ്ട്.

സാധാരണ ദിവസങ്ങളിൽ അഞ്ചരയ്ക്ക് വരാറുള്ള ഭർത്താവ് അഞ്ചേമുക്കാലായപ്പോഴാണ് വീട്ടിൽ വന്നത്. അപ്പോൾ ഭാര്യക്കതിന്റെ കാരണം അറിയണം. ജീവിതരംഗങ്ങളിൽ കാരണമന്വേഷിക്കുന്നത് രോഗാതുരമായിത്തീരുന്നത് കാണാറുണ്ട്. അതുകൊണ്ട് സാധാരണ കാരണങ്ങൾ അറിയുന്നതിൽനിന്നും, സത്യമായിട്ടുള്ള കാരണം അറിയുക എന്നുള്ളതാണ് ശരിയായിട്ടുള്ള ലക്ഷ്യമായിട്ടിരിക്കേണ്ടത്. ജീവിതത്തിനൊരു വ്യക്തമായ ദിശാബോധം ഉണ്ടായിരിക്കണം. അല്ലാതെ അനവധി കാര്യങ്ങൾക്കു പുറകെ  അതിന്റെയൊക്കെ കാരണം അന്വേഷിച്ച് ഒരിടത്തും എത്താതെ ഉഴലുന്ന അവസ്ഥയിലേക്കു പോകരുത്.

വടക്കേ മലബാറിൽ സൃഷ്ടിക്കുക എന്നുള്ളതിനെ പറയുന്നത് പടയ്ക്കുക എന്നാണ്. ഈ പ്രപഞ്ചത്തെ പടച്ചവൻ പടച്ചു എന്നാണ് പറ

യുക. പടച്ചവൻ എന്നു പറഞ്ഞാൽ സൃഷ്ടിക്കുന്നവൻ (creator). സാമാന്യജനങ്ങളുടെ ഇടയിൽ ഒരു യുക്തിയുണ്ട്. ഈ പ്രപഞ്ചത്തെ പടച്ചത് പടച്ചവനാണെങ്കിൽ പടച്ചവനെ പടച്ചത് ആരാണെന്നുള്ളതാണ് ചോദ്യം. ഇന്നും പാശ്ചാത്യതത്ത്വചിന്തയിലും ഭാരതീയതത്ത്വചിന്തയിലും ഈ ചോദ്യം വലിയൊരു പ്രഹേളികയാണ്. ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചത് ദൈവമാണെങ്കിൽ ദൈവത്തെ സൃഷ്ടിച്ചത് ആരാണ്? അപ്പോൾ ഒരു സൃഷ്ടി നടക്കുമ്പോൾ ആ സൃഷ്ടിക്കൊരു കാരണമുണ്ടെന്നു വരുന്നു. ആ കാരണം ദൈവമാണെന്നു പറയുമ്പോൾ ആ ദൈവത്തിന്റെ കാരണം എന്താണ്? ഇതു സാധാരണഗതിയിൽ ആരും ചോദിക്കാറില്ല. എന്നാൽ ചിലർ അങ്ങനെ ചോദിക്കും. അങ്ങനെയുള്ള ചോദ്യം വരണം. കാരണത്തെ അന്വേഷിക്കുന്ന സാധാരണ മനുഷ്യർക്ക് ദൈവത്തിന്റെ കാരണവും അറിഞ്ഞേ മതിയാകൂ.

എന്നാൽ ഇവിടെയുള്ള തത്ത്വചിന്തയും ദർശനശാസ്ത്രങ്ങളുമൊക്കെ ദൈവംവരെയേ എത്തിനിൽക്കുന്നുള്ളൂ. ദൈവമാണ് പ്രപഞ്ചത്തിന്റെ കാരണം എന്നു പറയുകയും ദൈവത്തിനു കാരണമില്ലാതിരിക്കുകയും ചെയ്യുന്നു. അകാരണനാണ് ദൈവം. അകാരണം എന്നു പറഞ്ഞാൽ, ദൈവത്തിന് മാതാവോ പിതാവോ ഇല്ല എന്നർത്ഥം. അതുകൊണ്ട് ഏതോ ഒരു പാശ്ചാത്യചിന്തകൻ ഇങ്ങനെ പറഞ്ഞു: God is a bastard (ദൈവം തന്തയില്ലാത്തവനാണ്) എന്ന്. ഈശ്വരൻ സ്വയംഭൂവാണ്. ദൈവത്തിനൊരു കാരണമില്ല. അകാരണനാണ് ദൈവം. അങ്ങനെ നോക്കുമ്പോൾ ഇവിടെ പറയുന്ന ഈ പ്രപഞ്ചത്തിനുമാത്രമേ കാരണമുള്ളൂ. ദൈവത്തിനു കാരണമില്ല. പ്രപഞ്ചത്തിന്റെ കാരണം ഈശ്വരനാണ്. അതുവരെ മാത്രമാണ് നമുക്ക് കാര്യകാരണബന്ധത്തിലൂടെ സഞ്ചരിക്കാൻ പറ്റുകയുള്ളൂ. പിന്നെ നമുക്ക് കാര്യകാരണബന്ധങ്ങളില്ല.

അതുകൊണ്ട് ആത്മജ്ഞാനിയെ സംബന്ധിച്ചിടത്തോളം സംശയങ്ങളില്ല. സംശയം എപ്പോഴുണ്ടോ അപ്പോൾ കാര്യകാരണങ്ങൾ അറിയാനുള്ള ഒരു ഔത്സുക്യം ഉണ്ടായിരിക്കും. ഇതിനെക്കുറിച്ചു മനസ്സിലാക്കുന്നതിനുവേണ്ടിയാണ് ഇങ്ങനെയൊരു പ്രത്യേക രീതിയിൽ ഗുരു ഇതിനെ അവതരിപ്പിക്കുന്നത്. ഒരു കുശവൻ മണ്ണുകുഴച്ച് ആ മണ്ണിൽനിന്ന് ചട്ടിയുണ്ടാക്കുന്നു, കലമുണ്ടാക്കുന്നു, കുടമുണ്ടാക്കുന്നു, കൂജയുണ്ടാക്കുന്നു, ശില്പങ്ങളുണ്ടാക്കുന്നു. പലതും ആ മണ്ണിൽനിന്ന് കുഴച്ചുണ്ടാക്കുകയാണ്. എന്നാലും എല്ലാ രൂപത്തിലും മണ്ണുതന്നെയാണുള്ളത്. ചട്ടിയിലും കുടത്തിലും ശില്പത്തിലും മണ്ണുതന്നെ.

നമുക്കിതിനെ കുറച്ചുകൂടി ദാർശനികമായി മനസ്സിലാക്കാം. ഒരു വസ്തു ഉണ്ടാകണമെങ്കിൽ അതിനൊരു പദാർത്ഥം ഉണ്ടായിരിക്കണം. എങ്ങനെ? ഒരു ചട്ടിയുണ്ടാക്കുമ്പോൾ ആ ചട്ടിയിൽ മണ്ണ് അതിന്റെ പദാർത്ഥമായിരിക്കുന്നു. അതുപോലെ ഈ പ്രപഞ്ചത്തിൽ എല്ലാറ്റിനും ഒരു പദാർത്ഥമുണ്ടായിരിക്കണം. ഇതൊരു മേശയാണ്. മരമാണ് ഇതിന്റെ ഉപാദാനകാരണം (material cause). ഒരു മൈക്രോഫോണിന്റെ ഉപാദാനകാരണം ലോഹമാണ്. അതുപോലെ ഓരോന്നിനും ഓരോ ഉപാദാനകാരണമുണ്ട്. ഇതെല്ലാം നല്ല സാങ്കേതികസംജ്ഞകളാണ്. അതുകൊണ്ട് വേദാന്തത്തെ നമ്മൾ അടുത്തറിയുമ്പോൾ ചില സംജ്ഞകളൊക്കെ മനസ്സിലാക്കിയിരിക്കണം. എന്നാൽ മാത്രമാണ് ആ സംജ്ഞകളിലൂടെ അനായാസം വേദാന്തത്തെ ഉൾക്കൊള്ളാൻ കഴിയുകയുള്ളൂ.

ഇനിയൊരു കുടം രൂപപ്പെടുത്തണമെങ്കിൽ ഒരാളു വേണം. ആ ഒരാളില്ലെങ്കിൽ കളിമണ്ണ് താനേ കുടത്തിന്റെ രൂപത്തിൽ ആവുകയില്ലല്ലോ. അതുകൊണ്ട് അതിനൊരു നിമിത്തകാരണം വേണം. ഒരു കുശവൻ വേണം. കുശവനില്ലെങ്കിൽ കളിമണ്ണ് കുടമാവുകയില്ല. ഒരു കുശവനും കുറച്ചു കളിമണ്ണും ഉണ്ടെങ്കിൽ കുടമുണ്ടാക്കാം. അപ്പോൾ കുശവനെ നിമിത്തകാരണമെന്നും (efficiant cause) കളിമണ്ണിനെ ഉപാദാനകാരണമെന്നും പറയും. എന്നാൽ ഈ പ്രപഞ്ചത്തിന്റെ നിർമ്മിതിയിൽ എന്താണ് ഉപാദാനകാരണം? അതായത് ഈ പ്രപഞ്ചത്തിന്റെ പദാർത്ഥം എന്താണ്? നമ്മൾ അന്വേഷിച്ചിട്ടുണ്ടോ?

അങ്ങനെ നോക്കുമ്പോൾ നമുക്കു കാണാവുന്ന കാര്യങ്ങൾ ഇങ്ങനെയൊക്കെയാണ്. ഇവിടെ മണ്ണുണ്ട്, വായുവുണ്ട്, വെളിച്ചവും വെള്ളവുമുണ്ട്. മുകളിലേയ്ക്ക് നോക്കുമ്പോൾ തുറസ്സായ ആകാശം കാണുന്നുണ്ട് . ഇത്രയൊക്കെയാണ് നമ്മൾ കാണുന്നത്. ഇതു പല പദാർത്ഥങ്ങളല്ലേ? ഏകപദാർത്ഥമില്ലേ എന്നാണ് ചോദ്യം. ഈ പ്രപഞ്ചത്തിന്റെ നിർമ്മിതിയിൽ ഒരേകപദാർത്ഥമുണ്ടോ? കുടത്തിന്റെ നിർമ്മിതിയിൽ കളിമണ്ണ് ഒരൊറ്റ പദാർത്ഥമല്ലേ? അതുപോലെ ഈ പ്രപഞ്ചത്തിന്റെ നിർമ്മിതിയിൽ ഒരു ഏകപദാർത്ഥമുണ്ടോ എന്നന്വേഷിക്കേണ്ടിയിരിക്കുന്നു. അപ്പോൾ പഞ്ചഭൂതങ്ങളുടെ ആവിർഭാവത്തിനു മുമ്പ് ഈ പ്രപഞ്ചം ഏതൊരു വസ്തുവായി ഇരുന്നുവോ ആ വസ്തുവിനെ സത്ത അല്ലെങ്കിൽ സത് എന്നാണ് വിളിക്കുന്നത്. സത്താണിതിന്റെ പദാർത്ഥം. ഇതെല്ലാം സത്തായിട്ടിരിക്കുന്നു. സത്തെന്നു പറഞ്ഞാൽ എന്താണ്? ഈ പ്രപഞ്ചത്തിന്റെ മാറ്റർ. ആ സത്ത് നമ്മളിലും ഇരിക്കുന്നുണ്ട്. നമ്മളത് അറിയുന്നില്ല എന്നു മാത്രം. സത്താണ്

മൂലപദാർത്ഥം. അതാണ് പിന്നീട് പഞ്ചഭൂതാത്മകമായിരിക്കുന്ന പ്രപഞ്ചമായി സംഭവിക്കുന്നത്. സത്തിനെ existence എന്ന് ഇംഗ്ലീഷിൽ പറയും.

ഇനി ഈ സത്തിനെ പ്രപഞ്ചമായി മാറ്റിത്തരുന്ന ഒരു വ്യക്തിയുണ്ടോ? കളിമണ്ണിനെ കുടമാക്കുന്ന കുശവനെപ്പോലെ ഈ പ്രപഞ്ചത്തെ നാനാവിധമായ നാമരൂപങ്ങളാക്കി മാറ്റുന്ന ഒരാൾ. അങ്ങനെ ഒരാളെ നമുക്കിവിടെ കാണാൻ കഴിയുന്നില്ലല്ലോ? ആ കുശവന്റെ സ്ഥാനത്തുവയ്ക്കാൻ അങ്ങനെ ഒരാളെ നമ്മൾ കാണുന്നില്ല. പക്ഷേ, പല മതങ്ങളിലും ദൈവം എന്നു പറയുമ്പോൾ ഈ കുശവനെപ്പോലെ ഒരാളാണ്. പ്രത്യേകിച്ചും ജൂതമതത്തിലും ക്രിസ്തുമതത്തിലും ഇസ്ലാമതത്തിലും ഭാരതത്തിലെതന്നെ വൈഷ്ണവമതത്തിലും ശൈവമതത്തിലും ദൈവത്തിന് ഒരു വ്യക്തിയുടെ ഭാവം കൊണ്ടുവന്ന് നിമിത്തകാരണമായി പറയാറുണ്ട്. അതൊരു തെറ്റായ ധാരണയാണെന്നു ഗുരുവും അദ്വൈതവേദാന്തവും സിദ്ധാന്തിക്കുന്നുണ്ട്.

എന്തുകൊണ്ടെന്നാൽ ഈ പ്രപഞ്ചത്തിൽനിന്നും വ്യത്യസ്തമായി ഒരു ദൈവമില്ല. ഇവിടെ ഒരു മൺതരിയെയെടുത്താലും ഒരു തുള്ളി ജലത്തെയെടുത്താലും ഒരു പുല്ലിനെയെടുത്താലും ഒരു കീടത്തെ എടുത്താലും അതിന്റെയെല്ലാം അന്തരസ്ഥമായ ചൈതന്യമായി ദൈവം ഇരിക്കുന്നുണ്ട്. കളിമണ്ണിനെ കുടമാക്കിമാറ്റുന്ന കുശവനെപ്പോലെയുള്ള ഒരു സ്രഷ്ടാവ് ഈ സത്തിൽതന്നെ ഇരിക്കുകയാണ്. അപ്പോൾ ആ ക്രിയാശക്തിയെ ചിത്തെന്നു പറയുന്നു. ചിത്ത് എന്നു പറഞ്ഞാൽ വിത്തിനെ മുളപ്പിക്കുന്ന അറിവ് വിത്തിനുള്ളിൽതന്നെ ഇരിക്കുന്നുണ്ട്. വിത്തിൽ ശക്തനും ശക്തിയും ഒന്നിച്ചിരിക്കുകയാണ്. ഒരമ്മയുടെ ഗർഭപാത്രത്തിൽ അണ്ഡവും ബീജവും സംയോജിച്ച് ഒരു ശിശുവിന്റെ ജന്മത്തിനു കാരണമാകുമ്പോൾ അതിൽതന്നെയാണ് ആ ഉപാദാനകാരണവും നിമിത്തകാരണവും ഒന്നിച്ചിരിക്കുന്നത്. അതുകൊണ്ടാണ് ശങ്കരാചാര്യർ സൗന്ദര്യലഹരി എഴുതിയപ്പോൾ:

> “ശിവശ്ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
> നചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി”

ശിവൻ ശക്തിയോടുകൂടി ചേർന്നാൽ മാത്രമാണ് സൃഷ്ടിക്കു സമർത്ഥമാകുന്നുള്ളൂ എന്നു പറയുമ്പോൾ ഇവർ രണ്ടുപേരും വേറെ വേറെ സ്ഥിതി ചെയ്യുന്നു എന്നല്ല. ഇവർ രണ്ടും ഒന്നിൽതന്നെയാണ്. രണ്ടെന്ന തരത്തിൽ പറയുന്നുണ്ടെങ്കിലും ഒന്നുതന്നെയായി

ട്ടാണിരിക്കുന്നത്. ഇത് നമ്മൾ മനസ്സിലാക്കണം. ഇവിടെ ദൈവവും പ്രപഞ്ചത്തിനു കാരണമായിരിക്കുന്ന പദാർത്ഥവും രണ്ടായിരിക്കുന്നില്ല എന്നും അതൊന്നായിരിക്കുന്നു എന്നും മനസ്സിലാക്കണം. അതുകൊണ്ടാണ് ഈ ദർശനത്തെ അദ്വൈതം എന്നു പറയുന്നത്.

ഇസ്ലാംമതത്തിൽ പറയുന്നത് ദൈവം ഏഴാംസ്വർഗ്ഗത്തിൽ ഇരുന്ന് ഈ ഭൂമിയേയും ഈ പ്രപഞ്ചത്തേയും സൃഷ്ടിക്കുകയും അവിടെ ഇരുന്നു ഭരിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു എന്നാണ്. അങ്ങനെയാണ് ക്രിസ്തുമതത്തിലും ഇസ്ലാംമതത്തിലും വൈഷ്ണവമതത്തിലും ശൈവമതത്തിലും ദ്വന്ദ്വം വരാൻ കാരണം. അങ്ങനെയൊരു ദ്വന്ദ്വം ഇവിടെയില്ല. അങ്ങനെയൊരു ദൈവം നമ്മിൽനിന്നും മാറിയിരിക്കുന്നില്ല. ദൈവം വേറെയിരിക്കുന്ന അവസ്ഥ മാനസികതലത്തിൽ മാത്രമാണുള്ളത്. സത്യത്തിൽ അങ്ങനെയൊരു വിഭജനം ഇല്ല. അതുകൊണ്ട് നാരായണഗുരു പറയുന്നു:

"നീയല്ലോ സൃഷ്ടിയും സ്രഷ്ടാ-
വായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ സൃഷ്ടി-
ക്കുള്ള സാമഗ്രിയായതും."

ദൈവമേ, നീതന്നെയാണ് സൃഷ്ടിയും നീതന്നെയാണ് സ്രഷ്ടാവും. അതുപോലെ പ്രപഞ്ചവും നീയാണ്. അതു സൃഷ്ടിക്കാനുള്ള സാമഗ്രിയായതും നീയാണ്. പ്രപഞ്ചത്തിന്റെ കാരണമായിരിക്കുന്ന സത്തും ദൈവംതന്നെ. പ്രപഞ്ചത്തെ സൃഷ്ടിക്കുന്നവനും ദൈവംതന്നെ. പ്രപഞ്ചത്തെ സൃഷ്ടിക്കുന്ന പ്രക്രിയയും ദൈവംതന്നെ. എല്ലാം ദൈവംതന്നെ. ദൈവത്തെതന്നെയാണ് ഈ നാലു വിഭജനങ്ങളായി നമുക്കു തോന്നുന്നത് .

പക്ഷേ, നമ്മുടെ സ്വഭാവം എന്താണ്? എല്ലാം അപഗ്രഥിച്ചു മനസ്സിലാക്കണം. എല്ലാറ്റിനേയും പിളർത്തിപ്പിളർത്തി മനസ്സിലാക്കണം. ഇങ്ങനെയാണ് മനസ്സിന്റെ സ്വഭാവം. ഒന്നാക്കി മനസ്സിലാക്കുന്നത് ഒരു പ്രത്യേകശക്തിയാണ്. ചില വീടുകളിൽ ആളുകൾക്ക് കലഹിക്കുന്നത് വളരെ ഇഷ്ടമാണ്. കലഹിച്ചുകൊണ്ടിരിക്കുമ്പോഴാണ് അവരുടെ ജീവിതത്തിന് ഒരർത്ഥം ഉണ്ടാകുന്നുള്ളൂ. ചിലർക്കാകട്ടെ ഒരു തരത്തിലുള്ള കലഹവും ഉണ്ടാക്കുന്നത് ഇഷ്ടമല്ല. കലഹം ഉണ്ടാക്കാതിരിക്കാൻ വേണ്ടി എന്തു ത്യാഗവും അവർ ചെയ്യും. അങ്ങനെ രണ്ടു തരത്തിലുള്ള ബുദ്ധി ഈ ലോകത്തിലുണ്ട്. ഒന്ന് വിശ്ലേഷിപ്പിക്കുന്നത് (analytic), മറ്റേത് സംശ്ലേഷിപ്പിക്കുന്നത് (syn-

thetic). ഇങ്ങനെ രണ്ടു തരത്തിൽ മനസ്സ് പ്രവർത്തിക്കും. ഇതിൽ ഏത് പ്രക്രിയയെയാണ് അത്മസാക്ഷാത്കാരത്തിനുവേണ്ടി ഉപയോഗിക്കേണ്ടതെന്നു ചോദിച്ചാൽ അതു യോജിപ്പിക്കുന്ന ബുദ്ധിയെയായിരിക്കണം.

എല്ലാം പിളർത്തി പിളർത്തി മനസ്സിലാക്കാൻ വളരെ എളുപ്പമാണ്. അത് നമ്മുടെ പ്രാകൃതികമായ ഒരു വാസനയാണ്. സൃഷ്ടി വേറെ, സ്രഷ്ടാവ് വേറെ, സൃഷ്ടിക്കപ്പെടുന്ന വസ്തുവേറെ, സൃഷ്ടിപ്രക്രിയ വേറെ. അങ്ങനെ ഇങ്ങനെ എന്നൊക്കെ പറഞ്ഞ് ഒരുപാടു വിശ്ലേഷണങ്ങൾ നടത്തിയാൽ മാത്രമാണ് പല കാര്യങ്ങളും നമുക്ക് ബോധ്യപ്പെടുകയുള്ളൂ. അതുകൊണ്ട് കർതൃത്വത്തോടുകൂടി ഒന്നും ചെയ്യാതിരിക്കുക എന്നുള്ളതാണ് ഏറ്റവും വലിയ ആദ്ധ്യാത്മിക സാധന. എന്തെങ്കിലും ചെയ്താൽ നമ്മുടെ അഹങ്കാരം പെരുകും. പിളർപ്പുകൾ ഉണ്ടാക്കുകയും ചെയ്യും. കർതൃത്വപൂർവ്വം ഒന്നും ചെയ്യാതിരിക്കുന്നിടത്ത് സ്വാഭാവികമായ ഒരു യോജിപ്പുണ്ട്.

ലാവോത്സു എന്ന ചൈനീസ് ഋഷിയുടെ അടുത്തേക്ക് ഒരാൾ വന്ന് ഒരു സംശയം ചോദിച്ചു: "ഗുരോ, കലക്കുവെള്ളത്തെ തെളിഞ്ഞ വെള്ളമാക്കുന്നതാരാണ്?" അപ്പോൾ ഗുരു പറഞ്ഞു: "നീ അതിൽ ഒന്നും ചെയ്യാതിരുന്നാൽ മതി."

പലരുടെയും ജീവിതത്തിൽ പ്രശ്നങ്ങൾ ഉണ്ടാകുമ്പോൾ സമാധാനം സൃഷ്ടിക്കാൻ വേണ്ടി അയൽപക്കത്തു നിന്നൊക്കെ ആളുകൾ വരും. ഭാര്യയും ഭർത്താവും കലഹിക്കുന്ന സമയത്ത് ഒരാൾ വന്നു ചോദിക്കും: "എന്താ പ്രശ്നം?" നമ്മൾ അദ്ദേഹത്തിന്റെ മുന്നിൽ പ്രശ്നം അവതരിപ്പിക്കും. അദ്ദേഹത്തിന്റെ ഇടപെടൽമൂലം പ്രശ്നം വീണ്ടും കലങ്ങികൊണ്ടിരിക്കുന്നതു കാണാം. ആ പ്രശ്നത്തെയങ്ങു വെറുതെ വിട്ടാൽ മതി. രണ്ടു ദിവസം കഴിഞ്ഞാൽ പ്രശ്നം മാറിക്കൊള്ളും. എല്ലാ പ്രശ്നങ്ങളും വെറുതെ വിട്ടാൽ മാറുന്നതാണ്. പക്ഷേ. നമ്മൾ അതിനെ വെറുതെ വിടാൻ തുനിയാറില്ല. അതുകൊണ്ട് ചൈനയിലെ ദാർശനികർക്ക് താവോ എന്നു പറഞ്ഞാൽ ജീവിതത്തിന്റെ സ്വാഭാവികതയിൽ നിലയുറപ്പിക്കുക എന്നാണ്. എന്തു പ്രശ്നങ്ങളേയും അവയുടെ സ്വാഭാവികതയിൽ വിടുമ്പോൾ സഹജമായ ഒരു സംലയനം, ഒരു താളം, ഒരു സംഗീതം അവയിൽ സംഭവിക്കും. പക്ഷേ മനസ്സ് ഒരിക്കലും അതനുവദിക്കുകയില്ല. മനസ്സ് ഒരു ഇടപെടൽകാരനാണ്. സഹജമായതിൽ ഇടപെടുക എന്നതാണ് മനസ്സിന്റെ ധർമ്മം. ആത്മാവ് സഹജമായി അതിന്റ ധർമ്മത്തെ നിർവഹിച്ചുകൊണ്ടിരിക്കുമ്പോൾ മനസ്സു വന്നിട്ട് ചോദിക്കും: "കുറേ നേരമായല്ലോ ഇങ്ങനെ

യൊക്കെ ആടിപ്പാടി ജീവിച്ചുപോകുന്നത്. ഇങ്ങനെയൊക്കെ ആയാൽ മതിയോ?'' ആത്മാവിന് സ്വാഭാവികമായ ഒരു ഗതിയുണ്ട്. ആ നേരത്ത് മനസ്സ് പറയുകയാണ്, ഇങ്ങനെയൊക്കെ ആയാൽപോരാ; ചില തൊക്കെ നമുക്ക് ചെയ്യാനുണ്ട് എന്ന്.

മനസ്സിന്റെ സ്വഭാവമെന്താണ്? മനസ്സ് കർമ്മബഹുലതകളുടെ താവളമാണ്. മനസ്സിന് എന്തെങ്കിലും ചെയ്യണം. ഈ സമൂഹത്തിൽ എന്തെങ്കിലുമൊക്കെ ചെയ്യണം.  മനസ്സ് ഏതിലും ഇടപെട്ട് അതിനെ നശിപ്പിച്ചുകളയും. അപ്പോൾ മനസ്സിനെ എവിടേയും ഇടപെടാൻ നമ്മ ൾ അനുവദിക്കാതിരിക്കുക. അതാണ് ജീവിതത്തിലെ ഏറ്റവും വലിയ സാധന. മനസ്സിന്റെ ഇടപെടലിനെപ്പറ്റി പറയുന്ന ഒരു കഥയുണ്ട്.

ഒരിക്കൽ ഒരു തേരട്ട നടന്നുപോകുന്നതു കണ്ടിട്ട് അടുത്ത കുറ്റി ക്കാട്ടിലിരുന്ന മുയൽ തേരട്ടയോട് ചോദിച്ചു: ''തേരട്ടച്ചേട്ടാ, ഞാൻ നിന്റെ നടത്തം ശ്രദ്ധിക്കുകയായിരുന്നു. ഈ നൂറുകണക്കിന് കാലു കൾവച്ചു ഒരിടത്തേക്കും വേച്ചുപോകാതെ നീ നടക്കുന്നുവല്ലോ. എങ്ങ നെയാണ് ഇത്രയധികം കാലുകളെ നീ കൈകാര്യം ചെയ്യുന്നത്?  നിന്റെ കഴിവ് അപാരംതന്നെ.''അപ്പോൾ തേരട്ട പറഞ്ഞു: ''ഓ അതാണോ. അതൊന്നും എനിക്കൊരു സാരമുള്ള കാര്യമല്ല.'' ഇതു പറഞ്ഞ് തേരട്ട അല്പം ഗർവ്വോടെ നടക്കാൻ ശ്രമിച്ചു. പക്ഷേ, തേരട്ടയ്ക്കു നടക്കാൻ കഴിയുന്നില്ല. കാലുകൾ ഓരോന്നായി വേച്ചുപോകുന്നു. ''മുയൽ എന്നോടു ചോദിക്കുന്നതിനു മുമ്പുവരെ ഞാൻ എത്ര അനായാസമാണ് നൂറുകണക്കിന് കാലുകൾ എടുത്തുവച്ച് നടന്നിരുന്നത്. പക്ഷേ ഇപ്പോൾ എനിക്കത് സാധിക്കുന്നില്ലല്ലോ.''  തേരട്ട ആത്മഗതംകൊണ്ടു.

കാരണം അതുവരെ തേരട്ടയിൽ മനസ്സുണ്ടായിരുന്നില്ല. ആ മുയൽവന്ന് തേരട്ടയിൽ മനസ്സുണ്ടാക്കി. മനസ്സ് ഇടപെട്ടതോടുകൂടി തേരട്ടയുടെ സ്വാഭാവികമായ ഗതിയങ്ങു മാറി. നടക്കാൻ പറ്റുന്നില്ല. അതുപോലെയാണ് നമ്മുടെ ജീവിതത്തിൽ സമൂഹത്തിലെ പലത രത്തിലുള്ള ഇടപെടലുകൾ മനസ്സിലേക്കു കടന്നുവന്ന് നമ്മുടെ സ്വാഭാവികമായ ജീവിതത്തിന്റെ ഗതി മാറ്റിവിടുന്നത്. ഇതു നിങ്ങൾക്ക് മനസ്സിലാകുന്ന കാര്യങ്ങളാണ്. വെറുതെ സന്തോഷിച്ച് പോകുന്ന വ്യക്തികളൊക്കെ ഒരു സുപ്രഭാതത്തിൽ ദുഃഖിച്ച് ആത്മ ഹത്യ ചെയ്യുന്നതു കാണാം. അതിന്റെ കാരണമെന്താണ്? മനസ്സു വന്ന് ഇടപെട്ട് സ്വാഭാവികതയെ തകിടം മറയ്ക്കുന്നു.

നമ്മൾ പറഞ്ഞുവന്നത് സത്ത് പ്രപഞ്ചത്തിന്റെ മൂലഭൂതമാണ്. അതിന് പ്രപഞ്ചമായിത്തീരാൻ പുറത്തുനിന്നുള്ള ആരുടേയുംഇട

പെടൽ ആവശ്യമില്ല. ഒരു വിത്തിനു മരമായിത്തീരാൻ ആരുടേയും പുറത്തുനിന്നുള്ള സഹായം ആവശ്യമില്ല. അതിന് അതിന്റെ ഉള്ളിൽതന്നെ അന്തരസ്ഥമായിരിക്കുന്ന ഒരു ശക്തിവിശേഷമുണ്ട്. അപ്പോൾ വിത്തിനുള്ളിൽതന്നെയാണ് ശക്തിയും ശക്തനുമൊക്കെ ഇരിക്കുന്നത്. വിത്തിൽനിന്നും വേറിട്ട ഒരു ദൈവം വിത്തിനെ ചെടിയാക്കുന്നില്ല. ഇതു നമ്മൾക്ക് നല്ലവണ്ണം ബോധ്യപ്പെടുമ്പോൾ സ്രഷ്ടാവ് ഇല്ലാത്ത ഒരിടവും ഈ പ്രപഞ്ചത്തിൽ ഇല്ല എന്നറിയാൻ കഴിയും. ഏതെങ്കിലും ഒരു വസ്തുവിലോ ഏതെങ്കിലും ഒരു സ്ഥലത്തോ മാത്രം ദൈവം ഇരിക്കുന്നു എന്നു പറയുന്നത് ബാലിശമായ ഒരു വാദമാണ്. ഉപനിഷത്തുകൾ വളരെ വ്യക്തതയോടുകൂടി പറയുന്ന കാര്യമാണ് ഈശ്വരന്റെ സർവവ്യാപകത്വം. ഈശാവാസ്യമിദം സർവം. എല്ലാറ്റിലും ഈശൻ ആവസിക്കുന്നു. എല്ലാ പ്രപഞ്ചഘടകങ്ങളിലും ഈശ്വരനുണ്ട്. ഈശ്വരനില്ലാത്ത ഒരിടവും ഇല്ല. നമുക്ക് അങ്ങനെയൊരു കണ്ണുണ്ടെങ്കിൽ മാത്രമേ ഈശ്വരനെ കാണുകയുള്ളൂ.

ഒരിക്കൽ ശ്രീബുദ്ധൻ ശിഷ്യന്മാരുടെകൂടെ നടന്നുപോകുന്ന സമയത്ത് അടുത്തു കണ്ട ഒരു പാറയിൽ ചുംബിച്ചു. ഇതെന്താണ് ഗുരു ഇങ്ങനെ കാണിക്കുന്നതെന്നു ശിഷ്യന്മാർ സംശയിച്ചു. ഗുരു ഒരു വിഗ്രഹാരാധകനല്ലല്ലോ. എന്നിട്ടും ഈ പാറയെ ആരാധിക്കുന്നത് എന്തിനാണ്? ഒരു ഗുരുവിന്റെ കൂടെ ശിഷ്യന്മാർ ജീവിക്കുമെങ്കിലും പലപ്പോഴും ഗുരുവിന്റെ പ്രവൃത്തിയെ ശിഷ്യന്മാർ ചോദ്യം ചെയ്യും. ശിഷ്യന്മാർക്കാണെങ്കിൽ ചിലപ്പോഴൊക്കെ ഗുരുവിനേക്കാൾ ആധികാരികത തങ്ങൾക്കാണെന്നു തോന്നിപ്പോകാറുണ്ട്. അതുകൊണ്ട് ഗുരു ചെയ്ത ഒരു പ്രവൃത്തിയെ ശിഷ്യൻ ചോദ്യം ചെയ്യുന്നു: "എന്താണങ്ങ് കാണിക്കുന്നത്? ആരെങ്കിലും കാണില്ലേ? " എന്റെ ഗുരു ഇങ്ങനെയാണ്, എന്റെ ഗുരു അങ്ങനെയാണ് എന്നൊക്കെ ശിഷ്യന്മാർ വാതോരാതെ സംസാരിക്കാറുണ്ട്. പല ശിഷ്യന്മാരും ഗുരുവിനെക്കുറിച്ച് ഇങ്ങനെയൊക്കെ പറയുമെങ്കിലും ഗുരു എങ്ങനെയാണെന്നൊന്നും പറഞ്ഞു തീർക്കാൻ ആർക്കും കഴിയാറില്ല. പിന്നെയും ഗുരു ഒരു അത്ഭുതമായിതന്നെ ശിഷ്യനിൽ അവശേഷിക്കും. ഏതെങ്കിലും ഗണത്തിൽ ഒരു ഗുരുവിനെ പെടുത്താൻ നമുക്കു കഴിയില്ല. ഭക്തനെന്നോ ജ്ഞാനിയെന്നോ യോഗിയെന്നോ തത്ത്വചിന്തകനെന്നോ സാമൂഹ്യപരിഷ്കർത്താവെന്നോ മതാചാര്യനെന്നോ ഇങ്ങനെയുള്ള ഒരു ഗണത്തിലും ഒരു ഗുരുവിനെ പെടുത്താൻ കഴിയില്ല. പക്ഷേ, സമൂഹം അങ്ങനെയൊക്കെ പെടുത്തും. സമൂഹത്തിന് അതൊക്കെ രസകരമായ തമാശകളാണ്.

ശ്രീനാരായണഗുരുവിനെ പലരും സാമൂഹ്യപരിഷ്കർത്താവെന്നു വിളിക്കും. എന്തുകൊണ്ടാണങ്ങനെ പറയുന്നത്? വേറെ വിശേഷണങ്ങളൊന്നും കിട്ടാത്തതുകൊണ്ട്. എന്തെങ്കിലും പറയണ്ടേ. പറയാൻവേണ്ടി പറയുന്നു എന്നു മാത്രം. സാമൂഹ്യപരിഷ്കരണം ചിലപ്പോഴൊക്കെ വിലകുറഞ്ഞതായിത്തീരാറുണ്ട്. പ്രത്യേകിച്ചും ഒരു ജീവന്മുക്തനെക്കുറിച്ചു പറയുമ്പോൾ. സാമൂഹ്യപരിഷ്കരണം എന്നാൽ എന്താണ് അർത്ഥമാക്കുന്നത്? ഏതെങ്കിലും തരത്തിൽ ജീവിച്ചിരുന്ന ആളുകളെ വേറൊരു തരത്തിൽ ജീവിക്കുവാൻ സഹായിക്കുക. എന്നു പറഞ്ഞാൽ കുളത്തിൽ കിടന്നിരുന്ന ജലത്തെ തുറന്നു ഒരു പാടത്തേക്കു വിട്ടുകഴിഞ്ഞാൽ ആ പാടത്തിന്റെ ആകാരം അതിനുണ്ടാകും. കുളത്തിന്റെ ആകാരത്തിൽ ഇരുന്നിരുന്ന വെള്ളം പാടത്തിന്റെ ആകാരത്തെ കൈക്കൊള്ളും. അതാണ് സാമൂഹ്യപരിഷ്കരണം. അതുകൊണ്ട് ജീവിതത്തിന് പൂർണ്ണത ഉണ്ടാകണമെന്നില്ല. സാമൂഹ്യപരിഷ്കരണം ജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യമല്ല. ഗുരുവിനതൊരു വലിയ ലക്ഷ്യമായിരുന്നില്ല. കുറേക്കാലമായി കുറേ ആളുകൾ ഒരേരീതിയിൽ ജീവിച്ചപ്പോൾ അതിനെയൊന്ന് വഴിതിരിച്ചുവിട്ടു. വേറൊരു രീതിയിൽ ജീവിക്കാൻ പറഞ്ഞു. അത്രയേയുള്ളൂ. ഇനി അതൊരു രോഗമായിത്തീരും. ഗുരു കാണിച്ച രീതിയിലൂടെ ജീവിച്ച് ജീവിച്ച് രോഗമായിത്തീരുന്ന മനുഷ്യരെ വേറൊരു ഗുരു വന്ന് അവരെ വേറെ ഒരു വഴി തിരിച്ചുവിടും. മാടനേയും മറുതയേയും ഒക്കെ പറിച്ചെടുത്ത് ഗുരു കളഞ്ഞതുപോലെ, ഇപ്പോഴുള്ള ആചാരക്രമങ്ങളേയും രീതികളേയും വേറൊരു ഗുരുവന്ന് വീണ്ടും പറിച്ചെടുത്തുകളയും. ഗുരുവിന്റെ ജീവിതത്തിൽ വളരെ വിപ്ലവാത്മകമായിട്ടുള്ള കാര്യം ഒരു തരത്തിലുള്ള സമ്പ്രദായങ്ങളോടും ഗുരുവിന് ശാശ്വതമായിരിക്കുന്ന സംഗം ഉണ്ടായിരുന്നില്ല എന്നതാണ്.

നമ്മൾ നമ്മുടെ ബോധത്തെ അതിന്റെ പൂർണ്ണതയിലേക്ക് എത്തിക്കുവാൻ ഏതെല്ലാം രീതികൾ അവലംബിക്കാമോ അതൊക്കെ അവലംബിക്കാവുന്നതേയുള്ളൂ. ഏതൊരു ആരാധനാക്രമവും ഏതൊരു ധ്യാനരീതിയും യോഗരീതിയും നമുക്ക് ആശ്രയിക്കാവുന്നതേയുള്ളൂ. അതിന് മോക്ഷത്തിലേക്കു നയിക്കുവാനുള്ള ശക്തി ഉണ്ടാകണമെന്നു മാത്രം. അല്ലെങ്കിലോ എത്ര ആരാധനകൾ നടത്തിയിട്ടും ഒരു കാര്യവുമില്ല. ഭക്തി മനുഷ്യനെ ബന്ധിപ്പിക്കുകയും ദുഃഖിപ്പിക്കുകയും ചെയ്യുകയാണെങ്കിൽ ആ ഭക്തികൊണ്ടെന്തു പ്രയോജനം? അതുപോലെ പാണ്ഡിത്യവും പല അറിവുകളും നമ്മളെ അഹങ്കരിപ്പിക്കാറുണ്ട്. നമ്മൾ നേടുന്ന അറിവുകൾ നമ്മെ അഹങ്കാരത്തി

ലേക്കും ഗർവത്തിലേക്കും കൊണ്ടുപോകുന്നുണ്ടെങ്കിൽ ആ അറിവു കൊണ്ടെന്തു പ്രയോജനം? ഇതൊക്കെയാണ് ഗുരു കാണിച്ചുതരുന്ന പാഠങ്ങൾ.

ആരായുകിൽ തിരകൾ നീരായിടുന്നു........... ഇതിനു നേരായിടുന്നു ഉലകം. ഈ ലോകം ഒരു കാര്യമാണെങ്കിൽ അതിനൊരു കാരണമുണ്ട്. ആ കാരണം ഏകമായിരിക്കുന്ന സത്തയാണ്. എങ്ങനെയാണോ മണ്ണിൽനിന്ന് കുടമുണ്ടായിവരുന്നത്, കയറിൽനിന്ന് പാമ്പുണ്ടായിവരുന്നത്, ജലത്തിൽനിന്ന് തിരയുണ്ടായിവരുന്നത് അതുപോലെ സത്തയിൽനിന്ന് പ്രപഞ്ചം പ്രകടമായിത്തീരുന്നു. കാര്യം കാരണത്തെ തള്ളിക്കളയാത്തതുപോലെ ഈ പ്രപഞ്ചത്തിന്റെ കാരണമായിരിക്കുന്ന സത്തയിൽനിന്ന് ഈ പ്രപഞ്ചം വ്യത്യസ്തമല്ല. വിശ്വജനനിയായിരിക്കുന്ന അമ്മയിൽനിന്നുവിട്ട് ഈ പ്രകൃതിക്കൊരു അസ്തിതയുമില്ല.

ഇതു മനസ്സിലാക്കിക്കൊടുക്കാൻ വേണ്ടി ഛാന്ദോഗ്യോപനിഷത്തിൽ അച്ഛനായ ഉദ്ദലാകൻ ശ്വേതകേതു എന്ന മകന് കുറച്ച് ഉദാഹരണങ്ങൾ പറഞ്ഞുകൊടുക്കുന്നുണ്ട്. ശ്വേതകേതു പന്ത്രണ്ടാമത്തെ വയസ്സിൽ ഗുരുകുലത്തിൽപോയി പന്ത്രണ്ടുവർഷം പഠിച്ച് തിരിച്ചു വരുന്നതാകട്ടെ, നെഞ്ചുയർത്തി വലിയ അറിവുള്ള ഒരാളെപ്പോലെയാണ്. അച്ഛനു മകനെ അകലെനിന്നു കണ്ടപ്പോൾതന്നെ മനസ്സിലായി, തന്റെ മകൻ പന്ത്രണ്ടു വർഷം ആശ്രമത്തിൽപോയി നശിച്ചിട്ടാണു വരുന്നതെന്ന്. ഇപ്പോഴത്തെ കുട്ടികൾ യൂണിവേഴ്സിറ്റിയിൽപോയി പഠിച്ചു തിരിച്ചുവരുന്നതുപോലെ...

അപ്പോൾ അച്ഛൻ ചോദിച്ചു: “അല്ലയോ സൗമ്യ, ശ്വേതകേതോ, എന്തുകൊണ്ടാണ് നീയിങ്ങനെ മഹാമനസ്കനായി വേദാധ്യയനം ചെയ്തവനെന്ന അഭിമാനത്തോടുകൂടി അഹംഭാവിയായിരിക്കുന്നത്? എന്തുകൊണ്ടാണ് കേൾക്കാത്തത് കേൾക്കപ്പെട്ടതായും വിചാരിക്കാത്തത് വിചാരിക്കപ്പെട്ടതായും അറിയാത്തത് അറിഞ്ഞതായും ഭവിക്കുന്നത് ആ ആദേശത്തെ നീ ഗുരുവിനോടു ചോദിച്ചുവോ?” അതു കേട്ട് ശ്വേതകേതു അതിന്റെ ഉത്തരം കിട്ടാതെ അമ്പരന്നുനിന്നതേയുള്ളൂ. അതെന്താണത്? കേൾക്കാത്തത് കേൾക്കപ്പെടുക, അറിയാത്തത് അറിയപ്പെടുക. ഏതൊന്നറിഞ്ഞാലാണോ എല്ലാം അറിയപ്പെട്ടതായിത്തീരുന്നത്, അങ്ങനെ ഒന്നറിഞ്ഞാൽ എല്ലാം അറിയുന്ന ഒരറിവുണ്ടോ?

കാരണത്തെ അറിഞ്ഞാൽ കാര്യത്തെ മുഴുവൻ അറിഞ്ഞതിനു തുല്യമാണ്. അതുകൊണ്ട് ആ ഒന്നിനെക്കുറിച്ചു ശ്വേതകേതുവിന് ഒരു നിശ്ച

യവുമില്ല. അപ്പോൾ ശ്വേതകേതു അച്ഛനോട് ചോദിച്ചു: "അച്ഛാ, ആ ആദേശം എങ്ങനെയുള്ളതാണ്?" അപ്പോൾ അച്ഛൻ തത്ത്വമസി എന്ന മഹാവാക്യത്തെ പറഞ്ഞുകൊടുത്തു. ഛാന്ദോഗ്യോപനിഷത്തിന്റെ ഏറ്റവും മനോഹരമായിരിക്കുന്ന ആ സന്ദേശം ഇവിടെയാണ് വെളിപ്പെടുത്തുന്നത്.

"അല്ലയോ സൗമ്യ, ഒരു മൺകട്ടയെ അറിഞ്ഞാൽ മണ്ണുകൊണ്ടുണ്ടാക്കിയ എല്ലാ വസ്തുക്കളേയും അറിയാൻ കഴിയുന്നു. വികാരം എന്നു പറയുന്നത് വാക്കിനെ ആശ്രയിച്ചുള്ള പേരു മാത്രമാകുന്നു. മണ്ണ് മാത്രമേ സത്യമായിട്ടുള്ളൂ." ആദ്യത്തെ ഒരു ഉപദേശമാണ്. വികാരം എന്നു പറഞ്ഞാൽ അതിന്റെ രൂപം. ഈ പ്രപഞ്ചത്തിലെല്ലാം രൂപാന്തരണം മാത്രമേ ഉള്ളൂ. രൂപാന്തരണം എന്നു പറഞ്ഞാൽ ഒരു രൂപം മാറി വേറൊരു രൂപത്തിലേക്കു പോകുന്നു. കളിമണ്ണ് കുറച്ചുകാലം കുടമായിട്ടിരിക്കും. പിന്നെയത് ചട്ടിയായി മാറും. പിന്നെ അതൊരു വിളക്കായി മാറും. വീണ്ടും അതൊരു വേറെ രൂപത്തെ കൈക്കൊള്ളും. ഇങ്ങനെ രൂപാന്തരണം മാത്രമേ പ്രഞ്ചത്തിലുള്ളൂ. സത്ത മാറുന്നില്ല. കളിമണ്ണ് മാറുന്നില്ല. കളിമണ്ണിന് എത്ര രൂപങ്ങൾ കൊടുത്താലും കളിമണ്ണ് കളിമണ്ണുതന്നെയായിരിക്കും. പ്രപഞ്ചത്തിന് എത്ര രൂപങ്ങൾ കൈവന്നാലും പ്രപഞ്ചം സത്തതന്നെ ആയിരിക്കും.

കാരണത്തെ അറിഞ്ഞാൽ കാര്യത്തെ മുഴുവൻ അറിഞ്ഞതുപോലെയായി. ഈ ഒരറിവ് നമുക്കാരും പഠിപ്പിച്ചുതന്നിട്ടില്ല. ഇതിലേക്ക് വിരൽ ചൂണ്ടുന്ന രണ്ടാമത്തെ ഉദാഹരണം നോക്കൂ: "അല്ലയോ സൗമ്യ, ഒരു സുവർണ്ണക്കട്ടിയെ അറിഞ്ഞാൽ സ്വർണ്ണത്തിന്റെ വികാരങ്ങളെയെല്ലാം അറിയാൻ കഴിയുന്നു. മാലയിലും കമ്മലിലും വളയിലും ഒക്കെ ഇരിക്കുന്ന സ്വർണ്ണം ഒന്നുതന്നെയാണ്. അത് അനേകരൂപത്തിൽ ഇരിക്കുന്നു എന്നുമാത്രം." അതു കൊണ്ടുപോയി ഒരു ജ്വല്ലറിക്കാരന്റെ അടുത്തുകൊടുത്താൽ മാല കൊടുത്തുവെന്നോ വള കൊടുത്തുവെന്നോ എന്നല്ല അയാൾ നോക്കുന്നത്. അയാളത് തുലാസിലേക്കിട്ട് എത്ര ഗ്രാം സ്വർണ്ണമുണ്ടെന്നാണ് നോക്കുന്നത്. അയാളെ സംബന്ധിച്ചിടത്തോളം അതു വെറും സ്വർണ്ണം. നിങ്ങൾ പറയും: "അയ്യോ! ഞാനൊരു മാലയല്ലേ തന്നത്." അപ്പോൾ അയാൾ പറയുന്നു: "എനിക്കിത് സ്വർണ്ണം മാത്രമാണ്, നിങ്ങൾക്കിത് മാലയായിരിക്കാം." അതുപോലെ ഈ പ്രപഞ്ചത്തെ സംബന്ധിച്ചിടത്തോളം ഒരു ജ്ഞാനിക്ക് ഉലക് എന്നു പറയുന്നത് സത്ത മാത്രമാണ്.

ഇവിടെ ആരൊക്കെയാണ് നാനാത്വത്തെ കാണുന്നത് അവൻ മരണത്തിൽനിന്ന് മരണത്തിലേക്ക് പോയ്ക്കൊണ്ടിരിക്കുന്നു.

ആർക്കൊക്കെ ഇവിടെ നാനാത്വത്തെ ദർശിക്കുവാൻ കഴിയുന്നുവോ അവൻ മരണത്തിന്റെ അടിമയായിക്കൊണ്ടിരിക്കുന്നു. മൃത്യുഭയം കൊണ്ട് അവൻ നിലവിളിക്കുന്നു. ആർക്കാണോ ഈ ഏകമായ സത്തയെ കാണാൻ കഴിയുന്നത് അവൻ മൃത്യുവിൽനിന്ന് അമൃതത്തിലേക്ക് ചലിക്കുന്നു. അതാണ് വീണ്ടും വീണ്ടും ഭാരതത്തിന്റെ ആദ്ധ്യാത്മികതയുടെ സാരസർവസ്വമായിരിക്കുന്നത്. മരണത്തിൽനിന്ന് അമൃതത്തിലേക്കുള്ള ഗമനമാണ് ജീവന്റെ അമരസംഗീതം. ജീവന്റെ ഗതി അതാണ്. ആ ഗതിയെ ഉണർത്തുക എന്നുള്ളതാണ് ഗുരുവിന്റെ ധർമ്മം. അതിനുള്ള ഒരു സാഹചര്യമാണ് ഉപനിഷത്ത്. ഉപനിഷത്തൊരു സാഹചര്യമാണ്. നമുക്കത് ഒരിക്കൽ ലഭിച്ചാൽപിന്നെ നമ്മെ പിന്നോട്ടുപോകാൻ അത് അനുവദിക്കുകയില്ല. ഒരിക്കൽ നമ്മളുടെ ഉള്ളിൽ ഈ അമരസംഗീതം ഉടലെടുത്തുകഴിഞ്ഞാൽ, ജീവന്റെ സ്വാഭാവികമായ ഗതി ഉണർന്നുകഴിഞ്ഞാൽ നമുക്കൊരിക്കലും തിരിച്ചുപോകാൻ കഴിയുകയില്ല. തിരിച്ചുപോകുമ്പോഴൊക്കെ നമുക്കു വിഷമമായിരിക്കും. വെപ്രാളമായിരിക്കും. വീണ്ടും വീണ്ടും ദുഃഖമായിരിക്കും. അതുകൊണ്ടാണ് പലപ്പോഴും അല്പമെങ്കിലും ആദ്ധ്യാത്മികമായിരിക്കുന്ന ആനന്ദം ഉള്ളിൽ ഉടലെടുത്തിട്ടുള്ള വ്യക്തി ലൗകികമായിരിക്കുന്ന കെട്ടുപാടുകൾ ഉണ്ടാകുമ്പോൾ വീണ്ടും വീണ്ടും വിഷണ്ണനായിത്തീരുന്നത്.

എന്നാൽ ഒരു സാധാരണക്കാരന്, ലൗകികജീവിതവുമായി പൊരുത്തപ്പെട്ടു ജീവിക്കുന്ന ഒരാൾക്ക്, അങ്ങനെയൊരു പ്രശ്നം ഉണ്ടായിരിക്കുകയില്ല. ഉണ്ടെങ്കിൽതന്നെ അയാൾ പ്രശ്നത്തെ ലൗകികമായിത്തന്നെ പരിഹരിക്കും. പണമില്ലാത്തവന് കുറച്ചു പണം കിട്ടിയാൽ അവന്റെ പ്രശ്നം തീർന്നു. എന്നാൽ അങ്ങനെയല്ല ഒരു ആദ്ധ്യാത്മിക അഭിരുചി നുണഞ്ഞിട്ടുള്ള ഒരാളുടെ ആന്തരികത. അയാൾ ഒരിക്കൽ ആത്മരസം നുണഞ്ഞിട്ടുള്ളതുകൊണ്ട് വേറെ എന്തു കിട്ടിയാലും പിന്നെ മതിയാവുകയില്ല. ഇതുതന്നെ വേണം. പണം കിട്ടിയാലും പോരാ. എല്ലാവരുടെ സ്നേഹവും ബന്ധവും ഒക്കെ ഉണ്ടായാലും പോരാ. അവന് ഇതുതന്നെ വേണം. അതാണ് ആ ജീവന്റെ ആവശ്യകത. അതുകൊണ്ട് ജീവന്റെ ശരിയായ ആവശ്യകതയെ നമ്മൾ തിരിച്ചറിയണം.

വേരായ നിൻകഴലിൽ ആരാധനം തരണം ആരാലിതിന്നൊരുവരം. നേരായി വന്നിടുക വേറാരുമില്ല ഗതി ഹേ! രാജയോഗജനനീ. രാജയോഗത്തെ ജനിപ്പിക്കുന്ന അമ്മേ. രാജയോഗം എന്നു പറഞ്ഞാൽ എന്താണ്? നമ്മൾ പലപ്പോഴും കേൾക്കാറുള്ള ഒരു ശബ്ദ

മാണ് രാജയോഗം. വിവേകാനന്ദസ്വാമികൾ പതഞ്ജലിമഹർഷിയുടെ യോഗസൂത്രങ്ങൾക്ക് ഭാഷ്യം എഴുതിയപ്പോൾ അതിന് രാജയോഗം എന്ന പേരാണ് കൊടുത്തത്. രാജയോഗം എന്നു പറഞ്ഞാൽ യോഗ ങ്ങളിൽ രാജനായവൻ. യോഗം എന്നാൽ ചേർച്ച. ഈ ലോകത്ത് ഏറ്റവും വലിയ ചേർച്ച എന്താണ്? ജീവത്വം പരമാത്മതത്ത്വവുമായി ചേരുന്നതാണ്. സാഗരത്തിനടുത്തുനിൽക്കുന്ന പുൽത്തുമ്പിലിരി ക്കുന്ന ഒരു മഞ്ഞുതുള്ളി കടലിലേക്കു പതിക്കുന്നതോടുകൂടി അത് കടലായിത്തീരുന്നതുപോലെ... ആ മഞ്ഞുതുള്ളിയുടെ അസ്തിത മുഴു വൻ കടലിന്റെ അസ്തിതയായിത്തീരുന്നതുപോലെ.... ജീവൻ ഈശ്വ രനിലേക്ക് ലയിക്കാനായി വെമ്പൽകൊണ്ട് വെമ്പൽകൊണ്ട് ആ ജീവത്വം ഈശ്വരത്വമായിത്തീരുന്നു. ഇത് ആന്തരികമായ ഒരു അനുഭവമാണ്. ഒരു മാറ്റവുമാണ്. ആ മാറ്റമാണ് ഏറ്റവും വലിയ ചേർച്ച യായിരിക്കുന്നത്. ഇവിടെ ആ ചേർച്ചയെ പറയുന്നത് അമ്മയുടെ വക്ഷസ്സിൽ അലിഞ്ഞില്ലാതാവുക എന്നാണ്. വിശ്വജനനിയായിരി ക്കുന്ന ദേവിയുടെ വക്ഷസ്സിൽ അമർന്ന് ദേവിമാത്രമായിത്തീരുന്ന ഒരു അനുഭൂതിയാണത്.

ഹേ! രാജയോഗജനനീ, വേരായ നിൻകഴലിൽ ആരാധനം തര ണം-എല്ലാറ്റിന്റേയും ആദിമൂലമായ നിന്റെ പാദകമലങ്ങളിൽ എനിക്ക് ആരാധനം തരണം. ഇതിനൊരു വരമായി നീ എനിക്ക് നേരായി വര ണം. സ്വാനുഭവമായി വരണം. വേറെ ഒരാളുടേയും മധ്യവർത്തിത്വം പാടില്ല. നീ നേരായിത്തന്നെ എനിക്കു വരണം. ഒരു പുരോഹിതന്റേയോ കപടയതിയുടേയോ ഏതെങ്കിലും ഒരു വ്യക്തിയുടേയോ ഒന്നും സഹാ യമില്ലാതെ നീ എനിക്ക് ആത്മാനുഭവമായി വരണം. വേറെ ആരുടെ അധരത്തിൽനിന്നും എനിക്കു നിന്റെ അനുഭവം കേൾക്കേണ്ട. അമ്മ എനിക്ക് നേരനുഭവമായി വരിക. അതിനുവേണ്ടിയാണ് എന്റെ എല്ലാ ആരാധനയും അർച്ചനയും അർപ്പണവും.

ഏറ്റവും വലിയ ആരാധന എന്താണ്? ഈ ലോകത്തിൽ അനവ ധി ആരാധനാക്രമങ്ങളുണ്ട്. നിങ്ങളിൽ ചിലർ ക്ഷേത്രങ്ങളിൽ പോകു ന്നവരുണ്ട്. അവിടെപ്പോയി നിങ്ങൾ ഒരുതരത്തിൽ ആരാധന നട ത്തുന്നു. ചിലർ പള്ളികളിൽ പോയി ആരാധന നടത്തുന്നു. ചിലർ മോസ്കിൽപോയി ആരാധന നടത്തുന്നു. ഇങ്ങനെ പലതരത്തി ലുള്ള ആരാധനാക്രമങ്ങളിൽ ഏതാണ് ഏറ്റവും വലിയ ആരാധനാ ക്രമം? നമ്മളുടെ അഹന്തയെ ഈശ്വരനു സമർപ്പിക്കുക എന്നുള്ള താണ്. ഏറ്റവും വലിയ ആരാധന ഇത്രമാത്രമാണ്. വേറെ ഒന്നും നമുക്കു ചെയ്യാനില്ല.

ഒരിക്കൽ പ്രസിദ്ധനായ ഒരു രാജാവ് ഒരു ദിവസം ശ്രീബുദ്ധനെ കാണാൻ പോയി. ശ്രീബുദ്ധൻ സർവസംഗപരിത്യാഗിയാണ്. കൊട്ടാരത്തിൽനിന്ന് സർവവും ത്യജിച്ച് പരിവ്രജനത്തിനായി ഇറങ്ങിയിട്ടുള്ള ആത്മജ്ഞാനിയാണ്. രാജാവാണെങ്കിൽ സമ്പന്നനാണ്, ധനികനാണ്. അതുകൊണ്ട് ശ്രീബുദ്ധനു കൊടുക്കാനായി എന്താണ് കൊണ്ടുപോകേണ്ടതെന്ന് അദ്ദേഹം ആലോചിച്ചപ്പോൾ വളരെ വിലപ്പിടിപ്പുള്ള രത്നം അദ്ദേഹം കൈയിലെടുത്തു. അപ്പോൾ രാജ്ഞി ചോദിച്ചു: "എന്തിനാണ് ഈ രത്നമൊക്കെ അദ്ദേഹത്തിനു കൊടുക്കുന്നത്? അദ്ദേഹം എല്ലാം ഉപേക്ഷിച്ച ആളല്ലേ? അദ്ദേഹം ഇതിനൊരു വിലയും കാണുകയില്ല." എന്നാലും രാജാവ്, താനൊരു രാജാവല്ലേ, തനിക്കൊരു വിലയില്ലേ എന്നുള്ള ധാരണയിൽ അതു കൈയിൽവച്ചു. അപ്പോൾ രാജ്ഞി പറഞ്ഞു: "എങ്കിൽ നിങ്ങൾ ഒരു റോസാപുഷ്പംകൂടി കൈയിൽ എടുത്തേക്കൂ. അദ്ദേഹത്തിന് രത്നം ഇഷ്ടമില്ലാ എന്നു തോന്നുകയാണെങ്കിൽ നിങ്ങൾ ആ റോസാപുഷ്പം കൊടുത്തേക്കൂ."

രാജ്ഞിയുടെ ഉപദേശം അയാൾ തള്ളിക്കളഞ്ഞില്ല. ഒരു റോസാപുഷ്പംകൂടി കൈയിലെടുത്തു. ശ്രീബുദ്ധന്റെ അടുത്തെത്തി രത്നം കൊടുത്തപ്പോൾ ബുദ്ധൻ പറഞ്ഞു: "അത് കളഞ്ഞേക്കൂ." അപ്പോൾ രാജാവ് വേഗം റോസാപുഷ്പമെടുത്ത് നീട്ടി. അപ്പോഴും ശ്രീബുദ്ധൻ അതിലേക്കു നോക്കിയിട്ട് പറഞ്ഞു: "അതും കളഞ്ഞേക്കൂ." രാജാവിന് സംശയമായി. പുഷ്പവും വേണ്ടേ. അപ്പോൾ ആ റോസാപുഷ്പവും കളഞ്ഞു. എന്നിട്ട് ശ്രീബുദ്ധന്റെ പാദങ്ങളിൽ നമസ്കരിക്കാനായി കുനിഞ്ഞപ്പോൾ ശ്രീബുദ്ധൻ പറഞ്ഞു: "അതും കളഞ്ഞേക്കൂ." രാജാവിനൊന്നും മനസ്സിലായില്ല. ഇതു കണ്ട് അടുത്തു നിന്നിരുന്ന ബുദ്ധന്റെ ശിഷ്യനായ ആനന്ദൻ അദ്ദേഹത്തെ വിളിച്ചു. അദ്ദേഹത്തോടു പറഞ്ഞു: "ഗുരു പറയുന്നത് അതൊന്നും കളയാനല്ല. താങ്കളുടെ അഹന്തയെ കളയാനാണ്." രാജാവ് രത്നവും കളഞ്ഞു, റോസാപുഷ്പവും കളഞ്ഞു. എന്നിട്ടും അദ്ദേഹത്തിനു മനസ്സിലായില്ല. ഒരു ഗുരുവിന് കൊടുക്കാൻ കഴിയുന്ന ഏറ്റവും വലിയ ആരാധന നമ്മുടെ അഹന്തയെ ഒരു ഗുരുവിന്റെ മുമ്പിൽ പ്രകടിപ്പിക്കാൻ പാടില്ല എന്നുള്ളതാണ്. എവിടെ നമ്മുടെ അഹന്ത ഗുരുവിന്റെ വിശാലബോധത്തിൽ അർപ്പിച്ച് നമുക്കു ജീവിക്കാൻ കഴിയുന്നുവോ അവിടെയാണ് നമുക്ക് പൂർണ്ണമായ ജീവിതസാക്ഷാത്കാരം ഉണ്ടാകുന്നത്. എന്റെ ഇച്ഛ ദൈവത്തിന്റെ ഇച്ഛയായിമാറുമ്പോൾ അതാണ് ജീവന്റെ സംഗീതം.

ഇത് വളരെ പ്രധാനപ്പെട്ട ശ്ലോകമാണ്. ഇനിയും വളരെ ഗഹന തയുള്ള ശ്ലോകങ്ങളാണ് ഉള്ളത്. ഗഹനം എന്നാൽ ആനന്ദകരം എന്നേ അർത്ഥമുള്ളൂ. ബുദ്ധി ഉപയോഗിച്ചാലേ പ്രശ്നമുള്ളൂ. ബുദ്ധി യില്ലെങ്കിൽ ഒരു പ്രശ്നവുമില്ല. ആരൊക്കെ ഇതു മനസ്സിലാക്കാൻ ബുദ്ധി ഉപയോഗിക്കുന്നുവോ അവർക്കിതു പ്രശ്നമായിത്തീരാറു ണ്ട്. ഒരു ബുദ്ധിയുടേയും ആവശ്യമില്ല. എന്താണ് ഗുരു പറയുന്നത്: തിര വെള്ളമാണ്. അതു മനസ്സിലാക്കാൻ എന്താണ് ബുദ്ധിമുട്ടുള്ള ത്. കുടം മണ്ണാണ്. നമ്മളിതു വളരെ ലാളിത്യത്തോടെ മനസ്സിലാ ക്കാത്തതുകൊണ്ടാണ്.

ജഗദംബയുടെ പാദങ്ങൾ ഈ മുഴുവൻ വിശ്വത്തിന്റേയും വേരാ ണ്. വേരായ നിൻകഴലിൽ ആരാധനം തരണം. അമ്മയുടെ പാദങ്ങ ളിൽ പൂർണ്ണമായി ഹൃദയത്തേയും വപുസ്സിനേയും അർപ്പിച്ചുകൊണ്ട് ആരാധന ചെയ്യണം. എല്ലാ ആരാധനയിലുംവച്ച് ഏറ്റവും വലിയ ആരാധന ഞാൻ എന്ന എന്റെ വ്യക്തിത്വത്തെ മാതൃത്വത്തിലേക്ക് ലയിപ്പിക്കുകയാണ്. എന്റേതായി എന്തൊക്കെ ഉണ്ടെന്ന് നമ്മൾ വിചാ രിക്കുന്നുവോ അതൊന്നും എന്റേതല്ല എന്നറിയുക. നാം പലപ്പോഴും സ്വന്തമെന്നു പറയുന്നതെല്ലാം നമ്മുടെ സ്വന്തമല്ലെന്നും അത് ഈശ്വ രന്റെയാണെന്നും അറിയുക. അതാണ് ഏറ്റവും വലിയ ആരാധന. അങ്ങനെ ഒരു അർപ്പണം അതിന്റെ പൂർണ്ണരൂപത്തിൽ സംഭവിക്കുക വളരെ പ്രയാസമാണ്. പ്രത്യേകിച്ചും തികച്ചും ദൃഷ്ടിഗോചരമായി രിക്കുന്ന ഒരു വ്യക്തിത്വത്തിന്റെ മുമ്പിലല്ല നമ്മൾ അർപ്പിക്കുന്നത്. സർവവ്യാപകത്വമുള്ള അദൃശ്യമായിരിക്കുന്ന ഒരു ശക്തിയുടെ പാദ കമലങ്ങളെ അകതാരിൽ അറിഞ്ഞുകൊണ്ടാണ് നാം അർപ്പിക്കുന്ന ത്. അങ്ങനെയൊരു അമ്മയുടെ പാദാരവിന്ദങ്ങളിൽ നാം പൂർണ്ണ മായി അർപ്പിക്കണമെങ്കിൽ അല്പമെങ്കിലും ആദ്ധ്യാത്മിക അനു ഭവം നമ്മുടെ ജീവിതത്തിൽ ഉണ്ടായിരിക്കണം. ഇത്തിരിയെങ്കിലും ആത്മരസം നമ്മുടെ ഉള്ളിലേക്കു കടന്നുവന്നാൽ മാത്രമാണ് അങ്ങ നെയൊരു അർപ്പണം നമുക്ക് സുസാധ്യമായിരിക്കുകയുള്ളൂ. അത ല്ലെങ്കിൽ ഭക്തി ഒരു പ്രഹസനമായിത്തീരും.

പലപ്പോഴും നമ്മുടെ സമൂഹത്തിൽ ഭക്തി ഒരു പ്രഹസനവും പ്രകടനവുമായി മാറിക്കൊണ്ടിരിക്കുകയാണ്. എന്നുവച്ചാൽ നാം ആരാധിക്കുന്നത് മറ്റുള്ളവർ കാണുകയും നമ്മെ ആളുകൾ നല്ലൊരു ഭക്തൻ എന്നു പറയുകയും ചെയ്യുമ്പോൾ നമുക്കുണ്ടാകുന്ന ഒരു സംതൃപ്തിയുണ്ട്. അത് അഹന്തയുടേതാണ്. അഹന്ത എപ്പോഴും മറ്റുള്ളവരെ കാണിക്കാൻവേണ്ടി എന്തെങ്കിലും ഒക്കെ ചെയ്തുകൊ

ണ്ടിരിക്കും. കുറേയൊക്കെ അതിനെ ഒരു രോഗമായിട്ടാണ് മനസ്സിലാക്കേണ്ടത്.

ഭക്തി ഒരു പ്രകടനമാകുമ്പോൾ അതിനെ എക്സിബിഷനിസം എന്നു വിളിക്കും. നമ്മൾ ഈശ്വരനെ ധ്യാനിക്കുമ്പോഴും തൊഴുമ്പോഴും കണ്ണുകൾ അടയ്ക്കുമ്പോഴും രണ്ടുമൂന്നാളുകൾ അടുത്തുണ്ടായിരിക്കണം. അതാണ് നമ്മുടെ ഭക്തിയുടെ തീവ്രതയ്ക്കു കാരണമായിരിക്കാവുന്ന ചില സംഗതികൾ. അല്ലെങ്കിൽ ഭക്തി ഉണ്ടായിരിക്കുകയില്ല. ഹൃദയത്തിലുള്ള ആരാധനയ്ക്കു പകരം ചിലപ്പോൾ ഈ പ്രകടനപരതയിലേക്കു നാം പോകുന്നു. എന്നാൽ ഭക്തിക്ക് യാതൊരു വിധത്തിലുമുള്ള ശാരീരികചലനങ്ങളും വേണ്ടാ എന്നു പറയുകയല്ല. ഒരാളുടെ ഹൃദയത്തിൽ ഭക്തി അങ്കുരിക്കുമ്പോൾ സ്വാഭാവികമായി ഉണ്ടായിരിക്കുന്ന ചില ചലനങ്ങളുണ്ട്. ഒരു മഹത്ത്വത്തെ നമ്മൾ ദർശിക്കുമ്പോൾ ആ മഹത്ത്വത്തിന്റെ മുന്നിൽ നമ്മൾ സ്വാഭാവികമായി നമ്രമായിത്തീരാറുണ്ട്. നമ്മുടെ ശിരസ്സ് താനേ ഒന്നു കുനിയുന്നു. എന്തുകൊണ്ടാണ് കുനിയുന്നത്? മഹത്ത്വത്തിന്റെ മുന്നിൽ എന്റെ ശിരസ്സ് ഉയരുന്നതേയില്ല. ഒരു വലിയ മൂല്യത്തെ കാണുമ്പോൾ ചെറിയ മൂല്യം തല കുനിക്കുന്നു. സൂര്യന്റെ മുമ്പിൽ സൂര്യകാന്തിപ്പൂവ് ശിരസ് കുനിച്ചു നിൽക്കുന്നതുപോലെ. സൂര്യൻ എങ്ങോട്ടു തിരിയുന്നുവോ അങ്ങോട്ടൊക്കെ സൂര്യകാന്തിപ്പൂവും നമ്രമാകും. അതാണ് ഭക്തിയുടെ സ്വഭാവം.

നാരായണഗുരു അതുകൊണ്ട് ഭക്തിയെ ആത്മാനുസന്ധാനം എന്നാണ് പറയുന്നത്. ആത്മാവിനെ അനുസന്ധാനം ചെയ്യുന്നതാണ് ഭക്തി. ആത്മാവ് ദൃശ്യമല്ലാത്തതുകൊണ്ട് ആത്മാവിനെ അനുസന്ധാനം ചെയ്യണമെന്നു പറയുന്നതിന്റെ അർത്ഥം നമുക്ക് ശരിക്കും മനസ്സിലാകുന്നില്ല. അപ്പോൾ ഗുരു പറയുന്നു: "ആത്മാ ആനന്ദഘനഃ." ആത്മാവ് ആനന്ദഘനമാകുന്നു. ആനന്ദം തിങ്ങിവിങ്ങിയിരിക്കുന്ന അവസ്ഥയാണത്. ആനന്ദത്തിന്റെ പൂർണ്ണതയാണ് ആത്മാവ്. അങ്ങനെയാണെങ്കിൽ ആത്മാനുസന്ധാനം എന്നു പറയുന്നതിനുപകരം ആനന്ദാനുസന്ധാനം എന്നു പറഞ്ഞാൽ മതി. ആനന്ദത്തെ അനുസന്ധാനം ചെയ്യുന്നതാണ് ഭക്തി. ആനന്ദം എന്താണ്? ആനന്ദത്തെ സാധാരണ മനസ്സിലാക്കിപ്പോരുന്നത് നാം ആഗ്രഹിക്കുന്ന എന്തെങ്കിലും വസ്തു കിട്ടുമ്പോൾ ഉള്ളിലുണ്ടാകുന്ന അനുഭവത്തെയാണ്. എന്നാൽ അങ്ങനെയല്ല അതിന്റെ സ്വാരസ്യം. ആനന്ദം എന്ന വാക്ക് സമൂഹത്തിലും പത്രത്തിലും സാഹിത്യത്തിലും പ്രയോഗിക്കുന്ന രീതിയിലല്ല ആദ്ധ്യാത്മികസംഹിതകളിൽ ഉപയോഗിക്കുന്നത്. ആനന്ദം

എന്നാൽ ഒരു വസ്തുവിൽനിന്ന് അതനുഭവിക്കുന്നവനു ലഭിക്കുന്ന സന്തോഷമല്ല. ആനന്ദം ആത്മാവിന്റെ സ്വഭാവമാണ്. അതുകൊണ്ട് ആനന്ദമില്ലാത്ത ഒരു വ്യക്തിയും ഈ ലോകത്തിലില്ല. എല്ലാ ജീവികളിലും ആനന്ദം അന്തരസ്ഥമായിരിക്കുന്നുണ്ട്. എന്തുകൊണ്ട്? ആത്മാവ് എല്ലാവരിലും ഇരിക്കുന്നതുകൊണ്ട്. ആത്മാവില്ലാത്ത ഒന്നുംതന്നെയില്ല. ആത്മാവിനെ അറിയുന്നില്ല എന്നു മാത്രം. അത്രയേ സംഭവിക്കുന്നുള്ളൂ. ആനന്ദം എല്ലാവരിലും ഇരിക്കുന്നുണ്ട്. ഏതൊരുവൻ ബാഹ്യലോകത്തുള്ള താൽപര്യങ്ങളിൽനിന്ന് അവന്റെ ശ്രദ്ധയെ ഉള്ളിലേക്ക് തിരിച്ച് ഈ ആനന്ദത്തെ ധ്യാനിക്കുന്നുവോ ആനന്ദത്തെ തിരയുന്നുവോ തന്നിൽതന്നെ ഇരിക്കുന്ന ആത്മാവിനെ അനുസന്ധാനം ചെയ്യുന്നുവോ അപ്പോൾ ഭക്തി സംഭവിക്കുന്നു.

അങ്ങനെ പറയുമ്പോൾ ഇവിടെയൊക്കെയുള്ള ക്ഷേത്രങ്ങളിലും പള്ളികളിലും മോസ്കുകളിലുമൊക്കെ ആരാധകർ പോയി ആരാധിക്കുന്നതിന്റെ പിന്നിൽ എന്താണു ലക്ഷ്യം എന്നു നിങ്ങൾ ചോദിച്ചേക്കാം. നാം മനസ്സിലാക്കേണ്ടത്, എല്ലാ ആരാധനാലയങ്ങളും നമ്മുടെ ഉള്ളിലേക്ക് നോക്കുവാനുള്ള ഒരു സാഹചര്യം മാത്രമാണ്. ഒരു പ്രത്യേക സാഹചര്യത്തിൽ നമുക്കു ഉള്ളിലേക്കു തിരിയുവാനുള്ള പ്രേരണ ലഭിക്കുന്നു. ആ സാഹചര്യമാണ് ആരാധനാലയങ്ങൾ ഒരുക്കിത്തരുന്നത്. വീടിന്റെ വളരെ ബഹളസാന്ദ്രമായിരിക്കുന്ന അന്തരീക്ഷത്തിൽനിന്ന് ഒച്ചകളെല്ലാം കുറഞ്ഞ് അന്തരീക്ഷത്തിനൊരു മൃദുത്വം വന്നിരിക്കുന്ന അവസ്ഥയിൽ കണ്ണുകളടച്ച് ഉള്ളിലേക്കു നോക്കുവാനും പ്രാർത്ഥിക്കുവാനും ഉള്ള അവസരമാണ് പലപ്പോഴും എല്ലാ ആരാധനാലയങ്ങളും ഉണ്ടാക്കിത്തരുന്നത്. അല്ലാതെ ആരാധനാലയത്തിൽ ഈശ്വരൻ പ്രത്യേകിച്ചു സ്ഥാനം പിടിച്ചു എന്നു വിചാരിക്കാൻ പാടില്ല. അങ്ങനെയാണെങ്കിൽ എണ്ണമറ്റ ഈശ്വരന്മാരെക്കൊണ്ട് ആരാധനാലയങ്ങൾ നിറയേണ്ടിവരും.

ഇങ്ങനെയുള്ള അബദ്ധധാരണകൾ വച്ചുപുലർത്തുന്നതുകൊണ്ടാണു ലോകത്ത് മതസംഘർഷങ്ങൾ വീണ്ടും വീണ്ടും ഉണ്ടാകുന്നത്. നമ്മൾ ഇപ്പോഴും ധരിച്ചുവച്ചിരിക്കുന്നത് ഓരോ ആരാധനാലയത്തിലും ഓരോ ഈശ്വരൻ ഉണ്ടെന്നാണ്. അങ്ങനെ ധരിച്ചുവച്ചാൽ ഒരു ഈശ്വരനോട് നമുക്ക് പ്രത്യേക പ്രതിപത്തി തോന്നും. ഇന്ന ക്ഷേത്രത്തിലെ ഇന്ന ചർച്ചിലെ ഇന്ന മോസ്ക്കിലെ ദൈവത്തിനാണ് ശക്തി കൂടുതൽ എന്നു പറഞ്ഞാൽ വേറൊരു ആരാധനാലയത്തിൽ പോകുന്ന ആൾക്കതു രസിക്കുകയില്ല. അപ്പോൾ ഞങ്ങളുടെ ദൈവത്തിനാണ് ശക്തി നിങ്ങളുടെ ദൈവത്തിനല്ല എന്നു പറയുന്ന തർക്കത്തിലേക്ക് വരുന്നു.

തർക്കം സംഘർഷത്തിലേക്കു വരുന്നു. സംഘർഷം ചിലപ്പോൾ ആളുകളെ ആത്മാഹുതിയിലേക്കോ കൊലപാതകത്തിലേക്കോ കൊണ്ടുവന്നിട്ടുള്ളതായി കാണുവാൻ കഴിഞ്ഞിട്ടുണ്ട്.

സത്യം ഏകമാണ്. ഈ തത്ത്വം ആദ്യം ഉള്ളിന്റെ ഉള്ളിൽ ഉറപ്പിക്കണം. ആദിമകാല ആധ്യാത്മിക ലിഖിതമായ ഉപനിഷത്ത് ഊന്നിയൂന്നിപ്പറയുന്ന ഒന്നാണ് ഏകം സത്. സത്യം ഒന്നേയുള്ളൂ. വിപ്രാ ബഹുധാ വദന്തി-പിന്നെ ആളുകൾ അതിനെക്കുറിച്ച് പലതരത്തിൽ പറയും. സത്യത്തെക്കുറിച്ചു പറഞ്ഞുവരുമ്പോൾ അത് പലതായി തോന്നിപ്പിക്കുകയാണ് ചെയ്യുന്നത്. അങ്ങനെയാണ് ഇന്ദ്രനെന്നും വായുവെന്നും അഗ്നിയെന്നും പർജന്യനെന്നും ഒക്കെ പലതരത്തിൽ പല വ്യാവഹാരികഭാഷകളിലേക്കത് മാറുന്നത്. അള്ളാഹു എന്നും സ്വർഗ്ഗസ്ഥനായ പിതാവ് എന്നും ഒക്കെ പലതായി വ്യവഹരിക്കപ്പെടുന്നത്. ഏകമായിരിക്കുന്ന ഈശ്വരൻ വ്യവഹരിക്കപ്പെടുമ്പോൾ പലതായിത്തീരുന്നു. വ്യവഹാരങ്ങൾ നിലയ്ക്കുമ്പോൾ ഏതൊരനുഭവം നമ്മുടെ ഉള്ളിൽ ഉണ്ടാകുന്നുവോ ആ അനുഭവം ഈശ്വരാനുഭവമാണ്. അതുകൊണ്ടാണ് ഈശ്വരനെ ഒരു വ്യക്തിയായോ വസ്തുവായോ കാണാതെ ഒരനുഭവമായി അറിയാൻ കഴിയണം എന്നു പറയുന്നത്. ദൈവം എന്ന ഒരു നാമത്തേക്കാളുപരി ദൈവികത എന്ന അവസ്ഥയാണ് നമുക്ക് കൂടുതൽ അനുഭവമായിത്തീരുന്നത്. ദൈവികത ആത്മാവിന്റെ സ്വഭാവമാണ്.

ദൈവികതയുടെ ഏറ്റവും പ്രധാനപ്പെട്ട ലക്ഷണം അത് സ്വയം പ്രകാശിക്കുന്നു. ഈ ലോകത്ത് എന്ത് കാണണമെങ്കിലും വെളിച്ചം വേണം. സൂര്യന്റെ വെളിച്ചമോ വിളക്കിന്റെ വെളിച്ചമോ മിന്നാമിനുങ്ങിന്റെ നുറുങ്ങുവെട്ടമോ എന്തെങ്കിലും വേണം പ്രാപഞ്ചികമായ വസ്തുക്കളെ കാണണമെങ്കിൽ. എന്നാൽ നമ്മുടെ ഉൾക്കണ്ണിൽ ഒരു വെളിച്ചമിരിക്കുന്നുണ്ട്. ആ വെളിച്ചത്തിൽ കണ്ണുകൾപോയാലും കാണാൻ കഴിയും. കാതുകൾ പോയാലും കേൾക്കാൻ കഴിയും. മൂക്കിന്റെ ഗന്ധതന്തുക്കൾ പോയാലും മണക്കാൻ കഴിയും. നാവില്ലാതെ രുചി അറിയാൻ കഴിയും. ഇത് ആത്മാവിലിരിക്കുന്ന വെളിച്ചംകൊണ്ടാണ്. ഒരു വിളക്കും കൊളുത്താതെ നമുക്ക് വെളിച്ചം കാണാൻ കഴിയുന്നത് ആത്മാവിന്റെ വെളിച്ചത്തിലാണ്. അതുകൊണ്ട് ഏതൊന്നിനാണ് ശരിക്കും ആരാധന കൊടുക്കേണ്ടതെന്നു നാം മനസ്സിലാക്കണം. അത് വേറൊന്നിനും തന്നെയല്ല. എവിടെപ്പോയി ആരാധിച്ചാലും ആശ്രമത്തിൽപോയാലും ക്ഷേത്രത്തിൽപോയാലും ഇനി വിജനമായിരിക്കുന്ന കാടുകളിൽപോയാലും ഗുഹകളിൽ ഇരുന്നാലും

ആരാധിക്കേണ്ടത് ഒരു വ്യക്തിയേയോ വസ്തുവിനേയോ അല്ലെങ്കിൽ ഈ പ്രാപഞ്ചികമായിരിക്കുന്ന ഏതെങ്കിലും ഒരു വസ്തുവിനെ എടുത്തോ അല്ല. അന്തരാത്മാവായി പ്രകാശിക്കുന്ന വിശ്വജനനിയെയാണ്.

ഈ ആരാധന തെറ്റിക്കാൻ പാടില്ല. അതു തെറ്റിയാൽ ക്രമപ്രകാരം ജീവിതത്തിൽ ഓരോന്ന് തെറ്റാൻ തുടങ്ങും. അപ്പോൾ നമുക്കു വൈഷമ്യങ്ങൾ ഉണ്ടാകും. നമ്മൾ പറയും: "ദാ ഞാൻ എത്രകാലമായി ആ ക്ഷേത്രത്തിൽ പോകുന്നു. എത്രമാത്രം പണം ഞാൻ അവിടെകൊടുത്തു. എന്നിട്ടും എന്റെ ഒരാഗ്രഹംപോലും അവിടുന്ന് നടത്തിത്തരുന്നില്ലല്ലോ". കാരണം നമ്മളുടെ ഒരു കാമത്തെ ഒരു ആഗ്രഹത്തെ നിറവേറ്റാനുള്ള ഒരു ഉപായമായിട്ടാണ് പലപ്പോഴും ആശ്രമങ്ങളേയും ക്ഷേത്രങ്ങളേയും കണക്കാക്കിപ്പോരുന്നത്. അതൊരു തെറ്റായ രീതിയാണ്. വാസ്തവത്തിൽ നമ്മുടെ ആഗ്രഹങ്ങൾ, വ്യക്തിഗതമായ കാമനകൾ എപ്പോൾ നിലയ്ക്കുന്നുവോ അപ്പോൾ നമ്മളുടെ ജീവിതം സ്വാഭാവികമായും നിറവേറപ്പെടും. അതുകൊണ്ടാണ് ചിലപ്പോഴൊക്കെ ചില വ്യക്തികളുടെ ജീവിതത്തിൽ അത്ഭുതസംഭവങ്ങൾപോലെ ചിലതൊക്കെ സംഭവിക്കുന്നത്. അത് ആരുടെയെങ്കിലും ശക്തിയായിട്ട് നാം കരുതരുത്. നിങ്ങളിലിരിക്കുന്ന ഈശ്വരശക്തിയാണ് നിങ്ങളിൽ പല മാറ്റങ്ങളും വരുത്തുന്നത്. ഇത് നമ്മൾ തിരിച്ചറിയണം.

ഓരോരുത്തരിലും ഈശ്വരശക്തി അന്തർനിഹിതമായിരിക്കുന്നുണ്ട്. ഓരോരുത്തരും ഈശ്വരൻതന്നെയായിരിക്കുന്നു എന്നു പറയുന്നതാണ് ഉത്തമം. പക്ഷേ, ആളുകൾക്കതു വിശ്വസിക്കാൻ പറ്റുന്നില്ല. 'ഞാൻ' ഈശ്വരനാണെന്നു പറയുമ്പോൾ അതങ്ങു സ്വീകരിക്കാൻ എന്തോ ഒരു ഭയംപോലെ... ആ ഒരു ഭയം എല്ലാവർക്കുമുണ്ട്. പ്രത്യേകിച്ചും ക്രിസ്തുമതത്തിലും ഇസ്ലാംമതത്തിലും വിശ്വസിക്കുന്നവർക്ക് ആ ഭയമുണ്ട്. അദ്വൈതവേദാന്തത്തിൽ അനുഭൂതിയുടെ തലത്തിൽ'അഹം ബ്രഹ്മാസ്മി' എന്ന് ഒരു ഋഷിക്കു പറയാൻ കഴിയും. ഇതുപോലെ ഞാൻ അള്ളാഹുവാണ് എന്ന് ഇസ്ലാംമതത്തിൽ ഒരാൾ പറഞ്ഞാൽ അയാളുടെ കഴുത്തിനുമുക്ളിൽ ശിരസ്സ് ചിലപ്പോൾ കണ്ടെന്നു വരില്ല. നിയമം അങ്ങനെയാണ്. അങ്ങനെ പറയാൻ പാടില്ല എന്നതാണ് ഇസ്ലാമികനിയമം . ഇറാഖിൽ വളരെ വർഷങ്ങൾക്കുമുമ്പ് മൺസൂർ അൽ ഹജ്ജ് എന്ന ഒരു സൂഫി സന്ന്യാസി ആനന്ദാനുഭൂതിയുടെ പൂർണ്ണതയിൽ പറയുമായിരുന്നു 'അനൽ ഹഖ്' എന്ന്. അനൽ ഹഖ് എന്നു പറഞ്ഞാൽ ഞാൻ ദൈവമാണ് എന്നാണ്.

ഭാരതത്തിൽ അതിനുള്ള സ്വാതന്ത്ര്യമുണ്ട്. കാരണം അദ്വൈതവേദാന്തത്തിന്റെ അനുഭവം അങ്ങനെയാണ്. പക്ഷേ, സാധാരണ ആളുകൾ അഹന്തകൊണ്ട് ഈശ്വരനുമായി താദാത്മ്യപ്പെട്ടു പറയുന്നതും ഞാൻ ബ്രഹ്മമാണെന്ന് അഹങ്കാരലേശമെന്യേ ബ്രഹ്മത്തിൽ സാത്മ്യം പ്രാപിച്ച ജീവന്മുക്തൻ പറയുന്നതും രണ്ടും രണ്ടാണ്. ഇത് തെറ്റിദ്ധരിപ്പിക്കുന്ന ഒരു സംഗതിയാണ്. അജ്ഞാനി അഹം ബ്രഹ്മ അസ്മി എന്നു പറയമ്പോൾ അയാൾക്ക് അഹം ശരീരമാണ്. ജ്ഞാനിയ്ക്ക് അഹം ബ്രഹ്മമാണ്. ഇതിൽ ഒരാൾ ഏതു ഗണത്തിൽ പെടുന്നു എന്ന് അനുഭവസ്ഥനായ ഒരാൾക്കു മാത്രമേ അറിയൂ. അതുകൊണ്ട് മൺസൂർ അൽ ഹജ്ജിനെ അവിടെയുള്ള മതപ്രാമാണികന്മാർ പീഡിപ്പിച്ചു കൊന്നു. പ്രാമാണികന്മാർ എന്നു പറയുന്നവർ മതഗ്രന്ഥങ്ങളുടെ ശാഠ്യങ്ങളിൽ കുടുങ്ങിക്കിടക്കുന്നവരാണ്. അവരുടെ ധർമ്മശാസ്ത്രങ്ങൾ വച്ചുനോക്കിയപ്പോൾ അള്ളാഹുവിനോളം വലിയവനായി ഒരു വ്യക്തിയും ഈ ലോകത്ത് ഇല്ല എന്നു മതം പറയുന്നു. ആ അള്ളാഹുവിനെ അന്തരാത്മാവിൽ അനുഭവിക്കുന്നവൻ രക്തസാക്ഷിയായിത്തീരുന്നത് നികൃഷ്ടമായ മതബോധനം കൊണ്ടാണ്. അല്ലാഹു എന്റെ ആത്മസത്തയാണ് എന്ന് സ്വയം പ്രഖ്യാപിക്കുന്ന ഒരു സന്ന്യാസിയെ ജീവനോടെ കശാപ്പുചെയ്യുന്നത് എന്തുകൊണ്ടും പൈശാചികമാണ്.

മൺസൂർ അൽ ഹജ്ജിനെ ജനക്കൂട്ടത്തിന്റെ മുന്നിലേക്കു കൊണ്ടുവന്ന് മതപണ്ഡിതന്മാർ പറഞ്ഞു: "നീ പറഞ്ഞ വാക്കുകൾ പിൻവലിക്കണം." അപ്പോൾ അദ്ദേഹം പറഞ്ഞു: "എനിക്ക് എന്റെ അനുഭവത്തെ എങ്ങനെ പിൻവലിക്കാൻ കഴിയും? ഞാൻ എന്റെ വാക്കുകളെ പിൻവലിച്ചാലും സത്യം സത്യമായിത്തന്നെ ഇരിക്കും. സത്യം എന്നും സത്യമായിരിക്കും. അതുകൊണ്ട് സത്യത്തെ സത്യമല്ല എന്നു പറയുവാൻ എനിക്ക് കഴിയുകയില്ല." അപ്പോൾ മതഭ്രാന്തന്മാർ അദ്ദേഹത്തിന്റെ ശിക്ഷ നടപ്പാക്കി. അദ്ദേഹത്തിന്റെ രണ്ടു കൈകളും ഛേദിച്ചുകൊണ്ട് ചോദിച്ചു: "ഇനിയും നീ തിരുത്തുന്നുണ്ടോ?" അപ്പോൾ അദ്ദേഹം പറഞ്ഞു: "സത്യം എന്നും സത്യമാണ്. അത് എന്റെ രണ്ടു കൈകൾ പോയതുകൊണ്ട് സത്യമല്ലാതായിത്തീരുന്നില്ല." അപ്പോൾ അദ്ദേഹത്തിന്റെ രണ്ടു കാലുകളും ഛേദിച്ചു. എന്നിട്ടും അദ്ദേഹം മാറ്റിപ്പറയാൻ തയ്യാറായില്ല. സൂഫിയായ മൺസൂർ അപ്പോൾ ചിരിച്ചുകൊണ്ടാണ് സംസാരിക്കുന്നത്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ദേഹാത്മബുദ്ധി വിട്ടുപോയിരിക്കുകയാണ്. ഞാൻ ആത്മാവാണ് എന്ന് മനസ്സിലാക്കിയിട്ടുള്ള മൺസൂർ അൽ ഹജ്ജ് ഇതു തന്നെ ആവർത്തിക്കുന്നു. 'അനൽ ഹഖ്' എന്ന്. ഞാൻ ദൈവമാണ്,

ഞാൻ അള്ളാഹുവാണ്, ഞാൻ സത്യമാണ്. അപ്പോൾ അവസാനം അവർ പറഞ്ഞു: "ഇനിയും നീ മാറ്റിപ്പറഞ്ഞില്ലെങ്കിൽ നിന്റെ നാവ് പിഴുതെടുക്കും." അവർ നാവു പിഴുതെടുത്തു. അപ്പോഴും അദ്ദേഹം ചുണ്ടുകൾകൊണ്ടുപറഞ്ഞുവത്രേ 'അനൽ ഹഖ് 'എന്ന്.

ഓരോ ജീവനും പരമസാക്ഷാത്കാരത്തിലേക്ക് എത്തിച്ചേരേണ്ട തായിട്ടുണ്ട്. ആ ആനുഭൂതികമായിരിക്കുന്ന തലം ഒരിക്കലും ഒരു വ്യവസ്ഥാപിതമായ ചട്ടക്കൂടിൽ ഒതുങ്ങുന്നതല്ല. അത് ഏത് രാഷ്ട്ര ത്തിലായാലും ഏത് സാംസ്കാരികമണ്ഡലത്തിലായാലും അതിന് ആ ചട്ടക്കൂടിൽ ഇരിക്കാൻ കഴിയുകയില്ല. അതുകൊണ്ട് അദ്വൈത വേദാന്തത്തിലെ സന്ന്യാസിമാർ പ്രത്യേകിച്ചും ഒരു വിഭാഗീയ ചിന്താഗതിക്കാരല്ല. അദ്വൈതാനുഭവം ജീവന്റെ പരമമായിരിക്കുന്ന സാക്ഷാത്ക്കാരമാണ്. അത് ക്രിസ്തുമതത്തിൽ ഒരാൾ ജനിച്ചതു കൊണ്ട് കിട്ടില്ല എന്നില്ല. ഇസ്ലാംമതത്തിൽ ജനിച്ചതുകൊണ്ട് മുക്തി കിട്ടില്ല എന്നില്ല. ഇസ്ലാംമതത്തിൽ ജനിച്ച ആളുകൾക്കും ഇങ്ങനെ അന്വേഷണം ഉണ്ടാകും. അവർ സത്യത്തെ അന്വേഷിച്ച് മതത്തിന്റെ ചട്ടക്കൂടിൽനിന്നും പുറത്തുകടക്കുമ്പോൾ അവരെ സൂഫികൾ എന്നാണ് വിളിക്കുക. അതുപോലെ ക്രിസ്തുമതത്തിൽ പള്ളിയുടെ ആൾക്കൂട്ടത്തിൽനിന്നു ചിലർ പുറത്തുകടന്ന് ഏകാന്തതയിലേക്കു പോയി മൗനത്തിലേക്ക് ആണ്ടിറങ്ങി ആ അനുഭൂതിയെ ജീവിക്കു മ്പോൾ അവരെയാണ് മിസ്റ്റിക്കുകൾ എന്നു പറയുന്നത്. അതു പോലെയാണ് ഭാരതത്തിൽ സന്ന്യാസിമാരും. ഇവരെ ഒരു വിഭാഗ ത്തിലും പെടുത്താൻ പാടില്ല. നമ്മളുടെ സ്വാർത്ഥതാൽപര്യംകൊണ്ട് ഗുരുക്കന്മാരെ ക്രിസ്ത്യാനിഗുരു മുസൽമാൻ ഗുരു ഹിന്ദുഗുരു എന്നൊ ക്കെ പറഞ്ഞ് ഗുരുക്കന്മാരുടെ മഹിമയ്ക്ക് കളങ്കം വരുത്താറുണ്ട്. എന്നാൽ ഗുരു എന്നും ജഗദ്ഗുരു ആണെന്നറിയണം. അതുകൊണ്ടാണ് ജഗ ദംബ എന്നു ജനനിയെ വിളിക്കുന്നത്. ഈ വിശ്വത്തിന്റെ മുഴുവൻ ഗുരുവായിരിക്കുന്ന ജഗദംബയുടെ പാദങ്ങളിൽ നമ്മെ സമർപ്പിക്കുന്ന ആരാധന. അതാണ് ഏറ്റവും വലിയ ആരാധന. എന്നു പറഞ്ഞാൽ എന്റേതായിട്ട് ഒന്നുമില്ല. എല്ലാം അമ്മയുടെ ആണെന്നു നാം മന സ്സിലാക്കുന്നു.

അതാണ് ഭഗവാൻ കൃഷ്ണൻ അർജ്ജുനനോട് പറഞ്ഞുകൊടു ക്കുന്നത്. "മന്മനാ ഭവ മദ്ഭക്താ മദ്യാജീ മാം നമസ്കുരു." നീ എന്റെ മനസ്സുള്ളവനായിത്തീരുക. നിന്റെ മനസ്സ് നീ കളയുക. നിന്റേതാ യിട്ട് എന്തെല്ലാം നീ കൊണ്ടുനടക്കുന്നുവോ അതെല്ലാം എന്റേതാ ണ്. നീ സ്വയം അവകാശപ്പെടുകയാണ് നീ നിന്റേതെന്ന്. അതു

കൊണ്ട് നിന്റേത് കളഞ്ഞ് എല്ലാം എന്റേതാക്കിത്തീർക്കുക. മന്മനാ ഭവ മദ്ഭക്താ-നീ എന്നിൽ ആനന്ദത്തെ തിരയുക. നിന്നിലെ വിഷയാനന്ദത്തെ നീ തിരയരുത്. അതാണ് മദ്ഭക്താ എന്നു പറഞ്ഞാൽ. മദ്യാജീ-നീ എന്നിൽ സമർപ്പിച്ചു കർമ്മങ്ങൾ ചെയ്യുക. നമസ്കുരു-നീ എന്നെ നമസ്കരിക്കുക. എന്നിൽ നമ്രമായിരിക്കുക. നീ പരമാത്മാവിന്റെ ഭാഗമായി പ്രവർത്തിക്കുക. ഇങ്ങനെ വരുമ്പോൾ എന്തു രസമാണ് ജീവിതം.

ശ്രീരാമകൃഷ്ണപരമഹംസർ രസകരമായ ഒരു കഥ പറയും. രണ്ടു സംഭവങ്ങൾ കേട്ടപ്പോൾ ദൈവം ചിരിച്ചതായിട്ടുള്ള കഥ. ഒരിക്കൽ ഒരു ഡോക്ടർ മരിക്കാൻ കിടക്കുന്ന ഒരു രോഗിയുടെ അടുത്തു വന്നിട്ട് രോഗിയുടെ അമ്മയോട് വളരെ ധാർഷ്ഠ്യത്തോടുകൂടി പറഞ്ഞു: "എന്തിനാണ് കരയുന്നത്? കരഞ്ഞിട്ടൊന്നും ഒരു കാര്യവുമില്ല. ഞാൻ വിചാരിച്ചാലേ അവനെ രക്ഷിക്കാൻ പറ്റൂ." ഇതു പറഞ്ഞപ്പോൾ ദൈവം ചിരിച്ചു. ദൈവം ചിരിക്കുന്നതെന്തിനാണ്? ദൈവം പറഞ്ഞു: "അവന്റെ ജീവനെ ഞാൻ എടുത്തുകഴിഞ്ഞതല്ലേ. ഇയാൾക്കെങ്ങനെ പിന്നെ രക്ഷിക്കാൻ കഴിയും?" ദൈവം ഒരിക്കൽക്കൂടി ചിരിച്ചു. ഭൂമിയിൽ ഒരതിർത്തി ഉണ്ടാക്കി അതിന്റെ രണ്ടു വശങ്ങളിലായി ജ്യേഷ്ഠനും അനുജനും മാരകായുധങ്ങളുമായി വെല്ലുവിളിയ്ക്കുന്നു. ഒരാൾ പറയുന്നു, "ഇതെന്റെ ഭൂമിയാണ്" അപ്പോൾ വേറെയാൾ പറയുന്നു: "ഇതെന്റെ ഭൂമിയാണ്." ഇങ്ങനെ അവർ പരസ്പരം ശണ്ഠ കൂടുന്നത് കേട്ടപ്പോൾ ദൈവം മുകളിലിരുന്നു ചിരിച്ചു. എന്താണ് ചിരിക്കാൻ കാരണം? അവർ ശണ്ഠകൂടുന്നതിനു മുമ്പും കുറേ ആളുകൾ അവിടെ ശണ്ഠകൂടി പോയിട്ടുണ്ട്. അപ്പോഴും അവർ പറഞ്ഞിരുന്നത് "ഇത് എന്റെ ഭൂമിയാണ് "എന്നാണ്. ഈ പറഞ്ഞവരെല്ലാം ഇന്ന് മരിച്ചു മണ്ണടിഞ്ഞുപോയി. ഇപ്പോൾ വീണ്ടും അത് ഈ ആളുകൾ ആവർത്തിക്കുകയാണ്-ഇതെന്റെ ഭൂമിയാണ്, ഇതെന്റെ ഭൂമിയാണ് എന്ന്. നമ്മൾ ഇതെന്റേതാണെന്ന് പറയുമ്പോഴൊക്കെ ഈ ക്ഷണികമായിരിക്കുന്ന ജീവിതത്തെക്കുറിച്ചു വിസ്മരിച്ചുപോവുകയാണ് ചെയ്യുന്നത്. വളരെ കുറച്ചുകാലം ജീവിക്കുന്ന മനുഷ്യൻ ഭൂമിയിൽവന്ന് ഈ ഭൂമി മുഴുവൻ സ്വന്തമാക്കാൻ ശ്രമിക്കുക എന്നു പറഞ്ഞാൽ അഹന്തയുടേതായ ഒരു ധാർഷ്ട്യം അവനിലുള്ളതുകൊണ്ടാണ്.

മാസിഡോണിയൻ രാജാവായിരുന്ന അലക്സാണ്ടർക്ക് ഇന്ത്യ മുഴുവനും പിടിച്ചടക്കണമെന്നായിരുന്നു മോഹം. അലക്സാണ്ടർ ഒരു ദിവസം ഡയോജനിസ് എന്ന ഒരു ഋഷിയെ കാണാൻ പോയി. ഡയോജനിസ് ഒരു നദിക്കരയിലാണ് കിടന്നിരുന്നത്. അദ്ദേഹത്തിന്

പ്രത്യേകം കുടിലുകളോ ഭാര്യയോ കുട്ടികളോ ഒന്നുമില്ല. യദൃച്ഛയാ ലാഭ സന്തുഷ്ടഃ - ആഗ്രഹിക്കാതെ കിട്ടുന്ന ഭക്ഷണം കഴിക്കുന്നു, സന്തോഷിക്കുന്നു. അതാണദ്ദേഹത്തിന്റെ ജീവിതം. അദ്ദേഹത്തിനു വസ്ത്രമൊന്നും ഇല്ല. നദിയുടെ അരികിൽ കിടന്നിരുന്ന ഒരു പെട്ടകത്തിലാണ് അദ്ദേഹം കേറിക്കിടന്നിരുന്നത്. ആരോ കളഞ്ഞി ട്ടുപോയ പെട്ടകം. ഡയോജനിസ് ഒരു ദിവസം ഉദയസൂര്യന്റെ വെയിൽ കാഞ്ഞു കൊണ്ടിരിക്കുന്ന സമയത്താണ് അലക്സാണ്ടർ അവിടെ ചെന്നത്. ഇന്ത്യ പിടിച്ചടക്കാൻ പോവുകയല്ലേ. എങ്കിലും അലക്സാണ്ടറുടെ ഉള്ളിൽ ജ്ഞാനികളോട് അല്പമൊരു താൽപര്യം ഉണ്ടായിരുന്നു. അരിസ്റ്റോട്ടിലിന്റെ ശിഷ്യനായിരുന്നു അദ്ദേഹം. അതുകൊണ്ട് അരിസ്റ്റോട്ടിലിൽനിന്നും കിട്ടിയിട്ടുള്ള ചില ദാർശ നികതകളൊക്കെ അലക്സാണ്ടർക്കുണ്ട്. അതുകൊണ്ടായിരിക്കാം ഡയോജനിസിനെ കാണാൻ വന്നത്. ഡയോജനിസിന്റെ മുന്നിൽ അലക്സാണ്ടർ നീണ്ടുനിവർന്നു നിന്നിട്ടു ചോദിച്ചു: "എന്നെ മന സ്സിലായോ?" ഡയോജനിസിന് ഒരുതരത്തിലുള്ള കുലുക്കവുമില്ല. അദ്ദേഹം നിശ്ശബ്ദനായി ഇരിക്കുകയാണ്. അലക്സാണ്ടറുടെ പട്ടാളക്കാരും പരിവാരങ്ങളുമൊക്കെ ചുറ്റും കൂടിയിട്ടുണ്ട്. ഡയോജ നിസ് അലക്സാണ്ടറെ ശ്രദ്ധിക്കുന്നതുപോലുമില്ല. അപ്പോൾ വീണ്ടും അലക്സാണ്ടർ പറഞ്ഞു: "ഞാൻ മഹാനായ അലക്സാണ്ടറാണ് ". അപ്പോൾ ഡയോജനിസ് പറഞ്ഞു: "എന്റെ സൂര്യനെ തടയാതെ നീ അല്പമൊന്നു മാറിനിൽക്കൂ." അത്രയും നിസ്സാരമായി അലക്സാണ്ടറെ തള്ളിക്കളഞ്ഞപ്പോൾ അദ്ദേഹത്തിന്റെ അഹന്തക്ക് ഒരു ക്ഷതം ഏറ്റതുപോലെയായി.

ഒരു രാജാവ് വന്ന് അടുത്തുനിന്നപ്പോൾ അദ്ദേഹത്തോട് ഒരു സന്ന്യാസി പറയുന്നു, എന്റെ സൂര്യനെ തടയാതെ മാറിനിൽക്കാൻ. അലക്സാണ്ടർ വീണ്ടും പറഞ്ഞു: "ഞാൻ ഈ രാജ്യത്തിന്റെ ചക്രവർ ത്തിയാണ്. അങ്ങയെ കാണാനാണ് ഞാൻ ഇവിടെ വന്നിരിക്കുന്നത്." ഡയോജനീസ് ഉദാസീനമായി ചോദിച്ചു: "എന്തിനാണ് എന്നെ കാണാൻ വന്നത്?"

അലക്സാണ്ടർ പറഞ്ഞു: "ഞാൻ ഈ ലോകത്തിന്റെ മുക്കാൽ പിടി ച്ചടക്കിക്കഴിഞ്ഞു. മുഴുവൻ ലോകവും എനിക്കു പിടിച്ചടക്കണം. അപ്പോഴാണ് അങ്ങിവിടെ ഉണ്ടെന്നറിഞ്ഞത്. അതുകൊണ്ട് അങ്ങയെ കണ്ടിട്ടു പോകാമെന്നു കരുതിയാണ് വന്നത്."

"നീ എന്തിനാണ് ഈ ലോകം മുഴുവനും പിടിച്ചടക്കുന്നത്?" ഡയോ ജനിസ് അലസമായി ചോദിച്ചു.

അപ്പോൾ അലക്സാണ്ടർ പറഞ്ഞു: "ഈ ലോകം മുഴുവൻ പിടിച്ചടക്കിയാലേ എനിക്കു സ്വസ്ഥത കിട്ടൂ."

ഡയോജനിസ് ഇതുകേട്ടപ്പോൾ പരിഹാസസ്വരത്തിൽ ചിരിക്കാൻ തുടങ്ങി. അലക്സാണ്ടർക്ക് രണ്ടാമത്തെ ക്ഷതം അഹന്തയിൽ സംഭവിച്ചു. അലക്സാണ്ടർ ചോദിച്ചു: "എന്തിനാണങ്ങ് ഇങ്ങനെ ചിരിക്കുന്നത്?"
അപ്പോൾ ഡയോജനിസ് പറഞ്ഞു: "ഈ ലോകം മുഴുവൻ പിടിച്ചടക്കിയതിനുശേഷം നിങ്ങൾ സ്വസ്ഥമാകാൻ ആഗ്രഹിക്കുമ്പോൾ ഞാൻ ഇതൊന്നുമില്ലാതെ ഇവിടെ സ്വസ്ഥമായിരിക്കുന്നല്ലോ എന്നാലോചിച്ച് ചിരിച്ചതാണ്."

ഇതിലൂടെ നമുക്കൊരു വലിയ സന്ദേശം കിട്ടുന്നുണ്ട്. മനുഷ്യൻ ലൗകികജീവിതത്തിൽ ചെയ്യുന്ന എല്ലാ കർമ്മങ്ങളും പ്രയത്നങ്ങളും എത്രമാത്രം ലോകത്തെ സ്വന്തമാക്കാം എന്നതിനുവേണ്ടിയാണ്. ബിസ്സിനസുകാരായാലും സാധാരണക്കാരായാലും എത്രമാത്രം ലൗകികസമ്പത്തുകൾ സ്വന്തമാക്കി തന്റെ വ്യക്തിത്വത്തിനു മാറ്റു കൂട്ടാം എന്നാണ് അന്വേഷിക്കുന്നത്. ഈ പ്രയത്നത്തിന്റെ വൃഥാത്വത്തെ എടുത്തു കാണിക്കുകയാണ് ഡയോജനീസ്.

മാതൃത്വത്തിന്റെ അനുഭവം ഹൃദയത്തിൽ നേരിട്ട് ഉണ്ടാകണം. ഇതാണ് ഇവിടെ അന്വേഷിക്കുന്നത്. ഇവിടത്തെ ഭക്തി ആത്മാവിനെ അനുസന്ധാനം ചെയ്യുന്ന ഭക്തിയാണ്. ആത്മാവിലേക്കു ലയിച്ചു ചേരുന്ന ഭക്തിയാണ്. അഹന്തയുടെ നിർമ്മാർജ്ജനമാണ് ഈ ഭക്തി. പക്ഷേ, സാധാരണ ജനങ്ങൾക്ക് പൊടുന്നനെ അവരുടെ അഹന്ത അറ്റുപോകുമ്പോൾ എന്തോ ഒരു ഭയം ജനിക്കുന്നു. അതുകൊണ്ട് വീണ്ടും അഹന്തയിൽതന്നെ അവർ പിടിക്കും. എന്റെ ഈ ലൗകിക ബന്ധങ്ങളെല്ലാം നഷ്ടപ്പെട്ടുപ്പോകുമോ? ഞാൻ സമ്പാദിച്ചതു മുഴുവൻ എനിക്കു നഷ്ടപ്പെട്ടുപോകുമോ എന്നുള്ള ഒരു ഭയം. അതുകൊണ്ട് ലൗകികതയെ നമ്മൾ വിടുകയുമില്ല ദൈവത്തെ പിടിക്കുകയുമില്ല. ഇതിനിടയിൽ ഒരു ത്രിശങ്കുവിലാണ് മനുഷ്യജീവിതം ഊയലാടിക്കൊണ്ടിരിക്കുന്നത്. ഇതു വിട്ടാൽ അവിടെ പിടിയുണ്ട്. പക്ഷേ, ഇതു വിടുകയില്ല. ഇത് മനുഷ്യനെ സങ്കടത്തിലാഴ്ത്തുന്ന ഒരു പ്രതിസന്ധിയാണ്.

രണ്ട് വള്ളത്തിൽ കാലിട്ടു സഞ്ചരിക്കുന്ന ഒരു വ്യക്തിയെപ്പോലെയാണിന്ന് മനുഷ്യൻ. ഇതാണവനിലെ പ്രതിസന്ധി. ദൈവത്തെ വേണംതാനും എന്നാൽ ലൗകികത്തിൽ ഒരു പിടിയും വേണം.

രണ്ടും ഒരുമിച്ച് അനുഭവിക്കാൻ മനുഷ്യൻ ആഗ്രഹിക്കുന്നു. ഈ രണ്ട് ഉണ്ടാക്കിയതിന്റെ ഫലമായിട്ടാണ് രണ്ടിലും കാലിട്ടിരിക്കുന്നത്. എന്നാൽ ദൈവത്തിലമർന്ന് ഈ ലോകം ദൈവത്തിൽതന്നെയാണെന്ന വസ്തുത അനുഭവിക്കാൻ കഴിഞ്ഞാൽ പിന്നെ രണ്ടിന്റെ അനുഭവം ഉണ്ടായിരിക്കുകയില്ല. അതുകൊണ്ട് ദൈവം, ലോകം എന്നുള്ള ദ്വന്ദ്വം വരുന്നത് ലൗകികതയിൽ ജീവിക്കുമ്പോൾ മാത്രമാണ്. ഈശ്വരനിൽ ജീവിക്കുമ്പോൾ ലോകം വേറെ എന്ന അനുഭവം ഉണ്ടായിരിക്കുകയില്ല. എല്ലാം ഈശ്വരീയമായി ജീവിക്കുന്നു. ഭക്ഷണം കഴിക്കുന്നതും കിടക്കുന്നതും എല്ലാം ഈശ്വരീയമായിട്ടാണ് ചെയ്യുന്നത്. അതാണ് ഏറ്റവും വലിയ ഭക്തി. അപ്പോൾ എല്ലാ കർമ്മങ്ങളും പൂജയായി മാറുന്നു. എല്ലാ കർമ്മങ്ങളും ആരാധനയായി മാറുന്നു. ഇരിക്കുന്നതും കിടക്കുന്നതും നടക്കുന്നതും എഴുതുന്നതും ഒക്കെ ആരാധനയാകുന്നു. കറിക്ക് അരിയുന്നതും ഈശ്വരാരാധനയാണ്. ഇങ്ങനെ സർവകർമ്മങ്ങളും പൂജയായി മാറുന്നത് വ്യക്തിയിലുണ്ടാകുന്ന ഒരു പരിണാമമാണ്. അല്ലെങ്കിൽ നമ്മൾ അരമണിക്കൂർനേരം പൂജാദികൾ ചെയ്യുന്നു, ആരാധന ചെയ്യുന്നു. ബാക്കി സമയമൊന്നും നമ്മുടെ മനസ്സിൽ അങ്ങനെയൊരു ചിന്തയില്ല. അതിനേക്കാൾ എത്രയോ ഉത്തമമാണ് മുഴുവൻ കർമ്മത്തേയും ഈശ്വരാരാധനയായി ചെയ്യുന്നത്. പ്രത്യേകിച്ചും സെൻ ബുദ്ധിസ്റ്റുകൾ അങ്ങനെയാണ് അവരുടെ ധ്യാനത്തെ ചിട്ടപ്പെടുത്തിയിരിക്കുന്നത്.

ഒരിക്കൽ ഒരു സെൻമാസ്റ്ററുടെ അടുത്തുചെന്ന് ഒരു ശിഷ്യൻ ചോദിച്ചു: "എന്താണ് ധ്യാനം?" അപ്പോൾ ആ സെൻ മാസ്റ്റർ പറഞ്ഞു: "ഇരിക്കുമ്പോൾ ഇരിക്കുക, കിടക്കുമ്പോൾ കിടക്കുക, നടക്കുമ്പോൾ നടക്കുക– ഇത്രയേ ധ്യാനമുള്ളൂ. വേറെ ധ്യാനമൊന്നും ഇല്ല."

ഇതു കേൾക്കുമ്പോൾ നമുക്കു തോന്നും നമ്മളും ഇരിക്കുമ്പോൾ ഇരിക്കുകയല്ലേ ചെയ്യുന്നത്, നടക്കുമ്പോൾ നടക്കുകയല്ലെ ചെയ്യുന്നത്, കിടക്കുമ്പോൾ കിടക്കുകയല്ലേ ചെയ്യുന്നത് എന്ന്. സാധാരണഗതിയിൽ അങ്ങനെയൊക്കെയാണെങ്കിലും അങ്ങനെയല്ല. നമ്മൾ ഇരിക്കുമ്പോൾ നമ്മളുടെ ശരീരം ഇരിക്കുകയും മനസ്സ് ചലിച്ചുകൊണ്ടിരിക്കുകയും ചെയ്യും. മനസ്സ് വേറെ എവിടെയെങ്കിലും ആയിരിക്കും. ഭക്ഷിക്കുമ്പോൾ കൈകൊണ്ട് ഭക്ഷിക്കുന്നുണ്ടെങ്കിലും മനസ്സ് ആ ഭക്ഷിക്കലിൽ ഉണ്ടായിരിക്കില്ല. വേറെ എവിടെയെങ്കിലും ആയിരിക്കും. ഈ ധ്രുവീകരണം നമ്മിലുണ്ട്. അതുകൊണ്ട് ഇത് സെൻ മാസ്റ്ററുടെ ആദ്യത്തെ ശിക്ഷണമാണ്. നീ കിടക്കുമ്പോൾ കിടക്കുക, ഇരിക്കുമ്പോൾ ഇരിക്കുക, നടക്കുമ്പോൾ നടക്കുക. മനുഷ്യൻ

അനാവശ്യമായി ചിന്തകൾ കൊണ്ടുവന്ന് ജീവിതത്തെ സങ്കീർണ്ണ മാക്കുകയാണ്. അതിനുവേണ്ടിയിട്ടുള്ള ചില ധ്യാനസാധനകളൊക്കെ സെൻ ഗുരുക്കന്മാർ ശിഷ്യന്മാർക്കു കൊടുക്കും.

അതുപോലെയുള്ള ഒരു സാധനയാണ് വാക്കിങ് മെഡിറ്റേഷൻ. വളരെ സാവധാനം "നടക്കുന്ന" ഒരു ധ്യാനസാധനയാണിത്. ഓരോ ചുവട് എടുത്തുവയ്ക്കുന്നതിനും സമയം കൊടുക്കണം. സാധകന് അത്രയും അവബോധം അതിൽ ഉണ്ടായിരിക്കണം. കാലുയർത്തിവച്ചു പതുക്കെ നടക്കുക. അപ്പോൾ അവന് വേറൊന്നും ചിന്തിക്കാൻ ഇടം കൊടുക്കാത്ത രീതിയിൽ ആ നടത്തത്തിൽമാത്രം അവന്റെ മനസ്സിനെ കൊണ്ടുവന്ന് ധ്യാനിപ്പിക്കുക. നമുക്കും ഇതു ശീലിക്കാവുന്നതേയു ള്ളൂ. എന്തു ചെയ്യുമ്പോഴും ആ അനുഭവത്തിലേക്കു നമ്മുടെ പൂർണ്ണ മായ ബോധത്തെ കൊണ്ടുവന്നാൽ അത് ഈശ്വരീയമായി മാറും. ധ്യാനമായി മാറും. ഒരു ഗ്ലാസ്സ് വെള്ളമെടുത്ത് കുടിക്കുന്നതുപോലും ബോധപൂർവമാകുമ്പോൾ അത് ഏറ്റവും വലിയ ആരാധനയാണ്.

ഈ ആരാധനയെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ടോ? നമ്മൾ ചെയ്യാറുണ്ടോ? നമ്മൾ എന്ത് ചെയ്യുമ്പോഴും പൊടുന്നനെ എടു ക്കുന്നതും പൊടുന്നനെ വയ്ക്കുന്നതും ഒക്കെ ഒരു യന്ത്രം പോലെ യാണ്. എന്താണ് കൊടുത്തതെന്നോ എന്താണ് എടുത്തതെന്നോ എന്താണ് വായിലേക്കിട്ടതെന്നോ ഒന്നും അറിയുന്നില്ല. കറിവച്ച് കറികളൊക്കെക്കൂട്ടി ചോറുണ്ണുന്നുണ്ട്. ആ ചോറെടുത്ത് ഉരുട്ടി കഴി ക്കുമ്പോൾ ആ ചോറിന്റെ ഉള്ളിൽ ഇരിക്കുന്ന കറിയുടെ രുചി യൊന്നും നമുക്കറിയില്ല. എന്തൊക്കെ ഇട്ടിട്ടാണ് കറിയുണ്ടാക്കിയി രിക്കുന്നതെന്ന് നമുക്കറിയില്ല. കഴിക്കുമ്പോൾ നമ്മുടെ മനസ്സ് രുചി അനുവഭവിക്കുന്നില്ല. മനസ്സ് വേറെ എവിടെയെങ്കിലുമൊക്കെ ആയി രിക്കും. മനസ്സ് പാഞ്ഞുകൊണ്ടിരിക്കുകയാണ്. യാന്ത്രികമായി നമ്മൾ ഭക്ഷണം വിഴുങ്ങുന്നു. അത് വായിലൂടെ പോയി ആമാശയത്തി ലെത്തി ആമാശയം നിറഞ്ഞ് മൂക്കിലൂടെ പുറത്തുവരുമ്പോൾ നിറുത്തും. അത്ര കഴിക്കും. അതുവരെയാണ് നമ്മളുടെ ഭക്ഷണ ത്തിന്റെ അളവ്. അപ്പോൾ എന്താണ് കഴിച്ചതെന്നോ എത്രമാത്രം കഴിച്ചെന്നോ ഒരു നിശ്ചയവുമുണ്ടാകില്ല. ഇത് ഭക്ഷണത്തിന്റെ കാര്യ ത്തിൽ മാത്രമല്ല, എല്ലാ കാര്യത്തിലും ഇങ്ങനെയാണ്. യാന്ത്രികത നമ്മളെ നയിക്കുന്നു.

അതുകൊണ്ട് നേരായി വന്നിടുക എന്നു പറഞ്ഞാൽ ഇതാണ് നേരായി വന്നിടുന്നത്. നമ്മളുടെ അവബോധം എല്ലാ കർമ്മങ്ങ ളിലും പ്രകാശിച്ചുനിൽക്കുന്നതാണ് നേരനുഭവം. വേറാരുമില്ല ഗതി.

വേറെ ഒരുതരത്തിലുള്ള മാർഗവും ഗതിയും എനിക്കറിഞ്ഞുകൂടാ. ഇതുതന്നെയാണ് വഴി. ജനനി മാത്രമാണ് എനിക്ക് ആശ്രയം. ആത്മാനുഭവത്തെക്കുറിച്ചു പറയുമ്പോൾ ഒരു മഞ്ഞുതുള്ളി കടലിലേക്ക് വീഴുന്നതിനോട് ആത്മാനുഭവത്തെ ഉപമിക്കാമെന്ന് ഋഷിമാർ പറയുന്നുണ്ട്. പക്ഷേ, അങ്ങനെയായിരിക്കില്ല ദൈവാനുഗ്രഹം നമ്മിലേക്കു വരുന്നത്. ഒരു സാഗരം നമ്മുടെ ഉള്ളിലേക്ക് ഇറങ്ങിവന്നാൽ നമുക്കത് താങ്ങാൻ പറ്റുകയില്ല. ചിലപ്പോൾ അങ്ങനെ സംഭവിക്കാറുണ്ട്. ഒരു സാഗരം നമ്മിലേക്കു വന്നു നിറയും. നേരായി വന്നിടുക എന്നു പറഞ്ഞാൽ ഈശ്വരൻ നേരെ വന്ന് നമ്മുടെ അന്തരാത്മാവിന്റെ പൂർണ്ണതയായി വിരിയുക എന്നാണ്. ആദ്യമൊക്കെ ദൈവത്തിന്റെ അനുഭവം ക്ഷണികമായിട്ടായിരിക്കും ഉണ്ടായിരിക്കുക. ഒരു നൊടിയിൽ ഉള്ളം മുഴുവനും ദൈവാനുഭവം നിറയും. അടുത്ത നൊടിയിൽ അത് പായൽമൂടിയ കുളത്തിലെന്നപോലെ മറഞ്ഞുപോകും. പിന്നെ അത് ഉണ്ടായിരിക്കില്ല. എന്നാൽ വീണ്ടും നമ്മുടെ ഉള്ളിൽ അങ്ങനെയൊരു അന്വേഷണം ഉണ്ടായിരിക്കും. നേരായി വന്നിടുക എന്നു പറയുമ്പോൾ ഈശ്വരൻ നേരായി വരുമ്പോൾ നാം അകം തുറന്നു കൊടുക്കണം. സ്വാർത്ഥതയുടെ കെട്ടുകൾ അറുത്തുകളയണം.

ഒരിക്കൽ ഒരു കൊച്ചുകുടിലിൽ വളരെ സാധാരണക്കാരായ ഒരാളും ഭാര്യയും ജീവിച്ചിരുന്നു. രാവിലെ അയാൾ ജോലിക്കു പോയാൽപിന്നെ വൈകിട്ടേ വരികയുള്ളൂ. ഒരു ദിവസം അദ്ദേഹം ഒരു ലോട്ടറി ടിക്കറ്റെടുത്തു. ലോട്ടറിയുടെ സമ്മാനം നൂറുകോടി രൂപയാണ്. പിറ്റേന്ന് അയാൾ പണിക്കുപോയ സമയത്ത് ഭാര്യ പത്രമെടുത്ത് ലോട്ടറി ടിക്കറ്റിന്റെ ഫലം നോക്കി. അപ്പോൾ തന്റെ ഭർത്താവെടുത്ത ടിക്കറ്റിന് നൂറുകോടി രൂപ ഒന്നാം സമ്മാനം അടിച്ചിരിക്കുന്നു. ഭാര്യക്കു സഹിക്കാൻ കഴിഞ്ഞില്ല. താങ്ങാവുന്നതിലും അധികമാണ് ഈ തുക. അപ്പോൾ ഭാര്യ ഉടനടി അടുത്ത പള്ളിയിലെ അച്ചനോട് വിവരം പറഞ്ഞു. അച്ചനിതു കേട്ടപ്പോൾ വലിയ ആഹ്ലാദമായി. ഭാര്യ പറഞ്ഞു: "അച്ചോ അദ്ദേഹത്തിന് ഇത്രയും പണം ലോട്ടറി അടിച്ചു എന്നു പറയുമ്പോൾ അതൊരു ഷോക്കാവാൻ ഇടയുണ്ട്. അതുകൊണ്ട് അച്ചൻ ഈ വിവരം അപകടം വരാത്ത രീതിയിൽ ബോധിപ്പിക്കണം."

നൂറുരൂപ ഒറ്റയടിക്ക് കിട്ടാത്ത ഒരാൾക്ക് നൂറുകോടി കിട്ടുക എന്നുവച്ചാൽ താങ്ങാൻ പറ്റുന്ന കാര്യമല്ല. ചിലപ്പോൾ മരിച്ചുപോകാം. അപ്പോൾ അച്ചൻ പറഞ്ഞു: "വിഷമിക്കാതിരിക്ക്. ഞാനത് എങ്ങനെയെങ്കിലും പറഞ്ഞ് ബോധ്യപ്പെടുത്താം." വൈകിട്ട് ജോലികഴിഞ്ഞ് വന്നപ്പോൾ അച്ചൻവന്നു അദ്ദേഹത്തോട് പതുക്കെ ചോദിച്ചു:

“ജോസഫേ, നിനക്ക് ഒരു നൂറുകോടി രൂപ ലോട്ടറിയടിക്കുകയാണെങ്കിൽ നീ എനിക്ക് എത്ര തരും, ജോസഫേ.” അപ്പോൾ അദ്ദേഹം പറഞ്ഞു: “അച്ചനിങ്ങനെ എന്നെ മോഹിപ്പിക്കരുത്.”

“കിട്ടുകയാണെങ്കിൽ നീ എനിക്ക് എത്ര തരും.” അച്ചൻ ഊന്നി ചോദിച്ചു. അപ്പോൾ ജോസഫ് പറഞ്ഞു: “അച്ചന് ഞാനതിന്റെ പകുതി തരാം.” ഉടനടി അച്ചൻ നിലത്തു മൂർച്ഛിച്ചുവീണു മരിച്ചു. എന്തെന്നാൽ അച്ചനറിയാമായിരുന്നു അമ്പതുകോടി തനിക്കു കിട്ടുമെന്ന്. അച്ചനതു താങ്ങാവുന്നതായിരുന്നില്ല.

ഇതുപോലെയാണ് ദൈവം നമ്മുടെ അടുത്തേക്കു വരുമ്പോൾ നമ്മൾ കണ്ണടച്ചുകളയും. ദൈവം നേരിട്ടു വരുമ്പോൾ ആർക്കും താങ്ങാൻ കഴിയുകയില്ല. എല്ലാവരും പള്ളിയിൽ പോയി ക്രിസ്തുവിനെ പ്രാർത്ഥിക്കാറുണ്ട്. ക്ഷേത്രത്തിൽ പോയി കൃഷ്ണനെ പ്രാർത്ഥിക്കാറുണ്ട്. എന്നാൽ യേശു നമ്മുടെ അടുത്തേക്കു വന്നാലോ? കൃഷ്ണൻ വന്നാലോ? നമ്മൾ ഓടിക്കളയും. പ്രാർത്ഥിക്കുക എന്നല്ലാതെ ഈ അനുഭവം നമ്മുടെ അടുത്തേക്കു വരുമ്പോൾ നമുക്കതു താങ്ങാൻ പറ്റുകയില്ല. അതുകൊണ്ട് ഈശ്വരാനുഭവത്തെ ഏറ്റുവാങ്ങാനായി നാം പാകപ്പെടേണ്ടതുണ്ട്. അതിനായി ഉണർന്നിരിക്കണം. അനുഭവം എപ്പോഴാണ് സംഭവിക്കുക എന്നു പറയാൻ കഴിയില്ല.

# അഞ്ച്

മേലായ മൂലമതിയാലാവൃതം ജനനി!
നീ ലാസ്യമാടിവിടുമീ
കീലാലവായ്വനലകോലാഹലം ഭുവന-
മാലാപമാത്രമഖിലം
കാലാദിയായ മൃദുനൂലാലെ നെയ്യുമൊരു
ലീലാപടം ഭവതിമെയ്-
മേലാകെ മൂടുമതിനാലാരുമുള്ളതറി-
വീലാഗമാന്തനിലയേ!

| | | |
|---|---|---|
| ആഗമാന്തനിലയേ | - | വേദങ്ങൾക്കെല്ലാം ഇരിപ്പിടമായ വേദാന്തമായി വിളങ്ങുന്നവളേ |
| മേലായ | - | പരമമായ |
| മൂലമതിയാൽ | - | ആധാരചൈതന്യത്താൽ |
| ആവൃതം | - | സർവവും നിറഞ്ഞിരിക്കുന്നു. |
| ജനനി | - | വിശ്വത്തിന്റെ അമ്മേ, |
| നീ ലാസ്യം ആടി വിടും | - | നിന്റെ ലാസ്യനൃത്തത്തിൽനിന്നും ഉതിർന്നുവരുന്ന |
| കീലാല-വായ്-അനല | - | ജലം, വായു, അഗ്നി എന്നിവയുടെ |
| കോലാഹലം ഭുവനം | - | കൂടിക്കുഴയലാണ് പ്രപഞ്ചം. |
| അഖിലം | - | ഈ മുഴുവൻ പ്രപഞ്ചവും |
| ആലാപമാത്രം | - | ശബ്ദജാലം മാത്രമാണ്. |
| കാലാദിയായ | - | കാലം, ദേശം തുടങ്ങിയ |
| മൃദുനൂലാലെ | - | നേരിയ നൂലുകളെ |
| നെയ്യും | - | ഊടും പാവുമാക്കി നെയ്തെടുത്ത |
| ലീലാപടം | - | നമ്മെ മോഹിപ്പിക്കുന്ന, കബളിപ്പിക്കുന്ന കളിവേഷംകൊണ്ട് |
| ഭവതി | - | ഭവതിയുടെ |
| മെയ് മേലാകെ മൂടും | - | ശരീരം മുഴുവനും പൊതിഞ്ഞിരിക്കുന്നു. |
| അതിനാൽ ആരും | - | നിന്റെ ഉടയാടകണ്ട് മോഹിതരായതു കൊണ്ട് ആരുംതന്നെ |
| ഉള്ളതറിവീല | - | നിന്റെ ശരിയായ ഉണ്മ അറിയുന്നില്ല. |

# കാലദേശങ്ങളുടെ നേരിയ ഉടയാട

ആഗമം എന്നാൽ വേദം. വേദത്തിന്റെ അന്തം വേദാന്തം. ആഗമാന്തം എന്നാൽ വേദാന്തം. വേദാന്തത്തിന്റെ നിലയേ – വേദാന്തത്തിന് ഇരിപ്പിടമായവളേ. ജ്ഞാനസ്വരൂപിണി എന്നർത്ഥം. വേദാന്തത്തിന്റെ ഇരിപ്പിടമാണ് ജനനി. വേദം അറിവാണ്. സാധാരണ ജീവിതത്തിൽ നമ്മൾ അറിയുന്ന അറിവുകൾക്കൊക്കെ ഒരന്തമുണ്ട്, അവസാനമുണ്ട്. ജനനിയിലാണ് നാനാകീർണങ്ങളായ അറിവുകൾ ഒടുങ്ങുന്നതും ഏകീഭവിക്കുന്നതും. അതുകൊണ്ട് ജനനിക്ക് ആഗമാന്തനിലയ എന്ന പേർ തികച്ചും അന്വർത്ഥംതന്നെ.

ഒന്നൊന്നായെണ്ണിയെണ്ണി തൊട്ടെണ്ണും പൊരുളൊടുങ്ങിയാൽ നിന്നിടും ദൃക്കുപോലുള്ളം നിന്നിൽ അസ്പന്ദമാകണം, എന്നു ഗുരു ദൈവദശകം എന്ന പ്രാർത്ഥനയിലൂടെ നമുക്കു പറഞ്ഞുതരുന്നു. ഒന്നൊന്നായെണ്ണിയെണ്ണി തൊട്ടെണ്ണും പൊരുൾ. കാണാവുന്നതും കേൾക്കാവുന്നതും മണക്കാവുന്നതും തൊടാവുന്നതുമായ അനുഭവങ്ങൾ കുറേക്കാലം അനുഭവിക്കുമ്പോൾ ഇതുകൊണ്ടൊന്നും ജീവിതത്തിന് ഒരു പൂർണ്ണത കിട്ടുന്നില്ലല്ലോ എന്നു തോന്നുന്ന ഒരു വേളയുണ്ട്. അത് വേദാന്തത്തിന്റെ ആദ്യാങ്കുരമാണ്. അപ്പോൾ അകപ്പൊരുൾ സ്വയം തെളിയും. എണ്ണുക എന്നാൽ അനുഭവിക്കുക എന്നാണ്. എന്തനുഭവിച്ചാലും കുറേ കഴിയുമ്പോൾ നമുക്കതിനോടു വിരക്തി വരും. അപ്പോഴാണ് പൊരുൾ ഒടുങ്ങുന്നത്.

നിന്നിടും ദൃക്കുപോലുള്ളം – ഈ അനുഭവിച്ചുകൊണ്ടിരിക്കുന്ന അനുഭോക്താവ് വിഷയങ്ങളിൽ അന്വേഷണം മരവിപ്പിക്കും. മതി എന്നു പറയും. വ്യർത്ഥപ്രയാണം നിറുത്തും. കുറേക്കാലമായി ഞാൻ ഈ ലൗകികസുഖങ്ങളുമായി ജീവിക്കുന്നു. ശ്രീബുദ്ധൻ കൊട്ടാരം വിട്ടിറങ്ങയതുപോലുള്ള ഒരുനിമിഷം നമ്മുടെ ജീവിതത്തിലും വന്നേക്കാം. നിന്നിൽ അസ്പന്ദമാകണം. അനുഭോക്താവായിരിക്കുന്ന ഞാൻ, എല്ലാറ്റിനേയും എണ്ണിക്കൊണ്ടിരിക്കുന്ന ഞാൻ ദൈവത്തിൽ അസ്പന്ദമാകണം. സ്പന്ദനങ്ങളറ്റു ലയിച്ച് ഒന്നായിത്തീരണം.

അതുതന്നെയാണ് ഇവിടെ പറയുന്ന ആഗമാന്തനില. ആഗമത്തിന്റെ അന്തമായിരിക്കുന്ന അവസ്ഥ. വേദത്തിന്റെ അന്തമായിരിക്കുന്നത് വേദാന്തം. വേദാന്തം പരമാത്മാവിലുള്ള അനുഭൂതിയാണ്. അതു ജീവന്റെ യാത്രാന്ത്യവുമാണ്. ആഗമാന്തവും ഇതുതന്നെ. ആഗമം എന്നത് കുറേക്കൂടി പ്രാഗ്വൈദികവിജ്ഞാനീയത്തിൽ ഉപയോഗിക്കുന്ന ഒരു പദമാണ്.

മേലായ മൂലമതിയാൽ ആവൃതം. മൂലമതി എന്നു പറഞ്ഞാൽ നേരത്തെ പറഞ്ഞ വേരായ നിൻകഴൽ. ആ വേരുതന്നെയാണ് ഇവിടത്തെ മൂലം. മൂലം എന്ന പദത്തിന് ആദിമമായത് എന്ന അർത്ഥം യോജിക്കുന്നുണ്ട്. മൂലമായ ബോധമായിരിക്കുന്നവളേ. മതി ബോധമാണ്. ആ മൂലമതിയാൽ ആവൃതം ജനനി. ആ മൂലമതികൊണ്ടാണ് (cosmic intelligence) അമ്മയുടെ അകവും പുറവും നിറഞ്ഞിരിക്കുന്നത്. നീ ലാസ്യമാടി വിടും – അങ്ങനെയുള്ള ജഗദംബയുടെ ലാസ്യനടനമാണ് പ്രപഞ്ചം. ഈ പ്രപഞ്ചം ആകർഷണീയമായ ഒരു ലാസ്യനൃത്തമാണ്.

നൃത്തത്തിന്റെ രണ്ടു വകഭേദങ്ങളെക്കുറിച്ച് നാട്യശാസ്ത്രത്തിൽ ഭരതമുനി പറയുന്നുണ്ട്. ഒന്ന് താണ്ഡവം. വേറൊന്ന് ലാസ്യം. ലാസ്യം സ്ത്രൈണമായിരിക്കുന്ന ആവിഷ്കാരവും താണ്ഡവം പൗരുഷമായിരിക്കുന്ന ആവിഷ്കാരവുമാണ്. താണ്ഡവം ശിവന്റേതാണെങ്കിൽ ലാസ്യം ദേവിയുടേതാണ്. ഈ പ്രപഞ്ചത്തിന്റെ രചന വിശ്വജനനിയുടെ നൃത്തത്തിലാണ് സംഭവിക്കുന്നത്. ശിവതാണ്ഡവത്തിൽ ഇതെല്ലാം ഒടുങ്ങിപ്പോകുന്നു. താണ്ഡവം എല്ലാറ്റിനേയും അവസാനിപ്പിക്കുമ്പോൾ ലാസ്യം എല്ലാറ്റിനേയും ജനിപ്പിക്കുന്നു. സൃഷ്ടിവൈഭവത്തിന്റെ രണ്ടു പുറങ്ങളാണിതെല്ലാം. ലാസ്യം പ്രപഞ്ചത്തെ സൃഷ്ടിച്ച് നിലനിർത്തുമ്പോൾ താണ്ഡവം അതിനെ പൂർണ്ണമായി പിൻവലിക്കുന്നു. ലാസ്യം നമ്മുടെ ഉള്ളിൽ ആകർഷണം ഉണ്ടാക്കുന്നു. താണ്ഡവം ദ്വേഷത്തെ ഉണ്ടാക്കുന്നു. താണ്ഡവം വൈരാഗ്യത്തെ ഉണ്ടാക്കുന്നു. ലാസ്യം രാഗത്തെ ഉദ്ദീപ്തമാക്കുന്നു. മനുഷ്യന്റെ ഉള്ളിൽതന്നെ ഈ രണ്ടു ഭാവങ്ങളും കുടികൊള്ളുന്നുണ്ട്. നമുക്ക് പരിചിതമായ മോഹിനിയാട്ടം പോലുള്ള നൃത്തങ്ങളിലൊക്കെ ലാസ്യത്തിന് വളരെ പ്രാധാന്യമുണ്ട്. വളരെ സ്ത്രൈണമായിരിക്കുന്ന ലാസ്യഭാവത്തിൽ വശ്യത കൂടുതലായിരിക്കും. പ്രപഞ്ചം നമ്മളെ അതിലേക്ക് വശീകരിക്കുകയാണ്. ദേവിയുടെ നൃത്തം നമ്മെ ആകർഷിച്ചുകൊണ്ടിരിക്കുന്നു. ഈശാ

വാസ്യോപനിഷത്ത് മനോജ്ഞമായ ആത്യന്തിക സത്യത്തെപ്പറ്റി പറയുന്നത് സ്വർണ്ണച്ചെപ്പുകൊണ്ട് മൂടിയിരിക്കുകയാണ് സത്യം എന്നാണ്. പ്രപഞ്ചം ഒരു സ്വർണ്ണച്ചെപ്പാണെങ്കിൽ അതിന്റെ ഉള്ളിലാണ് സത്യം ഇരിക്കുന്നത്.

"ഹിരണ്മയേന പാത്രേണ
സത്യസ്യാഭിഹിതം മുഖം
തത്ത്വം പൂഷന്നപാവൃണു
സത്യധർമ്മായ ദൃഷ്ടയേ."

നാരായണഗുരു അതിനെ തർജ്ജമ ചെയ്തിരിക്കുന്നത്-

"മൂടപ്പെടുന്നു പൊൻപാത്രം
കൊണ്ടു സത്യമതിൻമുഖം
തുറക്കുകതു നീ പൂഷൻ
സത്യധർമ്മന്നു കാണുവാൻ."

സംസ്കൃതവും മലയാളവും രണ്ടും മനോഹരം. സ്വർണ്ണംകൊണ്ട് സത്യത്തെ മൂടിവച്ചുകഴിഞ്ഞാൽ ആരുംതന്നെ സ്വർണ്ണത്തിനപ്പുറത്തേക്ക് സത്യത്തെ അന്വേഷിച്ചുപോവുകയില്ല. എല്ലാവരുടേയും അന്വേഷണം സ്വർണ്ണംവരെ മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ. സ്വർണ്ണമാണല്ലോ ഇന്നു മനുഷ്യനെ ആകർഷിക്കുന്ന ഏറ്റവും വലിയ ധനമായി ലൗകികബുദ്ധിയുള്ള ഒരാൾ കരുതുന്നത്. അതുകൊണ്ട് ശ്രീരാമകൃഷ്ണപരമഹംസർ പറയുന്നത് രണ്ടു കാര്യങ്ങൾ അവസാനിച്ചാൽ ജീവിതത്തിൽ മുക്തി ഉണ്ടാകും എന്നാണ്. ഒന്ന് കാമിനി. വേറൊന്ന് കാഞ്ചനം. കാഞ്ചനം എന്നു പറഞ്ഞാൽ സ്വർണ്ണം. അതുപോലെ ഇവിടെ കാമിനി എന്നു പറയുന്നത് കൂടുതലും പുരുഷഭാവത്തോട് ചേർത്താണ്. സ്ത്രീഭാവത്തിൽ അത് പുരുഷനോടുള്ള ആസക്തിയും പുരുഷഭാവത്തിൽ അത് സ്ത്രീയോടുള്ള ആസക്തിയുമായി എടുക്കേണ്ടതുണ്ട്. കാമിനി ആസക്തി എന്നതിന്റെ പ്രതീകാത്മക സംജ്ഞയാണ്. കാമിനീകാഞ്ചനം പോയാൽ മുക്തി ഉണ്ടായി.

സ്വർണ്ണപ്പാത്രംകൊണ്ട് സത്യത്തിന്റെ മുഖം മൂടിയിരിക്കുന്നു. അല്ലയോ ആത്മസൂര്യ, നീ അതൊന്നു തുറന്നുതരൂ - തുറക്കുകതു നീ പൂഷൻ. ഈ സത്യധർമ്മന്നു കാണുവാൻ കൊതിയുണ്ട്. ഈ സത്യധർമ്മൻ അതു കാണുവാനായിട്ടാണ് ജീവിക്കുന്നത്. എനിക്കതു കാണിച്ചുതരൂ. എത്ര മനോഹരമായിരിക്കുന്ന ഒരു പ്രാർത്ഥനയാണിത്. രബീന്ദ്രനാഥടാഗോറിന്റെ കവിതകളുടെ മാന്ത്രികമായിരിക്കുന്ന സ്പർശം

വരുന്നതുപോലും ഉപനിഷത്തിന്റെ ഈ വശ്യവചസ്സിൽനിന്നാണ്.

കീലാലവായ്വനലകോലാഹലം ഭുവനം. കീലാല എന്നാൽ ജലം. വായ് – വായു. അനലൻ – അഗ്നി. കോലാഹലം എന്നു പറയുമ്പോൾ പഞ്ചഭൂതങ്ങളെ ഒരുമിച്ചെടുത്ത് മനസ്സിലാക്കണം. പരസ്പരം അങ്ങോട്ടും ഇങ്ങോട്ടും യോജിച്ചും അല്ലാതേയും മാറിക്കൊണ്ടിരിക്കുന്നതാണത്. പലതും ചേർന്ന് പല രീതിയിൽ മേളിച്ച് പല രൂപങ്ങൾ ഉണ്ടായി പല ഭാവങ്ങളിൽ നിലനിന്ന് പല അവസ്ഥയിൽ നശിച്ചുപോകുന്നു. ഈ പ്രപഞ്ചം എന്നു പറയുന്നത് പഞ്ചഭൂതങ്ങളുടെ കോലാഹലമാണ്. എത്ര രസകരമായിട്ടാണ് പറയുന്നതെന്നു നോക്കൂ – കീലാലവായ്വനലകോലാഹലം ഭുവനം.

ഈ കോലാഹലത്തിൽ നമ്മൾ പെടുന്നതെങ്ങനെയാണ്? വലിയ ജനക്കൂട്ടം വലിയൊരു പ്രക്ഷോഭം ഉണ്ടാക്കുകയാണ്. ആ പ്രക്ഷോഭത്തിനുള്ളിലേക്ക് നമ്മൾ എത്തിപ്പെട്ടാലത്തെ അവസ്ഥ ഒന്നാലോചിച്ചു നോക്കൂ. നമുക്ക് ഒരുതരത്തിലുള്ള സ്വസ്ഥതയും അവിടെ ഉണ്ടായിരിക്കുകയില്ല. ആ പ്രക്ഷോഭത്തിൽപെട്ട ഒരാളെപ്പോലെയാണ് ഈ പ്രപഞ്ചത്തിനുള്ളിൽ നമ്മൾ വന്നു പെട്ടുകഴിഞ്ഞാൽ. പല കോലാഹലങ്ങളാണ് ഇവിടെ ഇരിക്കുന്നത്. ആ കോലാഹലങ്ങളിൽ അതു വേണോ ഇതുവേണോ എന്നൊക്കെ ചിന്തിച്ച് നമ്മൾ വിഷമിക്കുന്നു. ഇതായിരിക്കും നല്ലത് അല്ല അതായിരിക്കും നല്ലത് എന്നൊക്കെ തിരഞ്ഞെടുക്കാൻ കഴിയാത്ത വിധത്തിൽ ഒട്ടനവധി കാര്യങ്ങൾ പ്രപഞ്ചം ഇവിടെ ഒരുക്കിവച്ചിരിക്കുകയാണ്. ഒരു സദ്യക്ക് നൂറു കറികൾ നിങ്ങളുടെ മുന്നിൽ കൊണ്ടുവന്നുവച്ചാൽ ഏതു തൊട്ടു നോക്കണം എന്നറിയില്ല. ഒരഞ്ചുപത്തെണ്ണം തൊട്ടുനോക്കുമ്പോഴേക്കും വയറു നിറയും. കുറെ ബാക്കി വരും. അതുകൊണ്ട് ഏതെടുക്കണം എന്നുള്ളതാണ് പ്രശ്നം. പരിമിതമായിരിക്കുന്ന നമ്മുടെ വയറും അപരിമിതമായിരിക്കുന്ന വിഷയങ്ങളും മുന്നിൽ ഇരിക്കുകയാണ്. അപ്പോൾ ഏതെടുക്കണമെന്നറിയാതെ എല്ലാറ്റിലും കൈയിട്ടുവാരും. ഇതാണ് മനുഷ്യന്റെ പ്രശ്നം.

ഒരു പഞ്ചനക്ഷത്ര ഹോട്ടലിൽ പോയി മെനു ആവശ്യപ്പെട്ടാൽ വലിയൊരു പുസ്തകംതന്നെ കൊണ്ടുത്തരും. അതിൽ മുഴുവൻ വിഭവങ്ങളുടെ പേരുകളാണ്. അതിൽനിന്ന് എന്തു വേണമെന്ന് തീരുമാനിക്കാൻ പലപ്പോഴും പല ആളുകൾക്കും കഴിയാറില്ല. മറിച്ചുമറിച്ചു നോക്കി അതവസാനിക്കാറാകുമ്പോൾ എന്തെങ്കിലും വാങ്ങിക്കഴിക്കും. കഴിച്ചു കഴിഞ്ഞാൽ ആ ഭക്ഷണം കഴിക്കേണ്ടായിരുന്നു

എന്നു തോന്നും. ഇത്രയും വിഭവങ്ങളിൽനിന്നും പേരുപറയാൻ പോലും പ്രയാസമുള്ള ഒരു വിഭവം തിരഞ്ഞെടുത്തപ്പോൾ അതു നാക്കിനു രുചിക്കുന്നില്ല. അതു വേണ്ടായിരുന്നു എന്നു തോന്നും. അപ്പോഴേക്കും വയറുനിറഞ്ഞു കഴിഞ്ഞിരിക്കും. നല്ല സാധനം കഴിക്കാനായിരുന്നു ഹോട്ടലിൽ കയറിയത്. നല്ലൊരു സാധനം തിരഞ്ഞെടുക്കാൻ കഴിഞ്ഞതേയില്ല. എന്നാൽ സാധാരണ ഒരു ഹോട്ടലിൽ കയറിയിരുന്നെങ്കിൽ നല്ല ചപ്പാത്തിയും കുറുമയും കഴിക്കാമായിരുന്നു. പഞ്ചനക്ഷത്ര ഹോട്ടലിൽ കയറി ചപ്പാത്തി കഴിക്കുന്നത് വളരെ മോശമല്ലേ. വേറെ ഏതെങ്കിലും ഒരു വലിയ സാധനമായിരിക്കും കഴിക്കാൻ ഇഷ്ടപ്പെടുക. അതു കൊണ്ടുവരുമ്പോൾ കഴിക്കാനും പറ്റുന്നില്ല. ഇതുപോലെയാണ് സാധാരണ ജനങ്ങൾ ഈ ലോകത്തു ജീവിക്കുമ്പോൾ ഏതു തിരെഞ്ഞെടുക്കണമെന്ന് അറിയില്ല. എല്ലാം അനുഭവിക്കാൻ ശ്രമിക്കുകയും എല്ലാറ്റിലും അവർ പരാജയപ്പെടുകയും ചെയ്യുനന്നു.

ഇങ്ങനെ പരാജയപ്പെട്ടു പരാജയപ്പെട്ടു നടക്കുമ്പോഴാണ് എവിടെയെങ്കിലും ഒരു സന്ന്യാസിയിരുന്ന് പ്രഭാഷണം നടത്തുന്നത് കേൾക്കുന്നത്. അപ്പോൾ അയാൾക്ക് തോന്നും ഇതുകൊള്ളാം, ഈ വഴിയാണ് ഇത്തിരികൂടി നല്ലതെന്ന്. അങ്ങനെ അവിടെ ചെന്നിരിക്കുമ്പോഴും ലൗകികബുദ്ധി വിട്ടിരിക്കില്ല. ആദ്ധ്യാത്മികജീവിതം സ്വീകരിച്ചാലും പഴയ ശീലങ്ങൾ വിട്ടുപോരാൻ പ്രയാസമായിരിക്കും. പഴയ ജീവിതത്തിൽ എന്തൊക്കെ ചെയ്തോ അതുതന്നെ പുതിയ ജീവിതത്തിലും ആവർത്തിക്കും. ജീവിതത്തിൽ ഒരുമാറ്റം നമുക്കുണ്ടാകണമെങ്കിൽ കൂടുതൽ ആത്മാർത്ഥമാകേണ്ടതുണ്ട്. ആദ്ധ്യാത്മികജ്ഞാനം നമുക്ക് ശരിക്കും വേണോ എന്നതാണ് ആദ്യത്തെ ചോദ്യം. ജീവിതത്തിൽ ഇതൊക്കെ വെറും നേരമ്പോക്കോ അല്ലെങ്കിൽ വീട്ടിൽനിന്നും മാറിനിൽക്കാനോ ഒക്കെ എടുക്കുന്ന ഒരു ഒഴികഴിവാണോ? എന്നാൽ ഇതിനുപരിയായി മാറ്റം വേണമെന്നു ആത്മാർത്ഥമായ ആഗ്രഹത്തോടെ ഇതിനെയൊന്നു സമീപിച്ചുനോക്കൂ. അപ്പോൾ ഇതിന്റെ ഫലം അത്ഭുതാവഹമായിരിക്കും. ഈ സമീപനം വലിയ ഒരു മാറ്റമായിരിക്കും ഉള്ളിൽ ഉണ്ടാക്കുക.

അത് കീലാലവായ്വനലകോലാഹലം ഭുവനം - ഈ ഭുവനം ഒരു കോലാഹലമാണ്. ഒച്ചയും ബഹളവും. എവിടെ ചെന്നാലും ഒരു ചന്തപ്പുര പോലെ... ഒരു കല്യാണത്തിനുപോയാലും ബഹളം തന്നെ. ഒരു മരണവീട്ടിൽപോയാലും ബഹളംതന്നെ. ഒന്നു പുറ

ത്തിറങ്ങി ഒരു ബസ്സ്റ്റാന്റിൽ പോയാലും ബഹളംതന്നെ. കോലാഹലം ഭുവനം. എന്നിട്ടു പറയുകയാണ് ആലാപമാത്രമഖിലം. എവിടെ ചെന്നാലും ഈ ശബ്ദജാലങ്ങളുടെ കാതടപ്പിക്കുന്ന ബഹളം മാത്രം.

ആലാപമാത്രമഖിലം. ആലാപം എന്നാൽ സങ്കീർണ്ണമായ ശബ്ദജാലങ്ങൾ അതുകൊണ്ട് ശബ്ദത്തിന്റെ ലോകത്തുനിന്നും നമ്മൾ ആദ്യം വിരമിക്കേണ്ടതുണ്ട്. കുറച്ചുദിവസമെങ്കിലും നിശബ്ദതയിൽ നമുക്ക് ഇരിയ്ക്കാൻ കഴിയണം. നിങ്ങളൊന്ന് പരിശീലിച്ചുനോക്കണം, എന്നെങ്കിലും നിങ്ങൾക്കതിനു കഴിയുമോ എന്ന്. നിശബ്ദമായ ഒരു അന്തരീക്ഷത്തിൽ ആരോടും ഒന്നും സംസാരിക്കാതെ മൗനമായി കുറച്ചുനേരം ഇരുന്നുനോക്കണം. പറ്റുമോ എന്നു പരീക്ഷിക്കണം. വളരെ പ്രയാസമുള്ള കാര്യമാണ്. ചിലർക്ക് നിശബ്ദമാവുന്നത് ഭ്രാന്ത് പിടിയ്ക്കുന്നതുപോലെയാണ്. എന്നാൽ ഒരു ഋഷിയുടെ ഉള്ളിൽ ഈ മൗനം സ്വാഭാവികമായി ഇരിക്കുന്നുണ്ട്. മൗനത്തെ ഉണ്ടാക്കിയെടുക്കേണ്ട ആവശ്യമില്ല. മൗനം ഉള്ളിൽ തന്നെയുണ്ട്.

സാധാരണക്കാർ മൗനത്തെ മൗനവ്രതമായി എടുത്തുകളയും. നാലു വിഡ്ഢികൾ മൗനവ്രതമെടുക്കുവാനായി പോയ ഒരു കഥയുണ്ട്. മൗനം ഉത്തമമാണെന്ന് ഒരു സന്ന്യാസി പറയുന്നതുകേട്ടാണ് അവർ പോയത്. അങ്ങനെ കുറച്ചുനാൾ മൗനവ്രതം എടുക്കാമെന്ന് അവർ വിചാരിച്ചു. ആരോടും സംസാരിക്കാതിരിക്കാനായി അവർ വിജനമായ ഒരു സ്ഥലത്തേക്കു പോയി. അവിടെ ഒരു ഗുഹ കണ്ടെത്തി. ആ ഗുഹയിൽ അവർ നാലുപേരും മൗനവ്രതം ആരംഭിച്ചു. മൂന്നുമാസം മൗനവ്രതം എടുക്കാമെന്നു പറഞ്ഞിട്ടാണ് പോയത്. കുറച്ചുസമയം കഴിഞ്ഞപ്പോൾ ഒരാൾ അടുത്തിരുന്ന ആളോട് പറഞ്ഞു: "ഞാൻ ബാങ്കിലെ പാസ്ബുക്ക് യാത്രയിൽ എവിടെയോ മറന്നുവച്ചിട്ടാണ് വന്നതെന്നു തോന്നുന്നു."

അപ്പോൾ രണ്ടാമൻ പറഞ്ഞു: "മൗനവ്രതം എടുത്തിരിക്കുന്ന നേരത്ത് നീ സംസാരിക്കുന്നത് ശരിയല്ല."

അപ്പോൾ മൂന്നാമത്തെ ആൾ ആത്മാഭിമാനത്തോടെ പറഞ്ഞു: "നിങ്ങൾ രണ്ടുപേരും സംസാരിച്ചു. ഞാൻ മാത്രം സംസാരിച്ചില്ല."

നാലാമത്തെ ആൾക്കിതു സഹിച്ചില്ല: "ദൈവമേ, ഇവരെക്കൊണ്ട് തോറ്റു."

നാലുപേരും മൗനവ്രതത്തിനിരുന്നുവെങ്കിലും ഞാൻ മൗനവ്രത

ത്തിലാണ് എന്ന അവബോധം അവർക്കുണ്ടായിരുന്നില്ല. ഒരു അബോധത്തിലിരുന്നാണ് ഇതൊക്കെ ചെയ്യുന്നത്. അവർ എന്തു ചെയ്യുന്നുവെന്ന് അവർ അറിയുന്നതേയില്ല. മൂഢരായ മനുഷ്യരെ നോക്കി യേശു പറഞ്ഞിരുന്നു: "ഇവർ എന്തു ചെയ്യുന്നുവെന്ന് ഇവർ അറിയുന്നില്ലല്ലോ."

അതുപോലെയാണ് നമ്മളും. പല പ്രവൃത്തികൾ ചെയ്യുമ്പോഴും നമ്മൾ ഒന്നും അറിയുന്നതേയില്ല. ഗുരു പറയുന്നത്, ആലാപമാത്രമഖിലം എന്നാണ്. വെറും ഒച്ചയും ബഹളവും മാത്രമാണ് ലോകം. ഈ ഒച്ചയും ബഹളവും മനസ്സിൽനിന്നും പോയാൽമാത്രമാണ് മൗനത്തിലേക്ക് വരാൻ പറ്റുകയുള്ളൂ. മനസ്സിൽ ഈ ആലാപം ഇരിക്കുന്നിടത്തോളം കാലം മൗനത്തിലേക്ക് വരാൻ കഴിയുകയില്ല. ശരിയായിട്ടുള്ള ആദ്ധ്യാത്മികപരിവർത്തനം ഉള്ളിൽ സംഭവിക്കുമ്പോൾ മൗനം ഉള്ളിൽതന്നെ ഉണ്ടായിരിക്കും. മൗനത്തെ നമ്മൾ സൃഷ്ടിച്ചെടുക്കേണ്ടുന്ന ഒന്നല്ല. അത് ആത്മാവിന്റെ സഹജമായിരിക്കുന്ന ഗുണമാണ്. ഗുരു ഒരു സൂചനയിലൂടെ അതിവിടെ പറഞ്ഞു തരുന്നു.

കാലാദിയായ മൃദു നൂലാലെ നെയ്യുമൊരു ലീലാപടം ഭവതി മെയ്മേലാകെ മൂടും. ജഗദംബയുടെ ശരീരത്തിൽ ഒരു വസ്ത്രമുണ്ട്. ആ വസ്ത്രത്തിന്റെ സ്വഭാവം വളരെ വ്യത്യസ്തമാണ്. കോട്ടൺ സാരിയും സിൽക്ക് സാരിയുമൊക്കെ അണിഞ്ഞു ജീവിക്കുന്ന നമ്മൾക്ക് ദേവിയുടെ ശരീരത്തിലിരിക്കുന്ന ഉടയാടയുടെ സ്വഭാവത്തെക്കുറിച്ചറിയുന്നത് നന്നായിരിക്കും. കാലം, ദേശം എന്ന നൂലുകൊണ്ട് നെയ്തെടുത്തിട്ടുള്ളതാണ് ദേവിയുടെ വസ്ത്രം. കാലം ഓതമായും ദേശം പ്രോതമായും കൊരുത്തുകൊരുത്താണ് ഉടയാട നെയ്തിരി ക്കുന്നത്. ഓതവും പ്രോതവും എന്നു പറഞ്ഞാൽ ഒന്നു വിലങ്ങനെ പോകുമ്പോൾ ഒന്നു നെടുങ്ങനെ പോകുന്നു. ലീലാപടം കളിവസ്ത്രമാണ്. ഉടുത്താലും ഉടുത്തെന്നു തോന്നുകയില്ല. ചിലപ്പോൾ അതു ശരീരത്തിൽ ഉണ്ടോ എന്നുപോലും സംശയംതോന്നും. അത്രയും മൃദുവാണത്. നിങ്ങളിത് ഭാവന ചെയ്യരുത്. ഇത് പ്രപഞ്ചത്തിന്റെ ഉടുവസ്ത്രത്തെക്കുറിച്ചാണ് പറയുന്നത്. ഈ പ്രപഞ്ചത്തിന്റേയും നമ്മുടേയും ഇടയിൽ മനസ്സിന്റെ ഒരു കുരുക്ക് കിടക്കുന്നുണ്ട്. ആത്മാവിന് പ്രപഞ്ചവുമായി ബന്ധപ്പെടേണ്ടിവരുമ്പോൾ ഈ ഉടുവസ്ത്രത്തിലൂടെ മാത്രമേ കാണാൻ കഴിയുകയുള്ളൂ. ചില പാവനാടകങ്ങൾ നമ്മൾ കാണാറുണ്ട്. വളരെ നേരിയ

കർട്ടന്റെ പിന്നിൽനിന്നാണ് പാവനാടകം കളിക്കുകയുള്ളൂ. ലൈറ്റ് ആന്റ് ഷെയ്ഡിലാണ് കളി കാണുന്നത്. അതുപോലെ ഇവിടെ ആത്മാവിന് പ്രത്യക്ഷമായി ദേവിയുടെ ആകാരവിശേഷങ്ങളെ കാണാൻ കഴിയുകയില്ല. അതിനിടയിൽ മായ നിർമ്മിച്ചിട്ടുള്ള ഒരു ലീലാപടമുണ്ട്. മായാപടം എന്നും പറയും. ഒരു കൺകെട്ടുപോലെ ഉണ്ടെന്നും ഇല്ലെന്നും പറയാവുന്ന വസ്ത്രമാണ് ലീലാപടം. ദേവി ഉടുത്തിട്ടുണ്ടോ എന്നു ചോദിച്ചാൽ ഉടുത്തിട്ടുണ്ട്. ഉടുത്തിട്ടില്ലേ എന്നു ചോദിച്ചാൽ ഉടുത്തിട്ടില്ല. ഈ ഭ്രമങ്ങൾ നമുക്കു സംഭവിക്കും. ഈ വസ്ത്രം നിർമ്മിച്ചിട്ടുള്ളത് കാലംകൊണ്ടും ദേശം കൊണ്ടുമാണ്. ആധുനികശാസ്ത്രത്തിലെ രണ്ടു സംജ്ഞകളാണ് കാലവും ദേശവും (time and space).

ഐൻസ്റ്റീൻ ഈ പ്രപഞ്ചത്തിന് കാല-ദേശം (time-space) എന്നാണ് പറയുക. കാലദേശം എന്നത് പ്രപഞ്ചത്തിന്റെ ശാസ്ത്രഭാഷയാണ്. ഐൻസ്റ്റീനാണ് പ്രപഞ്ചത്തിന് ചതുർമാനത്വം കൊണ്ടുവന്നത്. അതിൽ ദേശത്തിന് ഒരു വസ്തുവിന്റെ മൂന്നു മാനങ്ങളെ നിർണ്ണയിക്കാൻ കഴിയും. കാലത്തിന് ഒരു മാനത്തേയും. ഒരു ഉദാഹരണം പറയുകയാണെങ്കിൽ ഈ ഇരിക്കുന്ന മേശയ്ക്ക് നീളമുണ്ട്, വീതിയുണ്ട്, ഉയരമുണ്ട്. നീളം, വീതി, ഉയരം ഇതാണ് ഒരു വസ്തുവിന്റെ മൂന്നു മാനങ്ങൾ. അതു ദേശവുമായി ബന്ധപ്പെട്ടു കിടക്കുന്നതാണ്. ഈ മേശയെ എനിക്ക് എവിടെ വേണമെങ്കിലും നീക്കി വയ്ക്കാം. ഇതു ചലനവുമായി ബന്ധപ്പെട്ടതാണ്. ചലനം കാലത്തിന്റെ മാനമാണ്. എവിടെ കാലമുണ്ടോ അവിടെ ചലനമുണ്ട്. എവിടെ ദേശമുണ്ടോ അവിടെ പദാർത്ഥമുണ്ട്. ഇങ്ങനെ രണ്ടു കാര്യങ്ങളെ എടുത്തുകൊണ്ടാണ് ഗുരു ശാസ്ത്രത്തിന്റെ ഭാഷയിൽ സംസാരിക്കുന്നത്. കാലാദിയായ മൃദുനൂലാലെ നെയ്തുമൊരു ലീലാപടം ഭവതിമെയ് മേലാകെ മൂടും - കാലം, ദേശം എന്ന രണ്ടു നൂലുകൾകൊണ്ട് മെനഞ്ഞുണ്ടാക്കിയ വസ്ത്രംകൊണ്ട് ദേവി അണിഞ്ഞിരിക്കുകയാണ്. ഈ ലീലാപടം മെയ്മേലാകെ മൂടിയാൽ എന്താണ് സംഭവിക്കുന്നത്? അതിനാൽ ആരും ഉള്ളത് അറിവീല. ആരും സത്യം അറിയുകയില്ല. കാലദേശംകൊണ്ട് ഉടയാട ചാർത്തിയതുകൊണ്ട് ജനനിയുടെ സ്വരൂപം കാണാൻ കഴിയുന്നില്ല. അതാണിവിടെ സംഭവിച്ചിരിക്കുന്നത്.

കാലവും ദേശവും അദ്വൈതവേദാന്തത്തിൽ നാമവും രൂപവുമാണ്. സർവ്വവ്യാപിയായ ദേവിയുടെ ഉടയാട കാരണം

സ്വയമേ വിചാരിക്കുന്നു ഞാൻ ഈ കേരളക്കാരൻ അല്ലെങ്കിൽ ഇന്ത്യക്കാരൻ എന്നൊക്കെ. നമ്മൾ ദേശസത്തയെ നമ്മുടെ വ്യക്തിത്വത്തിലേക്ക് സ്വയം സംക്രമിപ്പിക്കുകയാണ്. ദേശം എന്ന ഉടയാട ദേവി ചാർത്തിയിരിക്കുന്നതുകൊണ്ട് ദേശത്തിന്റെ പരിമിതി നമുക്കുണ്ടാകും. ഈ മൗഢ്യത്തിൽനിന്നാണ് നാം പറയുന്നത് ഞാൻ ഇന്ന അച്ഛന്റെ മകൻ ഇന്ന ജാതിക്കാരൻ എന്നൊക്കെ. നമ്മുടെ കാഴ്ച ഈ ചുരുങ്ങിയ വിസ്താരത്തിനപ്പുറത്തേക്ക് പോകുന്നില്ല. ഈ ശരീരവും ദേശത്തിന്റെ പരിമിതിയാണ്. ഞാൻ ഈ ശരീരമാണെന്ന് വിചാരിക്കുമ്പോൾ ഈ ശരീരത്തിന് ഇവിടെ ഇരിക്കുന്ന സമയത്ത് വേറൊരിടത്ത് ഇരിക്കുവാൻ പറ്റുന്നില്ല. എന്തുകൊണ്ടാണത്? ഈ ശരീരമാണ് ഞാൻ എന്നു കരുതുമ്പോൾ എനിക്ക് ഇവിടെ മാത്രമേ ഇരിക്കാൻ കഴിയുകയുള്ളൂ. എന്റെ ശരീരത്തിന് ഇത്രയും ദേശപരിമിതമായ വ്യാപ്തിയേയുള്ളൂ.

അതുകൊണ്ട് എന്റെ വ്യക്തിത്വം എന്നും പരിമിതപ്പെട്ടിരിക്കുകയാണ്. ദേവിയുടെ ഉടയാടയാണ് ഇതിനു കാരണം. ഇനി കാലത്തിന്റെ ഉടയാട എങ്ങനെയാണ്. ഓ, എനിയ്ക്ക് വയസ്സിത്രയൊക്കെയായി. ഇനി കുറച്ചുകാലംകൂടി മാത്രമാണ് എനിക്ക് ജീവിക്കാൻ കഴിയുകയുള്ളൂ, എന്നൊക്കെ ഗണിച്ച് ഒരു നാൽപതോ അമ്പതോ അറുപതോ വയസ്സുള്ള വ്യക്തിത്വമുള്ള ഒരുവനായി നമ്മൾ ചുരുങ്ങുന്നു. അനാദിയായ ഒരു സത്തയായിരിക്കേണ്ടുന്ന നാം അറുപതു വയസ്സുവരെ ജീവിക്കുന്ന വ്യക്തിത്വമായി ചുരുങ്ങുമ്പോൾ കാലത്തിന്റേതായിട്ടുള്ള ഉടയാട നമ്മുടെ മനസ്സിൽ വീണുകഴിഞ്ഞു. അപ്പോൾ നാം തന്നെയാണ് നമ്മുടെയുള്ളിൽ കാലത്തിന്റേയും ദേശത്തിന്റേയും ഉടയാട കൊണ്ട് സ്വരൂപത്തെ മറയ്ക്കുന്നത്. ആത്മാവ് അനശ്വരമാണെന്നു പറയുമ്പോഴും നാം സ്വയം പറയുന്നു: "ഇല്ല എനിക്കൊരു എഴുപതു വയസ്സ്. അതിൽക്കൂടുതലൊന്നും ഞാൻ പോകില്ല." നമ്മൾ സ്വയം വെട്ടിച്ചുരുക്കുകയാണു ചെയ്യുന്നത്. ഇത് ഗുരു എടുത്തുപറയുന്നു.

അതിനാൽ ആരും ഉള്ളതറിവീല. ആരും സത്യത്തെ അറിയുന്നില്ല. ഞാൻ ശരീരമാണെന്നു വിചാരിക്കുമ്പോൾ ഞാൻ സർവ്വവ്യാപിയായ ആത്മാവാണെന്നുള്ള അറിവ് നിഷേധിക്കപ്പെടുന്നു. സത്യത്തെ നമ്മൾ അറിയുന്നില്ല. ഞാൻ അനശ്വരനാണെന്നും നിത്യനാണെന്നും അറിയേണ്ടുന്നതിനുപകരം ക്ഷണികമായിരിക്കുന്ന അല്പകാലം ജീവിച്ചിരിക്കുന്ന ഒരു ജീവൻ മാത്രമാണെന്നു ധരിച്ച് വശഗരാകുന്നതുമെല്ലാം ഉള്ളതറിയാത്തതുകൊണ്ടുള്ള ദോഷമാണ്.

ആഗമാന്തനിലയേ-വേദാന്തത്തിന് നിലയനമായിട്ടുള്ളവളേ. ജഗദംബയുടെ സർവ്വവ്യാപകതയെ പറയാനായി ശ്രീരാമകൃഷ്ണപരമഹംസർ ഒരു കഥ പറഞ്ഞുകൊടുക്കുന്നുണ്ട്.

ഒരിക്കൽ ഒരാൾ പരമഹംസരോടു ചോദിച്ചു: "അങ്ങ് ഒരു ഗൃഹസ്ഥനായി ജീവിക്കുന്നതിനുപകരം എന്തുകൊണ്ടാണ് അതിൽനിന്നും മാറി സന്ന്യാസിയായി താമസിക്കുന്നത്?" അപ്പോൾ പരമഹംസർ ഒരു കഥ പറഞ്ഞു. ഒരിക്കൽ സുബ്രഹ്മണ്യൻ കുഞ്ഞായിരുന്ന സമയത്ത് ഒരു പൂച്ച കുമാരന്റെ അടുത്തുകൂടെ പോയി. അപ്പോൾ കാർത്തികേയൻ അതിന്റെ മുഖത്തൊന്നു മാന്തി മുറിവേൽപ്പിച്ചു. വീട്ടിൽ വന്നപ്പോൾ പാർവ്വതിയുടെ മുഖത്തൊരു പാട്. അപ്പോൾ സുബ്രഹ്മണ്യൻ ചോദിച്ചു: "അമ്മേ അമ്മയുടെ മുഖത്തെന്താ ഒരു പാട്." അപ്പോൾ അമ്മ പറഞ്ഞു: "ഇത് നിന്റെ പണിയല്ലേ. നീയല്ലേ എന്റെ മുഖത്ത് മാന്തിയത്?"

"അമ്മേ, ഞാൻ അമ്മയെ മാന്തിയിട്ടില്ലല്ലോ അമ്മേ."

"നീ ഒരു പൂച്ചയുടെ മുഖത്ത് മാന്തിയോ?"

"മാന്തി അമ്മേ. അത് അമ്മയുടെ മുഖത്ത് എങ്ങനെയാണ് വരുന്നത്?" അപ്പോൾ പാർവ്വതി പറഞ്ഞു: "നീ ഒരു പൂച്ചയുടെ മുഖത്തു മാന്തിയാലും എന്തിന്റെ മുഖത്ത് മാന്തിയാലും അത് എന്നിൽത്തന്നെയല്ലേ കൊള്ളുന്നത്. എല്ലാം ഞാൻ തന്നെയായിരിക്കുമ്പോൾ നീ എന്തു ചെയ്താലും അത് എന്നിലാണ് കൊള്ളുക."

അപ്പോഴാണ് സുബ്രഹ്മണ്യനു മനസ്സിലായത് അമ്മ സർവ്വവ്യാപകതയുള്ള സത്യമാണെന്ന്. അപ്പോൾ സുബ്രഹ്മണ്യൻ തീരുമാനിച്ചു: "ഇനി ഞാൻ കല്യാണം കഴിക്കില്ല. കാരണം കല്യാണം കഴിക്കുന്നത് അമ്മയെ ആവുകയില്ലേ. കല്യാണം കഴിച്ചാൽ അമ്മയെ കല്യാണം കഴിച്ചതിനു തുല്യമാകും. അതുകൊണ്ട് ഞാൻ ബ്രഹ്മചാരിയാവുകയാണ്."

ഇതിലൂടെ എന്താണ് ഉദ്ദേശിക്കുന്നത്? നമ്മൾ എന്ത് പ്രവൃത്തികൾ ചെയ്താലും ആ പ്രവൃത്തിയുടെയൊക്കെ അനന്തരഫലം ഈ മുഴുവൻ വിശ്വത്തിന്റേയും അമ്മയായിരിക്കുന്ന ജനനിയിൽ തന്നെയാണ് സംഭവിക്കുന്നതെന്നാണ്. നമ്മൾ ഇവിടെ ചെയ്യുന്ന ശാസ്ത്രീയമായിരിക്കുന്നതും സാങ്കേതികമായിരിക്കുന്നതും ആയ വികസന പ്രവർത്തനങ്ങളൊക്കെ ഈ ജഗദംബയെ ക്ഷതപ്പെടുത്തിക്കൊണ്ടിരിക്കുന്ന തരത്തിലുള്ളതാണ്. ആധുനികശാസ്ത്രത്തിന്റെ വികാസം

ഉണ്ടാകുമ്പോഴും ആണവബോംബിന്റെ വികാസം വികാസം ഉണ്ടാകുമ്പോഴും കൃഷിയിടങ്ങളിൽ ആളുകൾ കൃഷി ചെയ്യുന്നതനുവേണ്ടി രാസവളങ്ങളും കീടനാശിനികളും ഉപയോഗിക്കുമ്പോഴും ഈ നഗരങ്ങളിലെ കെട്ടിടസമുച്ചയങ്ങൾ ബൃഹത്തായ രീതിയിൽ ഉണ്ടാക്കുമ്പോഴും മലകൾ എടുത്ത് നദികളെ നികത്തുമ്പോഴും ഭൂമി കുഴിച്ച് ഗർത്തങ്ങൾ ഉണ്ടാക്കുമ്പോഴും ഈ ജഗദംബയുടെ വക്ഷസ്സിൽ തീർക്കുന്ന ക്ഷതങ്ങളാണെന്ന് നമ്മൾ അറിയാറില്ല. ഇതെല്ലാം ജനനീ നവരത്ന മഞ്ജരി വായിക്കുമ്പോൾ നാം തിരിച്ചറിയണം.

# ആറ്

മീനായതും ഭവതി മാനായതും ജനനി
നീ നാഗവും നഗഖഗം-
താനായതും ധരനദീനാരിയും നരനു-
മാ നാകവും നരകവും
നീ നാമരൂപമതിൽ നാനാവിധപ്രകൃതി-
മാനായി നിന്നറിയുമീ
ഞാനായതും ഭവതി ഹേ നാദരൂപിണിയ-
ഹോ! നാടകം നിഖിലവും.

| | | |
|---|---|---|
| മീനായതും ഭവതി | - | ജലജീവിയായ മത്സ്യം വിശ്വജനനിതന്നെ. |
| മാനായതും ജനനി | - | കാനനജീവിയായ മാനും അമ്മതന്നെ. |
| നീ നാഗവും | - | അമ്മതന്നെയാണ് പാമ്പായിരിക്കുന്നത് |
| നഗഖഗം താനായതും | - | പർവ്വതമായിരിക്കുന്നതും പറവയായിരിക്കുന്നതും |
| ധരനദീ | - | ഭൂമിയായിരിക്കുന്നതും അമ്മതന്നെ. നദിയായിരിക്കുന്നതും അമ്മതന്നെ. |
| നാരിയും നരനും | - | സ്ത്രീയും പുരുഷനും അമ്മതന്നെ |
| ആ നാകവും നരകവും | - | സ്വർഗവും നരകവും അമ്മതന്നെ. |
| നീ നാമരൂപം | - | പേരും പ്രതിഭയും അമ്മതന്നെ. |
| അതിൽ | - | ആ നാമരൂപങ്ങളുമായി താദാത്മ്യപ്പെട്ട |
| നാനാവിധപ്രകൃതി മാനായി നിന്നറിയും | - | ജീവനായി പ്രപഞ്ചത്തെ അറിയുന്ന |
| ഈ ഞാനായതും ഭവതി | - | ഈ 'ഞാനും' അമ്മയല്ലാതെ മറ്റാരുമില്ല. |
| അഹോ! | - | മഹാത്ഭുതം! |
| നാടകം നിഖിലവും. | - | എല്ലാം ഒരു നാടകംതന്നെ. |

# പ്രകൃതിയിലെ ദൈവസാന്നിദ്ധ്യം

ജനനീ നവരത്നമഞ്ജരിയുടെ ആറാമത്തെ ശ്ലോകമാണ് ഇവിടെ മനനത്തിനായി എടുക്കുന്നത്. ഈശ്വരന്റെ സർവ്വവ്യാപക തയാണ് (all- pervasivness) ഈ ശ്ലോകത്തിൽ ഗുരു പ്രതിപാദിക്കുന്നത്. നമുക്കു ചുറ്റും നമ്മുടെ ഉള്ളിലും എല്ലായിടത്തും ഈശ്വരൻ സന്നി ധാനം ചെയ്യുന്നു. കാണുന്ന വസ്തുക്കളിലും ജീവികളിലും വ്യക്തി കളിലും ദൃശ്യമായിട്ടും അദൃശ്യമായിട്ടും ഒക്കെ ഈശ്വരൻ സന്നി ധാനം ചെയ്യുന്നു. അങ്ങനെ നോക്കുമ്പോൾ ഒന്നിനേയും നമുക്ക് അവഗണിക്കാൻ പറ്റുകയില്ല. ഒന്നിനേയും അവഗണിക്കാതിരിക്കു മ്പോൾ നമ്മുടെ ഉള്ളിൽ ഭേദബുദ്ധി ഉടലെടുക്കാതിരിക്കുന്നു. അഭേ ദമായിരിക്കുന്ന ബുദ്ധി ജ്ഞാനത്തിന്റേതാണ്. അതുകൊണ്ട് ഒരുത രത്തിലും ഒന്നിനേയും വിഭജിക്കാതെ എങ്ങനെ ദർശിക്കാൻ കഴിയും?

സാധാരണ ഗതിയിൽ ഓരോന്നിനേയും വിഭജിച്ച് പ്രാധാന്യ ങ്ങളുടെ അടിസ്ഥാനത്തിൽ ഇത് ഇത്ര പ്രാധാന്യമുള്ളത്, ഇത് അത്ര പ്രാധാന്യമില്ലാത്തത് എന്ന രീതിയിൽ പലപല തട്ടുകളിൽ വച്ചുകൊണ്ടാണ് മനസ്സിലാക്കുന്നത്. മാത്രമല്ല, നമുക്കു ചേരുന്നത് ഇന്നത്, ചേരാത്തത് ഇന്നത് എന്ന രീതിയിൽ പ്രിയാപ്രിയങ്ങൾക്ക നുസൃതമായി വിഭജിക്കുകയും ചെയ്യുന്നു. നമ്മുടെ ഇഷ്ടാനിഷ്ട ങ്ങളാണ് ലോകത്തെ സംബന്ധിച്ചുള്ള അറിവിൽ മുന്നിട്ടു നിൽക്കു ന്നത്. ഈ ഇഷ്ടാനിഷ്ടങ്ങളിൽ എപ്പോഴും പ്രതിഫലിച്ചു നിൽക്കുന്ന ഒരു സംഗതി നമ്മുടെ അഹന്തയാണ് (ego).

അഹന്തക്ക് അഹന്തയുടേതായിട്ടുള്ള ഒരു സങ്കുചിതത്വമുണ്ട്. മത ത്തിനോടു താദാത്മ്യം പ്രാപിച്ചിട്ടുള്ള അഹന്തക്ക് വേറെ മതത്തി ലുള്ള ഒരാളെ കാണുമ്പോൾ അത്ര ഇഷ്ടപ്പെടുകയില്ല. അതാണ് അഹന്താതാദാത്മ്യത്തിൽ വരുന്ന പിശക്. അതുപോലെ സാമൂഹി കതലത്തിലും ഇങ്ങനെ നിരവധിയായ അഹന്താതാദാത്മ്യങ്ങളുണ്ട്.

രാഷ്ട്രീയത്തിലും ജാതീയതയിലും ഇങ്ങനെയുള്ള അഹന്താതാദാത്മ്യങ്ങളെ കാണാൻ കഴിയും. സാമ്പത്തികതയുടെ അടിസ്ഥാനത്തിലും ഒരു വിഭജനം നമ്മൾ ഉണ്ടാക്കും. ഞാനൊരു പണ്ഡിതനാണെങ്കിൽ പണ്ഡിതാഗ്രേസരന്മാരോട് എനിക്കു പ്രതിപത്തി ഉണ്ടായിരിക്കുകയും അക്ഷരം വായിക്കാൻ അറിയാത്തവരോടു വിപ്രതിപത്തി ഉണ്ടായിരിക്കുകയും ചെയ്യും. ഇങ്ങനെ പല തരത്തിലുള്ള വിഭാഗീയതകൾ നമ്മുടെ ഉള്ളിൽ സൃഷ്ടിച്ചെടുക്കുന്നതുകൊണ്ട് ജീവിതത്തെ സമഗ്രമായി കാണാനോ അനുഭവിക്കാനോ നമുക്കു കഴിയാറില്ല. എപ്പോഴും വിഭാഗീയതയുടേതായ ചില കുടുസ്സായ തലങ്ങൾ ഉണ്ടായിരിക്കും. കുടുസ്സായ ജീവിതത്തിൽനിന്ന് തുറസ്സായ ജീവിതത്തിലേക്ക് ആനയിക്കുന്ന ഒരു കാഴ്ചപ്പാടിനെ വികസിപ്പിച്ചെടുക്കാൻ വേണ്ടിയാണ് ഗുരു ഇവിടെ ഈ ശ്ലോകം ആവിഷ്കരിച്ചിരിക്കുന്നത്.

അഹോ! നാടകം നിഖിലവും - ജീവിതം ഒരു നാടകമാണ്. ഷേക്സ്പിയർ അങ്ങനെയാണ് ജീവിതത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നത്. ഒരു വിഡ്ഢി പറഞ്ഞ കഥപോലെയാണ് നമ്മുടെ ജീവിതം എന്ന്. എപ്പോഴും നമ്മളെ അതു കബളിപ്പിച്ചുകൊണ്ടിരിക്കും. ജീവിതത്തിന്റെ ഓരോ സന്ധിയിലും യാഥാർത്ഥ്യത്തോടുകൂടി ജീവിതത്തെ സമീപിച്ചുകൊണ്ടിരിക്കുമ്പോൾ അതു നമ്മളെ കബളിപ്പിച്ചുകൊണ്ടു കടന്നുപോകുന്നു. നാം പലപല പ്രത്യാശകളോടുകൂടി ജീവിതത്തെ കരുപ്പിടിപ്പിച്ചു കൊണ്ടുവരുമ്പോൾ ആ പ്രത്യാശയെ അതു തകർത്തുകളയുന്നു. തൃഷ്ണകളൊന്നുംതന്നെ പൂർത്തീകരിക്കാൻപോലും അനുവദിക്കാതെ നമ്മളെ ഒരു വിഡ്ഢിയാക്കിക്കൊണ്ട് ജീവിതം നമ്മുടെ മുന്നിലൂടെ കടന്നുപോവുകയാണ്. ആർക്കുംതന്നെ അതു പിടികൊടുക്കുന്നില്ല. വളരെ സ്നിഗ്ധമായ ഒരവസ്ഥയുള്ള അതിനെ പിടിക്കാൻ ശ്രമിക്കുമ്പോൾ അത് കൈയിൽനിന്നും വഴുതിപ്പോകുന്നു. അത്രയും പിടിതരാത്ത ഒരു പ്രഹേളികയാണ് ജീവിതം.

ജീവിതത്തെക്കുറിച്ച് വ്യാഖ്യാനങ്ങൾ എത്രതന്നെ നൽകിയാലും എത്രതന്നെ നിർവചനങ്ങൾ കൊടുത്താലും ആ ജീവിതം നമ്മിൽ നിന്ന് അല്പം മാറിയാണ് നിൽക്കുന്നത്. ജീവിതം എന്നെന്നും മനുഷ്യന് കുതൂഹലത ഉണ്ടാക്കുന്നു. ഇത്രനാൾ ജീവിച്ചിട്ടും ജീവിതം ഇത്രയേയുള്ളൂ എന്നു തീർത്തു പറയാതിരിക്കാൻ കഴിയുന്നത് അതുകൊണ്ടാണ്. എപ്പോഴും അതിന്റെ ആഴം വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. ഒരു ദിവസം ജീവിച്ചതുപോലെയല്ല അടുത്ത ദിവസം ജീവിതം നമ്മുടെ മുന്നിലേക്കു വരുന്നത്. അതിനടുത്ത ദിവസം

വേറെ പ്രതിസന്ധി അതു നമ്മുടെ മുന്നിൽ ഉണ്ടാക്കുന്നു. വേറൊരു തരം നവ്യമായ അനുഭവത്തെ അതു സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു. ഒരിക്കലും അതു പഴയതാകുന്നില്ല. എത്രയോ തലമുറകൾ ജീവിച്ചു കടന്നുപോയിട്ടും ജീവിതത്തിന്റെ പുതുമ നഷ്ടപ്പെടുന്നില്ല. അത് ഇന്നും പുതിയതായിരിക്കുന്നു. ആന്തരികജീവിതത്തിലും ബാഹ്യ ജീവിതത്തിലും ആ പുതുമ ഇപ്പോഴും സംഭവിച്ചുകൊണ്ടിരിക്കുകയാ ണ്. ഇന്നലത്തെ സൂര്യോദയം പോലെയല്ല ഇന്നത്തെ സൂര്യോദയം. ഇന്നലെ ഞാൻ അനുഭവിച്ച ആനന്ദം പോലെയല്ല ഇന്നത്തെ ആന ന്ദം. അതിനു വ്യത്യസ്തതയുണ്ട്. ആ വ്യത്യസ്തത പലപ്പോഴും നമുക്കു തിരിച്ചറിയാൻപോലും കഴിയാറില്ല. അത്രയ്ക്കു സൂക്ഷ്മമാണ ത്. വളരെ നേരിയ ഒരു പാടകൊണ്ടാണ് അതിനെ വേർതിരിച്ചിരി ക്കുന്നത്. അങ്ങനെ ഒരതിർത്തി ഉണ്ടോ എന്നുപോലും നമുക്കു സംശയം തോന്നുന്നു. ജീവിതത്തെ അനിർവചനീയ എന്നാണ് പറ യുന്നത്. നിർവചിക്കാൻ കഴിയാത്തത്. അതിനാൽ ഗുരു പറയുന്നു: അഹോ! നാടകം നിഖിലവും - ജീവിതം ഒരു നാടകംതന്നെയാണ്.

മീനായതും ഭവതി മാനായതും ജനനി-അമ്മേ, പ്രപഞ്ചത്തിന്റെ മാതാവേ, ജഗദംബികേ, അമ്മ തന്നെയല്ലേ മാനായിരിക്കുന്നത്. അമ്മ തന്നെയല്ലേ മീനായിരിക്കുന്നതും. ജലത്തിൽ വസിക്കുന്ന ജീവിയാ യിരിക്കുന്ന മീനും അമ്മതന്നെയല്ലേ. സാധാരണ ഗതിയിൽ ദൈവത്തെ സങ്കല്പിക്കുമ്പോൾ ദൈവം ഒരു മീനാണെന്നു പറയു മ്പോൾ നമുക്കതൊരു ദൈവനിന്ദയായി തോന്നാം. പക്ഷേ, ഗുരു വളരെ നിഷ്കളങ്കമായി പറയുന്നു, ദൈവം ഒരു മീനാണ് എന്ന്. ദൈവം ഒരു മാനുമാണ്. ഗുരു ഇവിടെ ദൃശ്യമായ ലോകത്തേക്ക് ദൈവത്തിന്റെ സാന്നിദ്ധ്യം കൊണ്ടുവരികയാണ് ചെയ്യുന്നത്. അദൃ ശ്യമായിരിക്കുന്ന തലങ്ങളിൽ ദൈവത്തെവച്ച് ആരാധിക്കുന്നവരും പൂജിക്കുന്നവരും ദൃശ്യമായ തലങ്ങളിൽ ജീവിതത്തിലെ ദൈവത്തെ നിഷേധിക്കുന്നതുകൊണ്ട് ഗുരു ദൈവത്തെ ദൃശ്യമായ വസ്തുക്ക ളിലേക്ക് ഇറക്കിക്കൊണ്ടുവന്ന് പറയുന്നു: 'നിങ്ങൾക്കൊരു മീനിനെ ദൈവമായി അറിയാൻ കഴിയുന്നില്ലെങ്കിൽ പിന്നെ എങ്ങനെയാണ് പരമമായ ഒരു ദൈവമുണ്ടെന്ന് അനുഭവിക്കാൻ കഴിയുക?'

ആദ്യം ദൃശ്യവസ്തുക്കളിലാണ് ദൈവസാന്നിധ്യം അറിയേണ്ട ത്. അദൃശ്യത്തെക്കുറിച്ച് അറിയുന്നതിനുമുമ്പ് അദൃശ്യമായ തല ത്തിലേക്ക് അന്വേഷിച്ചുപോകുന്നതിനുമുമ്പ് ദൃശ്യമായ തലത്തിൽ ദൈവത്തെ അറിയണം. അപ്പോൾ ഒരു ജലജീവിയായിരിക്കുന്ന മീനി

നെ സാകൂതം നോക്കി  നമുക്കു പറയാൻ കഴിയും ഈ മീനും ദൈവംതന്നെയാണെന്ന്. എന്നാൽ ഈ അനുഭവം നമുക്കുണ്ടാകുന്നില്ല. അവിടെയാണ് മതങ്ങളുടെ പരാജയം സംഭവിക്കുന്നത്. ദൈവം എന്ന സത്തയുടെ പരാജയം സംഭവിക്കുന്നത് സാധാരണ ജീവികളിൽ നമുക്ക് ദൈവത്തെ കാണാൻ കഴിയാത്തതുകൊണ്ടാണ്. നമ്മൾ ദൈവത്തെ അസാധാരണനാക്കിക്കളയുന്നു. അപ്പോൾ നിത്യജീവിതത്തിൽ ദൈവത്തിനൊരു പ്രസക്തിയും ഇല്ലാതിരിക്കുന്നു. അതുകൊണ്ട് നമുക്ക് ഹിംസ ചെയ്യാൻ ഒരു മടിയുമില്ല. ദൈവം വേറെ എവിടെയോ ഇരിക്കുന്നതായതുകൊണ്ട് ചുറ്റുപാടുമുള്ള ജീവികളെ പിടിച്ചു കൊന്നു കറിവച്ചു കഴിക്കുമ്പോൾ നാവിൽ നല്ല രുചിയുണ്ടാകും. കാരണമെന്താണ്? അതിൽ ദൈവസാന്നിദ്ധ്യമില്ലല്ലോ എന്നു നമുക്കു തോന്നുന്നു.

അതുകൊണ്ട് എല്ലാ ജീവികളിലും ചരാചരങ്ങളിലും ദൈവത്തെ കാണാൻ കഴിയുന്ന ഒരു പ്രകൃതിദൈവികത (nature mysticism) അടുത്തകാലത്ത് പാശ്ചാത്യലോകത്തു വേരെടുത്തു വരുന്നുണ്ട്. പ്രകൃതിയിൽ മുഴുവൻ ഈശ്വരചൈതന്യം വിളയാടുന്നുണ്ട്. പ്രകൃതിയിലെ ഓരോ വസ്തുവിനെ കാണുമ്പോഴും തൊടുമ്പോഴും അനുഭവിക്കുമ്പോഴും ഈശ്വരനെ അനുഭവിക്കുന്നതുപോലുള്ള ഒരു അവസ്ഥ നമ്മുടെ ഉള്ളിൽ ഉണ്ടാകുന്നു. അമേരിക്കയിൽ നേച്ചർ മിസ്റ്റിസിസം എന്ന പ്രസ്ഥാനംതന്നെ വികസിച്ചുവന്നിട്ടുണ്ട്. അത് കവികളിലൂടേയും ദാർശനികന്മാരിലൂടേയുമാണ് വന്നിട്ടുള്ളത്. ഹെൻറി ഡേവിഡ് തോറോ എന്ന അമേരിക്കൻ ദാർശനികൻ കുറേ വർഷങ്ങളോളം മനുഷ്യവാസമുള്ള സ്ഥലത്തുനിന്ന് മാറി ഒരു കാട്ടിലെ വാൾഡൺ എന്ന തടാകത്തിന്റെ കരയിൽ തനിയെ താമസിച്ചിരുന്നു.  അപ്പോൾ അദ്ദേഹത്തിനുതോന്നി മനുഷ്യസാന്നിദ്ധ്യത്തിൽ ജീവിച്ചുശീലിച്ച മനുഷ്യർക്ക് പ്രകൃതിയുടെ ഭാഷ നഷ്ടമായിട്ടുണ്ടെന്ന്. പ്രകൃതിയുടെ താളവും സംഗീതവും ജീവിതവുമൊക്കെ ആധുനികമനുഷ്യന് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. മനുഷ്യൻ ഇന്ന് കൂടുതൽ യാന്ത്രികമായിത്തീർന്നതുകൊണ്ട് അവൻ അവന്റെ ആന്തരികപ്രകൃതിയിൽനിന്ന് അടർന്നുമാറിക്കൊണ്ടിരിക്കുകയാണ്. അവൻ അവനിൽനിന്നുതന്നെ അടർന്നുപൊയ്കൊണ്ടിരിക്കുകയാണ്. ഈ ഒരു ദുരന്തത്തെക്കുറിച്ച് പല കവികളും പാടുകയുണ്ടായി. എമേഴ്സൺ എന്ന ചിന്തകനും വാൾട്ട്വിറ്റ്മാൻ എന്ന കവിക്കുമൊക്കെ പ്രകൃതിയോടുള്ള താദാത്മ്യത്താൽ ദൈവത്തിന്റെ അനുഭവമുണ്ടായി.

ഇന്നത്തെ വികസനവും സാങ്കേതികതയും ഒക്കെ എടുത്തുനോക്കുമ്പോൾ അവ പ്രകൃതിവിരുദ്ധമാണ് എന്നു കാണാനാകും. പ്രകൃതിയോട് ഒരു നിലയ്ക്കും അനുരണനപ്പെടാത്ത തരത്തിലുള്ള ക്രൂരമായിരിക്കുന്ന പ്രവൃത്തികളാണ് ഇന്നിവിടെ കണ്ടുവരുന്നത്. അങ്ങനെ നോക്കുമ്പോൾ നാരായണഗുരു ഒരു nature mystic ആയിരുന്നു. ഗുരു ഒരിക്കലും പ്രകൃതിവിരുദ്ധമായിരിക്കുന്ന വികസനത്തെ സാധൂകരിച്ചിട്ടില്ല. പ്രകൃതിയോട് ഇണങ്ങിയിട്ടുവേണം എപ്പോഴും എന്തും ചെയ്യുവാൻ. പ്രകൃതിയാണ് ഏറ്റവും വലിയ നിയമം. മനുഷ്യനിർമ്മിതമായിരിക്കുന്ന നിയമത്തിനപ്പുറത്ത് പ്രകൃതിയുടെ നിയമത്തിനാണ് പ്രസക്തിയുള്ളത്. വ്യക്തികളിലും അതുതന്നെയാണ്. രാഷ്ട്രം നിർമ്മിക്കുന്ന നിയമത്തിനും അപ്പുറത്ത് പ്രകൃതിയുടെ നിയമത്തിനാണ് പ്രഥമഗണനീയത കൊടുക്കേണ്ടത്. പക്ഷേ, നമ്മളത് കൊടുക്കുന്നില്ല. അതുകൊണ്ട് പ്രകൃതി അതിന്റെ ചില വികൃതികൾ നടത്തുമ്പോൾ നമ്മൾ പരിതപിക്കുന്നു. എന്തെല്ലാം ക്രൂരതകളാണ് നമ്മൾ പ്രകൃതിയോട് കാണിച്ചുകൂട്ടുന്നത്. പ്രകൃതിയെ ഒരു ജീവിയായി അറിയുകയാണെങ്കിൽ ഒരിക്കലും പ്രകൃതിയിൽ സംഭവിക്കുന്ന പ്രകൃതിക്ഷോഭങ്ങളെ- പേമാരി, വരൾച്ച, സുനാമി, അഗ്നിപർവ്വതസ്ഫോടനങ്ങൾ, ഭൂകമ്പം ഒന്നും തെറ്റാണെന്നു പറയാൻ കഴിയുകയില്ല. ഇതു നമ്മൾ തിരിച്ചറിയേണ്ടിയിരിക്കുന്നു.

നീ നാഗവും നഗഖഗം. താനായതും ധര നദീ നാരിയും നരനും ആ നാകവും നരകവും. നാഗം എന്നു പറഞ്ഞാൽ പാമ്പ്. ആദ്യം ജലത്തിലുള്ള ഒരു ജീവിയെക്കുറിച്ച് പറഞ്ഞു. പിന്നെ കരയിലുള്ള ഒരു ജീവിയെക്കുറിച്ചു പറഞ്ഞു. ജലത്തിലും കരയിലും ജീവിക്കുന്ന ഒരു ഉരഗത്തെക്കുറിച്ചു പറയുന്നു. നഗം എന്നാൽ പർവ്വതം. ഖഗം എന്നാൽ പക്ഷി. നീ തന്നെയാണ് പർവ്വതവും നീതന്നെയാണ് ആകാശത്തിലുള്ള പറവയും. ഭൂമിയായിരിക്കുന്നതും നദിയായിരിക്കുന്നതും ആണായിരിക്കുന്നതും പെണ്ണായിരിക്കുന്നതും നീ തന്നെയാണ്.

ജനനി സ്ത്രൈണമോ പൗരുഷമോ ആയ ഒരു വ്യക്തിയല്ല. ജനനിയോടു ചേർത്ത് സ്ത്രൈണമായിരിക്കുന്ന വ്യക്തിത്വത്തെ കാണരുത്. ജനനി സ്ത്രൈണതയ്ക്കും പൗരുഷത്തിനും അതീതമായ വ്യക്തിത്വമാണ്. ഒരു വ്യക്തിത്വം അതിന്റെ പൂർണ്ണതയിൽ എത്തുമ്പോൾ ആ വ്യക്തി പിന്നെ പുരുഷനോ സ്ത്രീയോ അല്ല. അതിനർത്ഥം ആ വ്യക്തി നപുംസകമാണെന്നല്ല. എല്ലാ ലിംഗങ്ങൾക്കും അതീതമായിരിക്കുന്നതെന്നാണ്. ലിംഗാതീതമായിരിക്കു

മ്പോഴാണ് സർവ്വത്തിനേയും ഉൾക്കൊള്ളാൻ കഴിയുകയുള്ളൂ. അതു കൊണ്ട് ജനനി നരരൂപത്തിലും നാരിരൂപത്തിലും ഭാവം മാറുന്നു. ശരീരംകൊണ്ട് പുരുഷനായിരിക്കുന്ന ഒരു ഗുരുവിനെ അല്ലെങ്കിൽ ശരീരംകൊണ്ട് സ്ത്രീയായിരിക്കുന്ന ഒരു ഗുരുവിനെ പുരുഷഗുരു എന്നോ സ്ത്രീഗുരു എന്നോ വിവേചനം ചെയ്യുന്നത് വളരെ നിന്ദ്യവും അപകൃഷ്ടവുമായ ഒരു കാര്യമായാണ് കരുതേണ്ടത്. നമ്മൾ പല പ്പോഴും നമ്മുടെ മാനദണ്ഡങ്ങളിലൂടെയാണ് പരമമായിരിക്കുന്ന സത്യത്തെ കാണുന്നത്. നമ്മളുടെ മാനദണ്ഡങ്ങൾ നമുക്ക് മാറ്റിവ യ്ക്കാൻ കഴിയണം. പ്രത്യേകിച്ചും മഹാഗുരുക്കന്മാരുടെ ജീവിതവു മായി ബന്ധപ്പെടുത്തി ഒരിക്കലും സാധാരണ മാനദണ്ഡങ്ങൾ ഉപ യോഗിക്കാൻ പാടില്ല. അത് ഗുരു ഇവിടെ എടുത്തുപറയുകയാണ്. നീ തന്നെയാണ് നരനും നീ തന്നെയാണ് നാരിയും.

ആ നാകവും നരകവും. നാകം എന്നാൽ സ്വർഗ്ഗം. സ്വർഗ്ഗനരക ങ്ങളെ സംബന്ധിച്ച്, നിലനിൽക്കുന്ന ഒരു കാഴ്ചപ്പാടും ശരിയായ ഒരു കാഴ്ചപ്പാടുമുണ്ട്. നിലനിൽക്കുന്ന കാഴ്ചപ്പാട് മരണാനന്തരം നമ്മൾ എത്തിപ്പെടുന്ന തീവ്രമായ പീഡനങ്ങളുടേയും കഷ്ടതകളു ടേയും സങ്കേതമാണ്. മരണാനന്തരം നമ്മൾ എത്തിപ്പെടുന്ന സുഖ സൗകര്യങ്ങളുടേതായ ഒരു സങ്കേതത്തെയാണ് സ്വർഗ്ഗമായി മത ങ്ങൾ പറയുന്നത്. മതങ്ങൾ ഇക്കാര്യത്തിൽ തികച്ചും കാല്പനിക ങ്ങളാണ്. മനുഷ്യജീവിതത്തിൽ തെറ്റുകൾ ചെയ്യാതിരിക്കാനായി തെറ്റുകളെ തടയിടുന്ന രണ്ടു കടിഞ്ഞാണുകളാണ് പാപവും പുണ്യവും. മരണാനന്തരം നരകയാതന അനുഭവിക്കേണ്ടിവരും എന്നു പറഞ്ഞാൽ അതിനു എന്തു ചെയ്യണമെന്നു നമ്മൾ ചോദി ക്കും. അപ്പോൾ മതം പറയും ജീവിതത്തിൽ നല്ലതു ചെയ്യണം. മറ്റു ള്ളവരെ സഹായിക്കുക, ദുഃഖിതനേയും പീഢിതനേയും സഹായി ക്കുക, ഉള്ളവൻ ഇല്ലാത്തവന് കൊടുക്കുക, ജീവികളോട് കാരുണ്യം കാണിക്കുക ഇങ്ങനെയുള്ള നല്ല കാര്യങ്ങൾ മതംതന്നെ പഠിപ്പി ച്ചുതരുന്നുണ്ട്. ഇങ്ങനെയുള്ള കാര്യങ്ങൾ സാമൂഹികമായ ഭദ്രതക്ക് അനിവാര്യംതന്നെയാണ്.

പക്ഷേ, നമ്മുടെ ഉള്ളിൽതന്നെ സഹജമായിരിക്കുന്ന ജീവകാരു ണ്യമുണ്ട്. പലപ്പോഴും ആ ജീവകാരുണ്യം നമ്മുടെ ഉള്ളിൽ ആവിർഭൂ തമാകാറില്ല. അതിനുകാരണം നമ്മുടെ ജീവകാരുണ്യത്തെ മറച്ച് ഒരു കൃത്രിമകാരുണ്യത്തെ, അല്ലെങ്കിൽ കൃത്രിമമായ ഒരു സദാചാ രത്തെ, കൃത്രിമമായ ഒരു വ്യവസ്ഥയെ സമൂഹം പഠിപ്പിച്ചുവച്ചിരി

ക്കുകയാണ്. സമൂഹം പഠിപ്പിച്ചുവച്ചിരിക്കുന്ന കൃത്രിമമായ ജീവിതം വച്ചുനോക്കുമ്പോൾ സഹജമായ മൂല്യങ്ങൾ പുറത്തുവരാതിരിക്കുകയും കപടമായതിനെ നിർബന്ധപൂർവം അനുഷ്ഠിക്കേണ്ടി വരികയും ചെയ്യുന്നു.

പൂർവ്വികരായ ഗുരുക്കന്മാരും ആചാര്യന്മാരും എഴുതിവച്ചിട്ടുള്ള ധർമ്മശാസ്ത്രങ്ങൾ കൃത്രിമമായ ജീവിതവ്യവസ്ഥയിൽ പഠിക്കേണ്ടി വരുമ്പോൾ മതത്തിനും പൗരോഹിത്യത്തിനും പ്രസക്തി ഏറിവരുന്നു. അതൊരു അപചയമാണ്. കാലത്ത് എണീറ്റ് വൈകുന്നേരം കിടക്കുന്നതുവരെയുള്ള ഓരോരോ കാര്യങ്ങളെക്കുറിച്ച് ധർമ്മശാസ്ത്രം പറഞ്ഞുവച്ചിട്ടുണ്ട്. കണ്ണു തുറക്കുമ്പോൾ എന്തു പറയണം? എന്തു ചിന്തിക്കണം? പല്ലു തേക്കുന്നതിനുമുമ്പും പല്ലു തേച്ചതിനു ശേഷവും കുളിക്കുന്നതിനുമുമ്പും കുളിച്ചതിനുശേഷവും പുറത്തിറങ്ങുന്നതിനുമുമ്പും തിരിച്ചുവന്നതിനുശേഷവും ജോലി ചെയ്യുന്നതിനുമുമ്പും അതിനുശേഷവും എന്തു ചെയ്യണം? ഇങ്ങനെ നിരവധി നിയമങ്ങൾകൊണ്ട് സങ്കീർണ്ണമായ ഒരു ധർമ്മശാസ്ത്രവ്യവസ്ഥിതി നമുക്കുണ്ട്. പക്ഷേ, നാം ഒരു കാര്യം മനസ്സിലാക്കേണ്ടത് നമ്മെ സൃഷ്ടിച്ച ദൈവത്തിന് നമ്മിൽതന്നെ അന്തരസ്ഥമായ ഒരു ധർമ്മ വ്യവസ്ഥയെ നിക്ഷേപിക്കാൻ കഴിഞ്ഞിട്ടില്ലേ എന്നാണ്. ആ ധർമ്മ വ്യവസ്ഥയെ ഉണർത്തിയെടുക്കേണ്ടുന്ന ഒരു ഉത്തരവാദിത്തം നമുക്കില്ലേ? ആ ഉത്തരവാദിത്തത്തോടുകൂടി നമ്മിൽതന്നെ ഇരിക്കുന്ന സഹാനുഭൂതിയെ, ജീവകാരുണ്യത്തെ ഉണർത്തിയെടുത്തുകഴിഞ്ഞാൽ നമുക്കൊരിക്കലും ഒരാളെ വേദനിപ്പിക്കാനോ ദുഃഖിപ്പിക്കാനോ പീഡിപ്പിക്കാനോ തോന്നുകയില്ല. വാസ്തവത്തിൽ ഇന്ന് ഈ സമൂഹം അഭിമുഖീകരിക്കുന്ന ഹിംസകൾക്കു കാരണം മനുഷ്യന് വികലമായ രീതിയിൽ വിദ്യാഭ്യാസം കൊടുത്ത് അവന്റെ അന്തരസ്ഥമായിരിക്കുന്ന കാരുണ്യത്തെ നശിപ്പിച്ചതാണ്. ഇന്നു നമ്മുടെ സമൂഹത്തിലെ വിദ്യഭ്യാസം ഭൗതികമായ നേട്ടങ്ങൾക്കുവേണ്ടിയാണ്. ധനത്തിനുവേണ്ടിയുള്ള ഒരു വെപ്രാളമാണ് ഇന്നത്തെ ജീവിതം.

എന്റെ സമയം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു, ഞാൻ ജീവിതത്തിൽ ഒരിടത്തും എത്തിച്ചേർന്നിട്ടില്ല, എനിക്കെന്തൊക്കെയോ നേടേണ്ടതായിട്ടുണ്ട് എന്നു പറഞ്ഞ് എപ്പോഴും മനുഷ്യൻ വിലപിക്കുന്നു. അടുത്ത വീട്ടിലുള്ളവരുമായി നമ്മെ സ്വയം തട്ടിച്ചുനോക്കുന്നു. "നോക്കൂ, അടുത്ത വീട്ടിലുള്ള അദ്ദേഹത്തിന് എന്തെല്ലാം നേട്ടങ്ങൾ ഉണ്ടായിരിക്കുന്നു. അദ്ദേഹത്തിന്റെ വീട്ടിൽ ഒരുപാട്

സജ്ജീകരണങ്ങളുണ്ട്. വാഷിംഗ് മെഷിൻ, പ്ലാസ്മ ടി.വി, വാക്വം ക്ലീനർ, എ.സി. കാർ എല്ലാം അദ്ദേഹത്തിനുണ്ട്. എന്റെ വീട്ടിലാകട്ടെ ഒരു നല്ല സി.ഡി പ്ലേയർ പോലുമില്ല.'' മനുഷ്യന്റെ താരതമ്യങ്ങളാണ് ഇതെല്ലാം. മനുഷ്യൻ ഇങ്ങനെ താരതമ്യം ചെയ്തുചെയ്ത് സ്വയമേ ഒരു അപകർഷതാബോധത്തിലേക്ക് ആണ്ടുപോകുന്നു. എല്ലാ താരതമ്യങ്ങളും അവസാനം എത്തിച്ചേരുന്നത് അപകർഷതാബോധത്തിലേക്കാണ്.

അപകർഷതാബോധം വന്നുകഴിഞ്ഞാൽ മനുഷ്യൻ വളരെ നികൃഷ്ടനായ ഒരു ജീവിയായിത്തീരും. നികൃഷ്ടൻ എന്നു പറഞ്ഞാൽ, അവന് അവനോടുതന്നെ തോന്നുന്ന ഭാവം പുച്ഛമായിരിക്കും (self contempt). ഞാനൊരു വ്യക്തിത്വമില്ലാത്ത മനുഷ്യൻ. എനിക്കീ ജീവിതം കൊണ്ടെന്തു നേട്ടം? മനുഷ്യരുടെ മുഖത്തു നോക്കാൻ എനിക്കു പറ്റുന്നില്ല. ആളുകൾ എന്തെങ്കിലും എന്നോടു ചോദിച്ചാൽ ഉത്തരം പറയുവാൻവേണ്ടി ഞാൻ എത്രമാത്രം വിമ്മിട്ടപ്പെടുന്നു. എന്റെ വ്യക്തിത്വത്തെ ക്ഷതപ്പെടുത്താതിരിക്കാൻ എത്രമാത്രം കള്ളങ്ങൾ പറയേണ്ടിവരുന്നു. ഇങ്ങനെ മനുഷ്യൻ അപകർഷതയിലേക്ക് പോകുന്തോറും അവൻ വ്യാജനായ ഒരു വ്യക്തിയായിത്തീരുന്നു. സ്വാഭാവികമായിരിക്കുന്ന വ്യക്തിത്വത്തെ തിരിച്ചറിയാൻ കഴിയാതെ പരകീയമായ ഒരു വ്യക്തിത്വത്തെ കടമെടുക്കാൻ ശ്രമിക്കുകയും സമൂഹത്തിന്റെ കണ്ണാടിയിലൂടെ ലോകത്തെ നോക്കിക്കാണുകയും ചെയ്യുന്നതിന്റെ ദുരന്തഫലമാണിതെല്ലാം.

നാം നമ്മെ ഒരു സമൂഹത്തിന്റേയും കണ്ണാടിയിലൂടെ വിലയിരുത്തേണ്ട ആവശ്യമില്ല. നമുക്കു നമ്മെ മനസ്സിലാക്കണമെങ്കിൽ വേറെ ആരുടേയും ആവശ്യമില്ല. നമുക്കു നമ്മിൽ സ്വയം ഒരു നിശ്ചയം ഉണ്ടായിരിക്കണം. അങ്ങനെ സ്വയം മനസ്സിലാക്കാൻ കഴിയുമ്പോൾ, വേറെ ആരേക്കാളും നമുക്കു നമ്മെ അറിയാൻ കഴിയുമ്പോൾ വേറൊരാളുടെ അഭിപ്രായത്തിന് നമ്മുടെ ജീവിതത്തിൽ ഒരു സ്വാധീനവും ഉണ്ടായിരിക്കുകയില്ല. ഒരാൾ വന്ന് നീ ചെയ്യുന്ന കാര്യങ്ങളൊന്നും അത്ര ശരിയല്ല എന്നു പറഞ്ഞാൽ നമ്മൾ ദുഃഖിതനായിത്തീരാൻ കാരണം നമുക്കു നമ്മെക്കുറിച്ചുള്ള അജ്ഞത കൊണ്ടാണ്. വേറൊരാൾ നമ്മെക്കുറിച്ചു പറയുമ്പോൾ അവരുടെ അഭിപ്രായങ്ങൾക്ക് നമ്മുടെ അനുഭവത്തേക്കാൾ പ്രാധാന്യം കൊടുത്തുപോകുന്നു. അങ്ങനെയല്ലേ സാധാരണ ജീവിതത്തിൽ സംഭവിക്കുന്നത്? അങ്ങനെതന്നെയാണ്. നമുക്കത് മനസ്സിലാകാത്തതു കൊണ്ടാണ്.

പത്തിരുപതു വർഷമായി ഒരു സ്ത്രീയും പുരുഷനും ഭാര്യാഭർത്താക്കന്മാരായി അടുത്തുജീവിക്കുകയാണ്. അങ്ങനെ ജീവിച്ചുകൊണ്ടിരിക്കുമ്പോൾ കുറച്ചുനാൾ ഒരു ജോലി ആവശ്യത്തിനായി ആ പുരുഷൻ കുറച്ചകലേക്ക് യാത്രപോയി. ഒന്നുരണ്ടു മാസം കഴിഞ്ഞ് തിരിച്ചുവന്നപ്പോൾ ഒരാൾ അയാളോടു പറയുകയാണ്: "ആരാണ് നിന്റെ വീട്ടിൽ ഇടയ്ക്ക് വരാറുണ്ടായിരുന്ന ഒരാൾ?" ഇതു കേട്ടപ്പോൾ അയാൾക്ക് സംശയമായി. തന്റെ ഭാര്യയെ അദ്ദേഹം സംശയിച്ചു. പൊടുന്നനെ വേറൊരാളുടെ അഭിപ്രായം അയാളെ സ്വാധീനിച്ചുകഴിഞ്ഞു. പത്തിരുപതുവർഷത്തോളം അടുത്തുജീവിച്ച തനിക്കറിയാവുന്ന തന്റെ പ്രിയ ഭാര്യയെ ഒന്നോ രണ്ടോ മൂന്നോ പ്രാവശ്യം കണ്ടിട്ടുള്ള ഒരു വ്യക്തിയുടെ അഭിപ്രായംകൊണ്ട് നമ്മൾ തിരുത്തുന്ന ഒരു അവിശ്വാസ്യത പൊടുന്നനേ നമ്മുടെ ഉള്ളിൽ കടന്നുകൂടുന്നു. ഇതിനുകാരണം നമ്മൾ എപ്പോഴും പരാശ്രയികളാണ് (other-oriented) എന്നാണ്. എന്നു പറഞ്ഞാൽ മറ്റൊന്നിൽ വിശ്വസിക്കുന്നവരാണ്. നമുക്ക് ഏറ്റവും അടുത്തിരിക്കുന്ന ഒന്നിനെ നമ്മൾ വിശ്വസിക്കാതിരിക്കുകയും പകരം അകന്നിരിക്കുന്ന മറ്റൊന്നിനെ വിശ്വസിക്കുകയും ചെയ്യുന്ന ഒരു ദുരന്തം നമ്മിലുണ്ട്. ഇതിനെ നമ്മൾ തിരുത്തേണ്ടതായിട്ടുണ്ട്. ഇതിനെ തിരുത്തിയാൽ മാത്രമാണ് ജീവിതത്തിൽ നന്മ സംഭവിക്കുകയുള്ളൂ. അല്ലാത്തപക്ഷം എപ്പോഴും നമ്മൾ തിന്മ കണ്ടുകൊണ്ടിരിക്കും.

ഇതിന്റെ വിപരീത വശമാണ് നാം നമ്മിലെ ശരിയായ ദോഷത്തെ കാണാതിരിക്കുന്നത്. പകരം വേറൊരുവന്റെ ദോഷത്തെ പെരുപ്പിച്ചു കാണിക്കുകയും ചെയ്യും. അത്തരത്തിൽ പ്രമാദം വരുമ്പോഴാണ് യേശു പറയുന്നത്: "വേറൊരുവന്റെ കണ്ണിലെ ചെറിയൊരു പൊടിയെ നോക്കി വിരൽ ചൂണ്ടാതെ നിന്റെ കണ്ണിൽ ഇരിക്കുന്ന മരച്ചീളിനെ എടുത്തു കളയുക." വീണ്ടും യേശു പറയുന്നു: "വിധിക്കരുത്. ആരേയും നിങ്ങൾ വിധിക്കരുത്. ആരേയും നിങ്ങൾ വിലയിരുത്തരുത്. ആരുടേയും ദോഷങ്ങൾ കാണരുത്."

ഇനി ആരുടെയെങ്കിലും നന്മ കാണുന്നുണ്ടെങ്കിൽ ആ നന്മ നിങ്ങൾക്കുംകൂടി ബാധകമാണെന്ന് മനസ്സിലാക്കണം. തന്റെ ശിഷ്യന്മാരോടു യേശു ഒരിക്കൽ പറഞ്ഞത് ഇങ്ങനെയാണ്: "മറ്റുള്ളവർ നിങ്ങളോട് എങ്ങനെ പെരുമാറണമെന്ന് നിങ്ങൾ ആഗ്രഹിക്കുന്നുവോ അതുപോലെ നിങ്ങൾ അവരോടും പെരുമാറുക."

ഒന്നും ഏകപക്ഷീയമല്ല . ദ്വിപക്ഷീയമാണ്. രണ്ടു പക്ഷത്തുനിന്നും സമീകരണം ആവശ്യമായി വരുന്നു. നമ്മൾ അദർ ഓറിയന്റഡ് ആകുമ്പോൾ നമ്മളെ നമ്മൾ വിസ്മരിച്ചുപോകുന്നു. നമ്മളുടെ വ്യക്തിസത്തയെക്കുറിച്ച് മറന്നുപോകുന്നു. മറ്റുള്ളവരുടെ വ്യക്തിസത്തയാണ് നമ്മുടെ ജീവിതത്തെ സ്വാധീനിച്ചുകൊണ്ടിരിക്കുന്നതും നിയന്ത്രിച്ചുകൊണ്ടിരിക്കുന്നതും. അതുകൊണ്ടാണ് ദുഃഖം ഉണ്ടാകുന്നത്.

നരകം നമ്മൾ സൃഷ്ടിക്കുന്നതാണ്. സ്വർഗ്ഗവും നമ്മൾ സൃഷ്ടിക്കുന്നതാണ്. ഈ ജീവിതത്തിൽതന്നെ നമ്മൾ സ്വർഗ്ഗവും നരകവും ഒക്കെ അനുഭവിക്കുന്നുണ്ട്. തീവ്രമായിരിക്കുന്ന വ്യഥകളിലേക്ക് നമ്മളെ കൊണ്ടുപോകുന്ന സംഭവങ്ങൾ ഉണ്ടാകുന്നുണ്ട്. നിനച്ചിരിക്കാതെയായിരിക്കും വരിക. പൊടുന്നനെ നമ്മെ അഗാധമായിരിക്കുന്ന ദുഃഖത്തിലേക്കു കൊണ്ടുപോകുന്നു. പക്ഷേ, ഒരു ദുഃഖവും ശാശ്വതമല്ല. സുഖവും ശാശ്വതമല്ല. പൊട്ടിക്കരയുന്നവന് പൊട്ടിച്ചിരിക്കുവാൻ ഇത്തിരിനേരം മതിയാകും. സന്തോഷിക്കുന്ന കണ്ണുകളിലെ തിളക്കമെല്ലാം പോയി കണ്ണുനീർ വന്നുനിറയാൻ ഒരു നൊടി മതി. ദുഃഖത്തിനും സുഖത്തിനും ഇടയിലുള്ള ദൂരം വളരെ ചെറുതാണ്. നമുക്കതു കാണാൻ കഴിയുന്നില്ല. ഒരു നൊടിയിടകൊണ്ട് ഈ ഭാവാന്തരം നമ്മുടെ ഉള്ളിൽ സംഭവിക്കുന്നുണ്ട്. അങ്ങനെ നോക്കുമ്പോൾ സ്വർഗ്ഗനരകങ്ങളൊക്കെ സംഭവിക്കുന്നത് കർതൃത്വബോധംകൊണ്ടാണ് എന്നു ഭഗവദ്ഗീത നമുക്കു പറഞ്ഞുതരുന്നു.

എല്ലാ ദുഃഖങ്ങളും ഉണ്ടാകുന്നത് 'ഞാൻ ചെയ്യുന്നു' 'ഞാൻ അനുഭവിക്കുന്നു' എന്ന ഭാവത്തിൽനിന്നാണ്. ഞാൻ... ഞാൻ... ഞാൻ... എന്റെ... എന്റെ... എന്റെ... ഇവ രണ്ടും നമ്മിൽനിന്നു എടുത്തുമാറ്റിയാലോ? നിർവാണസുഖം അനുഭവിക്കാം. ഞാൻ ചെയ്യുന്നു എന്നുള്ള കർതൃത്വഭാവത്തെ എടുത്തുമാറ്റാൻ എന്താണൊരു വഴി? അതിനും ഗീത വഴി പറഞ്ഞുതരുന്നു: "എല്ലാ കർമ്മങ്ങളുടേയും പിന്നിലിരുന്നു പ്രവർത്തിക്കുന്നത് ഈശ്വരനാണ് എന്നു മനനം ചെയ്തുറപ്പിക്കുക." കൈ ചലിപ്പിക്കണമെങ്കിൽ അതിൽ ഈശ്വരന്റെ ഇച്ഛ ഉണ്ടായിരിക്കണം. നാം വിചാരിക്കും നമ്മളുടെ ഇച്ഛകൊണ്ടാണ് കൈ പൊങ്ങുന്നതെന്ന്. അങ്ങനെയാണെങ്കിൽ വിരലുകളെ പുറകോട്ടു വളയ്ക്കാൻ നമുക്കു കഴിയുന്നില്ലല്ലോ. ഇതു നമ്മൾ ചിന്തിക്കാറില്ല. അതുകൊണ്ട് എല്ലാ ഇച്ഛകളും ദൈവത്തിന്റെ ഇച്ഛകളാണ് എന്നും എല്ലാ കർമ്മങ്ങളും ഈ ലോകത്ത് നടക്കുന്നതും ദൈവത്തിന്റെ ഇച്ഛാപ്രകാരമാണെന്നും നിശ്ചയിച്ചുകഴിഞ്ഞാൽ ജീവിത

ത്തിൽ വരുന്ന ഉയർച്ചകളും താഴ്ചകളും ഒക്കെ ദൈവത്തിന്റെ അറിവിൽ സംഭവിക്കുന്നതാണെന്നു മനസ്സിലാക്കി നമുക്കു സുഖദുഃഖങ്ങൾക്ക് അതീതമായി ജീവിക്കാൻ കഴിയും. ഇടറിവീണാലും പറയണം ദൈവത്തിനറിയാലോ എല്ലാം. ഉന്നമനങ്ങൾ ഉണ്ടായാലും പറയണം ദൈവത്തിനറിയാലോ എല്ലാം. ഇതു നമ്മുടെയുള്ളിൽ അറിയേണ്ട കാര്യങ്ങളാണ്.

പക്ഷേ, പലപ്പോഴും ഈ അവബോധം നഷ്ടപ്പെട്ടുപോകാറുണ്ട്. നമ്മൾ കുറേ ധനം കിട്ടുമ്പോൾ അഹങ്കരിക്കുന്നു. ഭയങ്കരമായി ഗർവ്വം കൊള്ളുന്നു. ഇത് സൂചിപ്പിക്കുന്ന ഒരു കഥ പരമഹംസർ പറയുന്നുണ്ട്. ഒരിക്കൽ ഒരു തവളക്ക് ഒരു ഒരു രൂപാ കിട്ടി. ആ തവള അത് തന്റെ മാളത്തിൽ സൂക്ഷിച്ചുവച്ചു. തവളയ്ക്കാണെങ്കിൽ ആ ഒരു രൂപാ കിട്ടിയത് വളരെ അഹങ്കാരമുണ്ടാക്കി. തവള ഇടയ്ക്കൊക്കെ പുറത്തേക്കുവന്ന് എത്തിനോക്കും. എന്റെ മാളത്തിന്റെ അടുത്തുകൂടെ എന്റെ അനുവാദമില്ലാതെ ആരെങ്കിലും പോകുന്നുണ്ടോ? പോകുന്നുണ്ടെങ്കിൽ അവനെ ശരിയാക്കിക്കളയും. ഒരു ദിവസം ആ തവള മാളത്തിൽനിന്നും പുറത്തേക്കു തലയിട്ടുനോക്കുമ്പോൾ വലിയൊരു ആന തന്റെ മാളത്തിനു മുന്നിലൂടെ കടന്നുപോകുന്നു. തവളയ്ക്കതു സഹിക്കാൻ കഴിഞ്ഞില്ല. തവള പറയുകയാണ്: "എന്ത് ധിക്കാരമാണ് ഇവൻ കാണിക്കുന്നത്? എന്റെ മാളത്തിനു മുന്നിലൂടെ നടന്നുപോകാൻ ഇവന് ഇത്രക്ക് ധൈര്യം വന്നോ." തവള പുറത്തേക്കിറങ്ങി വന്നപ്പോഴേക്കും ആന അവിടം കഴിഞ്ഞുപോയിരുന്നു. ഓടിപ്പോയി ആ തവള ആനയുടെ കാലിൽ രണ്ട് ചവിട്ട് കൊടുത്തു. എന്നിട്ടു ചിരിച്ചുകൊണ്ടു പറഞ്ഞു: "എന്നോടു കളിച്ചാൽ ഇങ്ങനെയിരിക്കും." ആനയാണെങ്കിൽ ഇതൊന്നുമറിയാതെ നടന്നുപോയി.

ഇതുപോലെയാണ് സാധാരണ ആളുകൾ. തവളയുടെ വിചാരം എന്തായിരുന്നു? തവളയുടെ ചവിട്ടുകൊണ്ട് സഹിക്കാൻ കഴിയാതെ ആന ഓടിപ്പോവുകയാണെന്ന്. നമ്മുടേയും വിചാരം ഇങ്ങനെയാണ്. ഒരുലക്ഷം രൂപാ കിട്ടിക്കഴിഞ്ഞാൽ നമ്മളുടെ സ്വാഭാവികമായ പെരുമാറ്റമൊക്കെ മാറും. നമുക്കൊരു തോന്നലാണ്. ഞാൻ ആരൊക്കെയോ ആയിരിക്കുകയാണെന്ന്. അപ്പോൾ നമുക്കൊരു അഹന്തയൊക്കെ കടന്നുവന്ന് ഇനി എന്റെ നിലവാരത്തിലുള്ളവരോടുമാത്രമേ ഞാൻ സംസാരിക്കുകയുള്ളൂ എന്ന ഗർവ്വത്തിലെത്തുന്നു. ഒരുലക്ഷം ഡെപ്പോസിറ്റ് ഉള്ള ആരെങ്കിലുമുണ്ടോ, അവരുടെ

പട്ടികയിലാണ് ഞാൻ പെട്ടിരിക്കുന്നത്. അതിനു താഴെയുള്ള തലത്തിലൊന്നും ഇനി ഞാൻ പോകില്ല എന്നു സ്വയം അഹങ്കരിക്കുന്നു. അങ്ങനെയല്ലേ? സമൂഹത്തിൽ നോക്കിയാൽ നമുക്കതു കാണാൻ കഴിയും.

പത്തുപേർ കൂടുന്നുണ്ടെങ്കിൽ ആ പത്തുപേരുടേയും സാമ്പത്തിക ഭദ്രത വച്ചുനോക്കുകയാണെങ്കിൽ എല്ലാവരുടേയും ബാങ്ക് ഡെപ്പോസിറ്റിൽ സമാനത കാണും. പത്ത് ലക്ഷം ബാങ്ക് ഡെപ്പോസിറ്റ് ഉള്ളവരാണെങ്കിൽ അങ്ങനെയൊരു വിഭാഗം കാണും. ഒരു കോടിയിലധികം ബാങ്ക് ഡെപ്പോസിറ്റ് ഉള്ളവരാണെങ്കിൽ അങ്ങനെ ഒരു വിഭാഗം. അവർ തമ്മിൽമാത്രമേ കൂടുകയുള്ളൂ. ഒരു കോടി ഡെപ്പോസിറ്റുള്ളവനും പത്തുലക്ഷം ഡെപ്പോസിറ്റ് ഉള്ളവനും തമ്മിൽ കൂടുകയില്ല. കാരണമെന്താണ്? ഈ പത്തുലക്ഷം ഉള്ളവൻ ഒരു കോടി ഉള്ളവനിൽനിന്നും കടംചോദിക്കുന്നത് അപകടമാണ്. മനുഷ്യന് ഭയങ്കര ഭയമാണിന്ന്. അതുകൊണ്ട് മനുഷ്യനിന്നു സൃഷ്ടിക്കുന്ന പല വിഭാഗീയതകളും നോക്കുകയാണെങ്കിൽ അവൻ സമൂഹത്തിൽ ഒരു സുരക്ഷിതത്വം ആഗ്രഹിക്കുന്നുണ്ട്. തന്റെ കൈയിൽനിന്നും ഒന്നും നഷ്ടപ്പെടാൻ പാടില്ല എന്നും തനിക്കൊന്നും വേണ്ട എന്നും അവൻ പറയും. കാശുള്ളവൻ പറയും തനിക്കൊന്നും വേണ്ട. എന്നാൽ ഒന്നും നഷ്ടപ്പെടാനും പാടില്ല. ഇങ്ങനെ വളരെ സുരക്ഷിതമായ ഒരു അകലം എല്ലാവരുടെ ഇടയിലുമുണ്ട്.

ഒരാൾ വളരെ നിർധനനായിരുന്ന സമയത്ത് പരമഹംസരുടെ അടുത്ത് വരുമായിരുന്നു. പിന്നെ അദ്ദേഹം എവിടെയോ പോയി എന്നു പറയുന്നതുകേട്ടു. കുറേനാൾകൊണ്ട് അദ്ദേഹത്തിന് ഒത്തിരി ധനം സമ്പാദിച്ചു. ഒരുദിവസം പരമഹംസർ ഭക്തന്മാരുടെകൂടെ നടന്നുപോകുന്ന സമയത്ത് ഒരാൾ കൂളിംഗ് ഗ്ലാസ്സും ജീൻസും ഷർട്ടുമൊക്കെ ഇട്ട് പരമഹംസരുടെ മുന്നിൽവന്ന് ചോദിച്ചു: "ഹലോ സാർ, അങ്ങേക്കിപ്പോൾ സുഖംതന്നെയല്ലേ. അങ്ങയുടെ കാര്യങ്ങളൊക്കെ നന്നായി നടക്കുന്നില്ലേ?"

അപ്പോൾ പരമഹംസർ വെറുതേ ചിരിച്ചിട്ട് കൂടെ ഉണ്ടായിരുന്നവരോടു പറഞ്ഞു: "ഇരിത്തിരി പണം കിട്ടിക്കഴിഞ്ഞാൽ മനുഷ്യന് എന്തെല്ലാം മാറ്റങ്ങളാണ് സംഭവിക്കുന്നത്." മനുഷ്യനിലുണ്ടാകുന്ന മാറ്റങ്ങൾ ഇങ്ങനെയൊക്കെയാണ്. അഹന്ത ഉള്ളിൽ സംഭവിക്കാൻ ഒരു നൊടിയിട മതി. അധികനേരമൊന്നും വേണ്ട. അപ്പോൾ നമ്മ

ളിലെ സ്വർഗ്ഗത്തേയും നരകത്തേയും സൃഷ്ടിക്കുവാൻ നമ്മൾതന്നെയാണ് കാരണക്കാരൻ. എല്ലാ സ്വർഗ്ഗവും നരകവും അഹന്താബോധത്തിൽനിന്നാണ്, കർതൃത്വബോധത്തിൽനിന്നാണ് മുളപൊട്ടുന്നത്. കർതൃത്വം അഹന്തയാണ്. അകർതൃത്വം അതായത് ഞാനല്ല ഒന്നിന്റേയും കർത്താവ് എന്നറിയുന്നതാണ് ഈ ദുഃഖത്തിൽനിന്നും വിമുക്തമാകാനുള്ള ഒരു വഴി. അപ്പോൾ ഞാൻ ഇല്ല എന്നു പറയുമ്പോൾ പിന്നെ ആരാണ് ഉള്ളത് എന്ന ചോദ്യം വരും. അത് ഈശ്വരൻ. ഈശ്വരനാണ് എല്ലാറ്റിന്റേയും കർത്താവ്. ഈശ്വരേച്ഛപോലെയേ എല്ലാം നടക്കുകയുള്ളൂ. നമുക്ക് ഒരു നേരത്തെ അന്നം കിട്ടുന്നുണ്ടെങ്കിൽ ആ അന്നം ഈശ്വരേച്ഛകൊണ്ട് കിട്ടുന്നതാണ്. ഓരോരുത്തർക്കും അർഹമായതാണ് ഇവിടെ കിട്ടിക്കൊണ്ടിരിക്കുന്നത്. അനർഹമായതല്ല. അതുകൊണ്ട് സ്വർഗ്ഗനരകങ്ങളെ നമുക്ക് അതിലംഘിക്കാൻ കഴിയണമെങ്കിൽ ആദ്യം ചെയ്യേണ്ടത് കർതൃത്വബോധത്തിൽനിന്ന് പുറത്തുകടക്കുകയാണ്.

നീ നാമരൂപം അതിൽ നാനാവിധപ്രകൃതിമാനായി നിന്നറിയും ഞാനായതും ഭവതി... 'ഞാൻ' എന്നു പറയില്ലേ നമ്മൾ. ആരാണീ ഞാൻ? ആർക്കും വലിയ വ്യക്തതയൊന്നുമില്ല. 'ഞാൻ' എന്നു പറയുമ്പോൾ സാധാരണ ആളുകൾ വിചാരിക്കുന്നത് ഈ ശരീരവും ഇതിനുള്ളിൽ സ്ഥിതിചെയ്യുന്ന, ചിന്തിക്കുകയും സംശയിക്കുകയും ചെയ്യുന്ന മനസ്സും എന്നാണ്. ഇത്രയേയുള്ളൂ 'ഞാൻ'. എന്നാൽ ഇതിനപ്പുറത്ത് ഒരു 'ഞാനു'ണ്ടോ? അതാർക്കും അറിയില്ല. ആരും അന്വേഷിക്കുന്നതുമില്ല. അതുകൊണ്ട് നമ്മുടെ ശരീരത്തിനോടും മനസ്സിനോടും ചേർന്ന് ഒരു കേന്ദ്രത്തെ ഉണ്ടാക്കി ആ കേന്ദ്രത്തെ 'ഞാൻ' എന്നു സങ്കല്പിച്ച് പറയുമ്പോൾ ആ ഞാനിനെ പ്രകൃതിമാൻ എന്നു പറയും. പ്രകൃതിയോടു താദാത്മ്യപ്പെട്ടിരിക്കുന്ന വ്യക്തിസത്ത എന്നർത്ഥം. അപ്പോൾ ഓരോ വ്യക്തിക്കും ഓരോ പ്രകൃതിയുണ്ട്. ആ പ്രകൃതിയോട് ചേർന്നിട്ടാണ് ഓരോരുത്തരും അവരുടെ വ്യക്തിത്വത്തെ കാണുന്നത്. അവരുടെ പ്രകൃതി ഈ ശരീരത്തിനോട് ചേർന്നിരിക്കുന്നതാണെന്നും ഈ ശരീരത്തിന്റെ പരിമിതമായ അതിർത്തികൾക്കുള്ളിലാണ് താൻ ഇരിക്കുന്നതെന്നും ഈ ശരീരത്തിന്റെ അതിർത്തികൾക്കപ്പുറത്ത് ഇരിക്കുന്ന ഒരാൾ വേറെ ആളാണെന്നും ഒക്കെ അജ്ഞാനജന്യമായ പ്രകൃതിതാദാത്മ്യംകൊണ്ടുണ്ടാകുന്ന അറിവാണ്. അതുകൊണ്ട് ഇവിടെ 'ഞാൻ' അഹന്തയോടു ചേർന്നുനിൽക്കുന്ന ഞാനാണ്. ഈ ഞാനായതും

ഭവതി... ഈ ഞാൻ അറിയുന്നവനും അറിയപ്പെടുന്ന വസ്തു ഈ ലോകവുമാണ്. ലോകം പുറത്തും ഞാൻ അകത്തും. അതുകൊണ്ട് ഗുരുതന്നെ പറയുന്നു: അകവും പുറവും തിങ്ങും മഹിമാവാർന്ന നിൻപദം, എന്ന്.

ദൈവം അകത്തും പുറത്തും തിങ്ങിനിൽക്കുന്നു. എന്റെ ഉള്ളിലും ഇരിക്കുന്നു പുറത്തും ഇരിക്കുന്നു. പുറത്തു ദൈവമില്ല എന്നും അകത്തുമാത്രമേ ദൈവമുള്ളൂ എന്നും പറയാൻ പറ്റില്ല. ഇനി പുറത്തുമാത്രമേ ദൈവമുള്ളൂ അകത്തില്ല എന്നും പറയാൻ പറ്റില്ല. പലർക്കും അറിയാവുന്ന രണ്ടു ചിന്താപദ്ധതികളാണ് ഭൗതികവാദവും ആത്മീയവാദവും. ഇത് പാശ്ചാത്യചിന്ത പരിചയപ്പെട്ടിട്ടുള്ള ആളുകൾക്ക് നന്നായി മനസ്സിലാകുന്ന കാര്യങ്ങളാണ്. അവർ ഭൗതികവാദത്തെ മെറ്റീരിയലിസം എന്നും ആത്മീയവാദത്തെ ഐഡിയലിസം എന്നുമാണ് വിളിക്കുന്നത്. ഈ രണ്ടു പദങ്ങൾ പാശ്ചാത്യ ചിന്തയിൽ വ്യക്തമായിത്തന്നെ നിഴലിക്കുന്നുണ്ട്. ചിലർ പറയുന്നത്: "ഈ കാണുന്ന ലോകം മാത്രമേയുള്ളൂ. അതിനപ്പുറത്തേക്ക് ഒന്നുമില്ല. കാണുന്ന ലോകത്ത് നമ്മൾ കിട്ടാവുന്ന സുഖസൗകര്യങ്ങളോട് കൂടി പരമാവധി ആനന്ദത്തോടെ ജീവിക്കുക." ഇതാണ് മെറ്റീരിയലിസത്തിന്റെ രീതി. ഈ ഭൗതികവാദ ചിന്തയോടാണ് ലോകത്തിലെ മുക്കാൽ പങ്കിലധികവും മനുഷ്യരും ചേർന്നുനിൽക്കുന്നത്. ചിന്തയോട് ചേർന്നുനിൽക്കുക എന്നു പറഞ്ഞാൽ സഹജമായി നമ്മുടെ ശരീരത്തിന്, അല്ലെങ്കിൽ അജ്ഞാനംകൊണ്ട് നമ്മുടെ ജീവന് ഒരു ചായ്വ് എപ്പോഴും അങ്ങോട്ടാണ്.

ഇന്ദ്രിയങ്ങളെ പുറത്തേക്കു വച്ചിട്ടാണ് ജീവികളെ സൃഷ്ടിച്ചിരിക്കുന്നത്. അന്തരസ്ഥമായ അറിവിനെ കണ്ണുകളടച്ച് ധ്യാനനിമഗ്നമായി അറിയുമ്പോഴാണ് സ്വരൂപബോധത്തിൽ ഉപസ്ഥിതി കിട്ടുന്നത്. ജനിച്ചുവീഴുന്ന കുഞ്ഞുങ്ങൾക്ക് അങ്ങനെ പൊടുന്നനെ ചെയ്യാൻ കഴിയാറില്ല. ഒരു ഗുരുവിന്റേയോ മുക്തപുരുഷന്റേയോ സാഹചര്യസംബന്ധംകൊണ്ട് ഒരുവന് അന്തർമുഖത കൈവരുന്നു. ഗുരുമുഖത്തുനിന്നും കേട്ടറിയുന്നതിലൂടെയാണ് അവനത് കൈവരിക്കുന്നത്. പക്ഷേ, അങ്ങനെ ഒരു അറിവ് അവന് കിട്ടിയിട്ടില്ലെങ്കിലോ? കിട്ടിയിട്ടില്ലെങ്കിൽ അവൻ ഈ കാണുന്നതിനെയെല്ലാം സത്യമെന്നു കരുതി അതിൽനിന്നുണ്ടാക്കാവുന്ന സന്തോഷങ്ങളേയും സുഖങ്ങളേയും ഒക്കെ പരമാവധി ആവാഹിച്ചെടുത്ത് ജീവിക്കുന്ന ഒരു സാധാരണ ആളായിത്തീരും.

അതിൽനിന്നും വ്യത്യസ്തമായിട്ടാണ് ആശയവാദി വിചാരിക്കുന്നത്. ഇങ്ങനെയൊന്നുമല്ല, ഈ കാണുന്ന ലോകമൊക്കെ എന്റെ ഉള്ളിൽ ഇരിക്കുന്ന ഒരു ആശയം മാത്രമാണ്. അല്ലാതെ ഇതിനൊരു വാസ്തവികതയും ഇല്ല. ഇതൊക്കെ വെറുമൊരു തോന്നൽ മാത്രമാണ്. ജീവിതം ഒരു സങ്കല്പം മാത്രമാണെന്നു വളരെ രൂഢമൂലമായിത്തന്നെ വിശ്വസിക്കുന്ന ഇവരെയാണ് ഐഡിയലിസ്റ്റുകൾ എന്നു പറയുന്നത്. ഇതിനെ സംബന്ധിച്ച് പാശ്ചാത്യരിൽ വളരെ തർക്കങ്ങളുണ്ട്. അത് നിങ്ങൾ പാശ്ചാത്യദർശനം പരിചയപ്പെടുമ്പോൾ അറിയാനാകും. ഇതിന്റെ രണ്ടിന്റേയും പിന്നിൽ പ്രവർത്തിച്ചിട്ടുള്ള രണ്ടു ഗ്രീക്ക് ചിന്തകരുണ്ട്. ആത്മീയവാദത്തിന്റെ പിന്നിൽ പ്രവർത്തിച്ച പ്ലേറ്റോയും ഭൗതികവാദത്തിന്റെ പിന്നിൽ പ്രവർത്തിച്ച അരിസ്റ്റോട്ടിലും. ഇന്ത്യയിലുണ്ടായിരുന്ന ചാർവാകൻ എന്ന ഋഷിയാണ് ഭൗതികവാദത്തിന്റെ ഉപജ്ഞാതാവായി ഇവിടെ ഇരിക്കുന്നത്. ഗ്രീക്കു ചിന്തയിൽ ഭൗതികവാദം കുറേക്കൂടി ശക്തമായി വന്നിട്ടുള്ളത് എപ്പിക്ക്യൂറസ് എന്ന ഒരു ചിന്തകനിലാണ്. അവനൊരു എപ്പിക്ക്യൂറിയനാണ് എന്നു പറഞ്ഞാൽ പരമാവധി തിന്നുസുഖിച്ചു ജീവിക്കുന്ന ഒരാൾ എന്നാണർത്ഥം. അവന്റെ തീറ്റ തീർന്നാൽ വേറെ ആരുടെയെങ്കിലുംകൂടി കിട്ടാനുണ്ടോ എന്നു നോക്കുകയും ചെയ്യും. അതുകൊണ്ടാണ് ഈ ഭൗതികവിഭവങ്ങളൊക്കെ ഇത്രമാത്രം ഓരോരുത്തരും സമാഹരിക്കാൻ തുടങ്ങിയത്.

എന്നാൽ ഋഷി അങ്ങനെയല്ല പറയുന്നത്: ഈശാവാസ്യം ഇദം സർവ്വം–ഈശൻ ജഗത്തിലെല്ലാം ആവസിക്കുന്നു. അതുകൊണ്ട് മുക്തനായി ചരിക്കുക. ആശിക്കരുതാരുടേയും ധനം. ഈശ്വരൻ നമ്മോടു പറയുന്നത്, നിനക്കുവേണ്ടുന്നതെല്ലാം നിന്റെ മുമ്പിലേക്ക് ഞാൻ കൊണ്ടുതരുന്നുണ്ട്. നീ ഒന്നും സ്വന്തമാക്കിവയ്ക്കേണ്ട ആവശ്യമില്ല. നീ സ്വന്തമാക്കി വയ്ക്കുന്നതെല്ലാം ഒരു നൊടിയിടയിൽ തകർത്തുകളയാനുള്ള ശക്തി എന്റെ കൈയിലുണ്ട്. നീ എന്തുകൊണ്ട് എന്നിലേക്കു വരുന്നില്ല? എന്നെ വിശ്വസിക്കുന്നില്ല?

ആകാശത്തിൽ പറക്കുന്ന പറവകളെപ്പോലെയാണ് ദൈവത്തിൽ പൂർണ്ണാർപ്പിതമായി ജീവിക്കുന്ന മനുഷ്യനെന്ന് യേശു പറയുന്ന ഒരു ഉപമയുണ്ട്. എന്തുകൊണ്ടാണ് അങ്ങനെ ആകാശത്തിലെ പറവകളെക്കുറിച്ച് പറയുന്നത്? അവ വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല, കളപ്പുരകളിൽ ശേഖരിച്ചുവയ്ക്കുന്നില്ല. എന്നിട്ടും അവരുടെ പിതാവ് അവർക്കു

വേണ്ടുന്നതെല്ലാം മൂന്നും നാലും അഞ്ചും ആറും നേരം അവന്റെ മുന്നിലേക്ക് എത്തിച്ചുകൊടുക്കുന്നില്ലേ? "നീ എന്ത് ഉടുക്കുമെന്നു വിചാരിച്ചിട്ടാണോ നീ ദുഃഖിക്കുന്നത്? എങ്കിൽ നീ വയലിലെ ലില്ലിച്ചെടികളെ നോക്കുവിൻ. സോളമന്റെ കുപ്പായത്തേക്കാൾ മനോഹരമായ വസ്ത്രങ്ങളല്ലേ ആ ലില്ലിച്ചെടികൾ അണിഞ്ഞിരിക്കുന്നത്."

ഇങ്ങനെ ചോദിക്കുമ്പോൾ ദൈവത്തെ എപ്പോഴും നമ്മുടെ ജീവിതത്തിൽ നമ്മുടെ ആവശ്യങ്ങളെ നിറവേറ്റുന്ന ഒരു ശക്തിയായി മനസ്സിലാക്കണം. ഈ വിശ്വാസം നഷ്ടപ്പെട്ടതുകൊണ്ടാണ് ഇന്നു ലോകത്ത് എല്ലാ പ്രശ്നങ്ങളും സങ്കീർണ്ണതകളും ഉണ്ടായിരിക്കുന്നത്. വിശ്വാസം മാത്രമല്ല ദൈവം. ഒരനുഭവം തന്നെയാണത്.

നാല്പതും അമ്പതും അറുപതും എഴുപതും വയസ്സുള്ള ആളുകൾ ഇവിടെ ഉണ്ടായിരിക്കാം. എന്നെങ്കിലും അവരുടെ ജീവിതത്തിൽ ഒരുനേരത്തെയെങ്കിലും അന്നം കിട്ടാതിരുന്നിട്ടുണ്ടോ? എഴുപതു വയസ്സുള്ള ഒരാൾ എത്ര ദിവസങ്ങൾ ജീവിച്ചിട്ടുണ്ടായിരിക്കണം. ഇരുപത്തയ്യായിരം ദിവസങ്ങളെങ്കിലും ജീവിച്ചിട്ടുണ്ടായിരി ക്കണം. ഇരുപത്തയ്യായിരം ദിവസങ്ങൾ ജീവിച്ചിട്ടും ഒരു ദിവസംപോലും ഒരുനേരത്തെ അന്നം അയാൾക്ക് കിട്ടാതിരുന്നിട്ടില്ല. എന്നിട്ടും അയാൾക്ക് ദൈവാനുഭവം ഉണ്ടായിട്ടില്ല. ഇപ്പോഴും അയാളുടെ ഉള്ളിലെ സന്ദേഹം നാളെ ഞാൻ എന്തു കഴിക്കും എന്നുള്ളതിനെപ്പറ്റിയാണ്. ഈ സന്ദേഹം മനസ്സിൽനിന്നു പോകണമെങ്കിൽ ജ്ഞാനമുണ്ടാകണം. ദൈവത്തിന്റെ ശക്തിയെക്കുറിച്ച് അറിവുണ്ടാകണം. ദൈവത്തിന്റെ ജ്ഞാനത്തെക്കുറിച്ച് അറിവുണ്ടാകണം. ഈ അറിവ് ഉണ്ടാകുമ്പോഴാണ് ആ സന്ദേഹം പോവുകയുള്ളൂ.

ഭഗവാൻ കൃഷ്ണൻ പറയുന്നത്; സംശയാത്മാ വിനശ്യതി എന്നാണ്. സംശയം ഉള്ളിലുള്ള ഒരാൾക്ക് നാശമുണ്ടാകുന്നു. ശ്രദ്ധാവാൻ ലഭതേ ജ്ഞാനം-ശ്രദ്ധയുള്ളവന് ജ്ഞാനം ലഭിക്കുന്നു. ശ്രദ്ധ എന്ന വാക്കാണ് ഭഗവാൻ ഉപയോഗിക്കുന്നത്. വിശ്വാസം എന്നത് ഒരു പാശ്ചാത്യ പ്രയോഗമാണ്. എന്നാൽ ഉപനിഷത്തു പറയുന്നു, ശ്രദ്ധയുണ്ടെങ്കിൽ ജ്ഞാനം ഉണ്ടാകും. ശ്രദ്ധയില്ലാത്തതുകൊണ്ടാണ് നമുക്ക് നാളെയെപ്പറ്റിയുള്ള ആശങ്ക ഉണ്ടാകുന്നത്. ശ്രദ്ധ വന്നുകഴിഞ്ഞാൽ അവന്റെ ജീവിതം നോക്കിയാൽ അറിയാം. ശ്രദ്ധയുള്ള ഒരുവൻ ഇന്നിലാണ് ജീവിക്കുക. അവൻ ഇന്നിന്റെ ആനന്ദത്തിൽ ഇന്നിന്റെ തനിമയിൽ ഈ നിമിഷത്തിലായിരിക്കും ജീവിക്കുക. സംശ

യമുള്ളവൻ നാളെയിൽ ജീവിക്കാൻ ആഗ്രഹിക്കും. ഇന്നു മുഴുവൻ അവൻ നാളേക്കുവേണ്ടി കരുപ്പിടിപ്പിക്കാൻ ശ്രമിക്കുന്ന ഒരു ഭയങ്കര പരിശ്രമിയായിരിക്കും. ശ്രദ്ധയുള്ളവനോ, അവൻ വളരെ അയത്ന ലളിതമായി ഇന്നിന്റെ ഈ നിമിഷത്തിൽ പൂർണ്ണനായി, ഈ നിമി ഷത്തിൽ ആമഗ്നനായി കാലദേശബോധമില്ലാതെ ജീവിക്കുന്നു.

കാലദേശബാധിതമല്ലാത്ത അമ്മയെക്കുറിച്ച് പറഞ്ഞു. കാലാദി യായ മൃദുനൂലാലെ നെയ്യുമൊരു ലീലാപടം ഭവതി മെയ്മേലാകെ മൂടും. ഭവതിക്ക് കാലദേശങ്ങളില്ലെങ്കിലും ഭവതി ശരീരത്തിൽ കാല ദേശംകൊണ്ട് നിർമ്മിതമായ ഒരു പുടവ ചുറ്റിയിട്ടുണ്ട്. അതുകൊണ്ട് ഭവതി കാലദേശാതീതമാണെങ്കിലും ഭവതിയുടെ പുടവയിലാണ് എല്ലാവരും കണ്ണുംനട്ടിരിക്കുന്നത്. കാലദേശാതീതമായി ഇവിടെ ഈ നിമിഷത്തിൽ നമുക്ക് നമ്മുടെ മുഴുവൻ ബോധത്തേയും കൊണ്ടുവ രാൻ കഴിയുകയാണെങ്കിൽ അതിനെയാണ് നിത്യത എന്നു പറയു ന്നത്. ഈ നിമിഷത്തിൽ നമ്മുടെ മനസ്സ് പൂർണ്ണമായിരിക്കുന്നതാ ണു നിത്യത. ഇന്നലെയിലേക്കോ നാളെയിലേക്കോ ചാഞ്ചാടാതെ മനസ്സിനെ ഒരു കേന്ദ്രത്തിലേക്ക്, ഒരു ബിന്ദുവിലേക്ക് ആവാഹിച്ചു കൊണ്ടുവന്ന് അതിനെ അവിടെ ഇളകാതെ നിർത്തണം. അങ്ങനെ നിറവുള്ള നിമിഷങ്ങളുടെ അനേകനിമിഷങ്ങൾ ചേർന്നിട്ടാണ് ഒരു ജീവിതം ഉണ്ടാകുന്നത്. എപ്പോഴും എല്ലാവർക്കും ഈ നിമിഷം മാത്രമേ ഉള്ളൂ. നാളെയെക്കുറിച്ച് ചിന്തിക്കുമ്പോൾ നമുക്ക് ഈ നിമിഷം നഷ്ടപ്പെട്ടുപോകും. ഇവിടെ ഇപ്പോൾ പൂർണ്ണാർപ്പണത്തോ ടുകൂടി ശ്രദ്ധയോടെ ജീവിയ്ക്കുമ്പോൾ നിങ്ങൾ അമൃതരാണ്. ഈ നിമിഷത്തിൽ നിങ്ങൾക്കു മരണമില്ല. എപ്പോഴാണ് നമ്മളിൽ മരണം സംഭവിക്കുന്നത്? എപ്പോൾ ഈ നിമിഷത്തിൽനിന്ന് മനസ്സിനെ മാറ്റു ന്നുവോ അപ്പോൾ മൃത്യുവിലേക്കു കടക്കുന്നു. മരണബോധത്തിലേക്കു കടക്കുന്നു. അതുകൊണ്ട് ഈ നിമിഷത്തിന്റെ ധന്യതയിൽ ഇരിക്കാൻ കഴിയുകയാണെങ്കിൽ ശരീരം നഷ്ടപ്പെടുമ്പോഴും നിങ്ങൾ മരിക്കു ന്നില്ല. അതാണ് ഒരു ഋഷി സമാധിയാകുകയും സാധാരണക്കാർ മരിച്ചുപോവുകയും ചെയ്യുന്നു എന്നു പറയാൻ കാരണം.

ഒരു ഋഷി ഇന്നിന്റെ, ഈ നിമിഷത്തിന്റെ പൂർണ്ണതയിൽ ഇരി ക്കുന്ന സമയത്ത് ഋഷിയുടെ ശരീരം ചലനമറ്റു പോയാലും ഋഷിക്ക് താൻ മരിച്ചു എന്നുള്ള അറിവ് ഉണ്ടാകുന്നില്ല. അതുകൊണ്ട് അതിനെ സമാധി എന്നു പറയും. സമമായിരിക്കുന്ന ധീ. ധീ എന്നു പറഞ്ഞാൽ അറിവ് - ബുദ്ധി. അത് സമമായിരിക്കുകയാണ്. പക്ഷേ, സാധാ

രണ മനുഷ്യനെ സംബന്ധിച്ചിടത്തോളം ആ ബുദ്ധിക്ക് ഒരു ചാഞ്ചാട്ടം ഉണ്ടായിരിക്കും. അയാൾ പറയും: "ഞാൻ മരിക്കാൻ പോവുകയാണല്ലോ ഞാൻ മരിച്ചുകഴിഞ്ഞാൽ എന്റെ ഭാര്യയേയും കുഞ്ഞുങ്ങളേയും ആരു നോക്കും.?" ഞാൻ മരിച്ചുപോയാൽ എന്റെ ബാങ്ക് ഡെപ്പോസിറ്റ് ഇനിയും കുറേ ബാക്കിയുണ്ടല്ലോ. ഒന്നും ഞാൻ അനുഭവിക്കാതെ എടുത്തുവച്ചതാണ്. പത്തുമുപ്പതു വർഷം ഞാൻ പണിയെടുത്തു സമ്പാദിച്ച പണമെല്ലാം ബാങ്കിൽ കിടക്കുകയാണ്. എന്നെങ്കിലും സുഖിക്കാമെന്നു വിചാരിച്ചാണ് അതെടുത്തുവച്ചത്. പക്ഷേ, എന്റെ ആരോഗ്യം ക്ഷയിക്കാൻ തുടങ്ങി. എനിക്ക് പഞ്ചസാര കൂട്ടി ഒരു ചായ കുടിക്കാൻപോലും കഴിയുന്നില്ല. പ്രഷർ വന്നു. അതുകൊണ്ട് ഉപ്പുകൂട്ടി ഒന്നും കഴിക്കാൻ പറ്റുന്നില്ല.

അപ്പോൾ ഒരിക്കൽ സുഖിക്കാമെന്നോ അനുഭവിക്കാമെന്നോ വിചാരിച്ച് ഉണ്ടാക്കിയതൊക്കെ പിന്നീട് വരുമ്പോൾ സുഖിക്കാൻ കഴിയാത്ത അവസ്ഥയിലേക്കു പോകുന്നു. അതുകൊണ്ട് ജീവിതത്തിൽ മരണത്തെക്കുറിച്ചോ ആയുസ്സിനെക്കുറിച്ചോ ഉള്ള വേവലാതികൾ കളയുക. ആരോഗ്യസംബന്ധമായ വേവലാതികളും കളയുക. ഇത്രകാലം ജീവിക്കണമെന്ന് എന്തിനു ആഗ്രഹിക്കുന്നു? എത്രകാലം ജീവിച്ചാലെന്താ? നിങ്ങൾക്ക് ഒരു നൂറു വയസ്സു കിട്ടിയാൽ എന്താണ് പ്രയോജനം? നൂറുവയസ്സുകൊണ്ടും ഒരു ദിവസം നാലോ അഞ്ചോ നേരം ശാപ്പാട് അടിക്കാമെന്നല്ലാതെ അതിൽക്കൂടുതൽ മനുഷ്യന് എന്ത് ചെയ്യാൻ കഴിയുന്നു? അതുവച്ചുനോക്കുമ്പോൾ നാം ആരോഗ്യസംബന്ധിയായോ മനസ്സിനെ സംബന്ധിച്ചതോ ആയ വേവലാതികളിൽനിന്ന് മുക്തമാകുമ്പോൾതന്നെ നമ്മുടെ പ്രശ്നങ്ങളിൽനിന്ന് നമ്മൾ പുറത്തുകടന്നു.

ഹേ, നാദരൂപിണി. നീ നാദരൂപിണിയാണ്. അഹോ! നാടകം നിഖിലവും. എല്ലാം ഒരു നാടകമാണ്. നാദരൂപിണി എന്നു വിളിക്കുമ്പോൾ വളരെ സംഗീതാത്മകമായിരിക്കുന്ന ഒരു അനുഭവമാണ് നമ്മുടെ ഉള്ളിൽ ഉണ്ടാകുന്നത്. അമ്മ നാദമാണ്. എന്നെങ്കിലും നമ്മുടെ അമ്മയുടെ മുഖത്തു നോക്കി നമുക്ക് പറയാനാകുമോ അമ്മ ഒരു സംഗീതമാണെന്ന്. അങ്ങനെ പറയാൻ പലർക്കും കഴിയാറില്ല. കാരണമെന്താണ്? അമ്മ എന്നുള്ള അനുഭവം നമ്മുടെ ഉള്ളിലേക്കു കടന്നുവരുന്നത് പലർക്കും പലതരത്തിലാണ്. എന്നാൽ യഥാർത്ഥത്തിലുള്ള അമ്മയുടെ സ്വരൂപം നാദരൂപമാണ്. എല്ലാ ശബ്ദങ്ങളും ഉണ്ടാകുന്നത് രണ്ടു വസ്തുക്കളുടെ കൂട്ടിയടിക്കലിൽനിന്നാണ്. ഈ

മേശപ്പുറത്ത് ഇങ്ങനെ അടിച്ചാൽ മാത്രമാണ് ശബ്ദമുണ്ടാകുന്നത്. അല്ലെങ്കിൽ ശബ്ദം ഉണ്ടാവുകയില്ല. എന്നാൽ നാദം അങ്ങനെ ഉണ്ടാകുന്നതല്ല. ശബ്ദങ്ങളെല്ലാം ചലനത്തിൽനിന്നോ, ഘർഷണത്തിൽനിന്നോ, സംഘട്ടനത്തിൽനിന്നോ ആണ് ഉണ്ടാകുന്നത്. ചലനം കൂട്ടിയടിക്കലിൽനിന്നാണ് ഉണ്ടാകുന്നത്. രണ്ടു കൈകൾ കൂട്ടിയടിച്ചാൽ മാത്രമേ ശബ്ദം ഉണ്ടാവുകയുള്ളൂ. എന്നാൽ നാദം ഉണ്ടാകുന്നത് അങ്ങനെയല്ല. നാദം ഒന്നിൽനിന്ന് ഉണ്ടാകുന്നതാണ്. സത്ത ഒന്നായിരിക്കുന്നതിൽനിന്ന്. അതുകൊണ്ട് സെൻ ഗുരുക്കന്മാർ ശിഷ്യന്മാരോടു പറയും, ഒരു കൈയടി ശബ്ദം നീ ഉണ്ടാക്കൂ എന്ന്. ഇതിലൂടെ ഒരു ചോദ്യം അവരുടെ മുന്നിലേക്ക് ഇട്ടുകൊടുക്കുകയാണ്. ഒരു കൈകൊണ്ട് ശബ്ദമുണ്ടാക്കൂ എന്നു പറയുമ്പോൾ അവർക്കതു മനസ്സിലാകുന്നില്ല.

എപ്പോൾ നമ്മുടെ ഉള്ളിൽ ശബ്ദങ്ങൾ നിലക്കുകയും നാദം ജനിക്കുകയും ചെയ്യുന്നുവോ അന്നുമാത്രമാണ് നമുക്ക് ജീവിതത്തിന്റെ സുതാര്യതയും ആനന്ദവും അനുഭവമാവുകയുള്ളൂ. അതുകൊണ്ടാണ് ആ അനുഭവത്തെ വിശ്വജനനിയായ അമ്മയോട് ചേർത്തുവച്ചുപറയുന്നത്. നീ നാദരൂപിണിയാണ് എന്ന്. വലിയവലിയ സംഗീതവിദ്വാന്മാരൊക്കെ നാദാനുസന്ധാനം ചെയ്യുന്നവരാണ്. ആത്മാനുസന്ധാനം തന്നെയാണ് നാദാനുസന്ധാനം. നമ്മൾ പ്രാർത്ഥന തുടങ്ങുന്നതിനുമുമ്പ് ഓം എന്നു ചൊല്ലുന്നു. ഓം എന്നു ചൊല്ലുമ്പോൾ ഒരു നാദം അതിന്റെ ഉള്ളിലുണ്ട്. ഈ നാദം നമ്മുടെ ഹൃദയത്തിന്റെ തുടിപ്പുമായി വളരെ ബന്ധപ്പെട്ടുകിടക്കുകയാണ്. ഈ നാദംതന്നെ നമ്മുടെ രക്തചംക്രമണ വ്യവസ്ഥയുമായി ഇണങ്ങിച്ചേർന്നിരിക്കുകയാണ്.

അതുകൊണ്ട് ശബ്ദത്തിന് നമ്മുടെ ജീവിതത്തെ നിയന്ത്രിക്കാൻ വലിയൊരു ശക്തിയുണ്ട്. സംഗീതം ഉപയോഗിച്ച് മാനുകളെ വശീകരിക്കാൻ കഴിയുമെന്നാണ് പറയുന്നത്. അതു നമുക്കു തന്നെ അറിയാവുന്നതാണ്. ചില ആളുകൾ മകുടി ഊതി പാമ്പുകളെ ചലിപ്പിക്കുന്നത് കാണാറുണ്ട്. അത് മകുടിയുടെ ചലനം കൊണ്ടാണെന്നും പാമ്പുകൾക്ക് ശബ്ദം കേൾക്കാൻ കഴിയില്ല എന്നും പറയുന്നുണ്ടെങ്കിലും ചില കമ്പനങ്ങൾ അവയ്ക്ക് മനസ്സിലാക്കാൻ കഴിയുന്നുണ്ട്. അതുപോലെ നമ്മളും നല്ല സംഗീതം കേൾക്കുന്ന സമയത്ത് മനസ്സെല്ലാം തണുത്ത് ഒരു പ്രത്യേക അവസ്ഥയിലേക്കു പോകുന്നത് കാണാം. ഇതിനെ മനോലയം എന്നാണ് പറയുക. വളരെ ദ്യേഷ്യ

പ്പെട്ട് ഈർഷ്യയോടു കൂടി ഇരിക്കുന്ന സമയത്തായിരിക്കും ഒരു നല്ല സംഗീതം നമ്മുടെ ചെവിയിലേക്കു വരുന്നത്. ഉടനടി നമ്മുടെ മനസ്സിൽ ഉണ്ടായിരുന്ന  പ്രശ്നങ്ങളൊക്കെ പോയി. ഹാ! സൗമ്യ മായ സംഗീതം എന്നു പറഞ്ഞ് മനസ്സ് ശാന്തമാകുന്നു. അങ്ങനെ രാഗങ്ങൾക്കും താളങ്ങൾക്കും മനസ്സിനെ സ്വാധീനിക്കുവാൻ കഴി യുന്നു. ഇതിൽനിന്നും സംഗീതം നമ്മുടെ ഉള്ളിൽ നൈസർഗിക മായി സ്ഥിതി ചെയ്യുന്നുണ്ടെന്നാണ് മനസ്സിലാക്കേണ്ടത്.

ഇപ്പോൾ അങ്ങനെയൊരു ശാസ്ത്രശാഖ തന്നെ വികസിച്ചു വരു ന്നുണ്ട്. മ്യൂസിക് തൊറാപ്പി. മ്യൂസിക് ഉപയോഗിച്ചു രോഗങ്ങളെ ചികിൽസിച്ചു ഭേദമാക്കാൻ കഴിയും. വളരെ ക്രോണിക്കായിരിക്കുന്ന ചില രോഗങ്ങളെ സംഗീതംകൊണ്ടു ചികിൽസിക്കാൻ കഴിയും. അതിനുള്ള ശക്തി ചില രാഗങ്ങൾക്കുണ്ട്.  അക്ബറുടെ സദസ്സിലെ സംഗീത വിദ്വാനായിരുന്ന താൻസേൻ മേഘമൽഹാർ എന്ന രാഗം പാടി മഴ പെയ്യിച്ചു. ദീപക് രാഗം പാടി അദ്ദേഹം വിളക്ക് കത്തിച്ചു. സംഗീതത്തിന്റെ സാധ്യതകളെക്കുറിച്ച് പറയുമ്പോൾ നമുക്ക് അത്ഭുതം തോന്നാം. ശബ്ദത്തിന്റെ നാദഭൂമിയിലേക്ക് എത്തിച്ചേർന്ന നാദയോഗികൾക്ക് ആ ശക്തിയുണ്ടെന്നുള്ള കാര്യത്തിൽ ലവലേശം സംശയമില്ല. പക്ഷേ, അത്തരത്തിലുള്ളൊരു നാദഭൂമികയിലേക്ക് എത്തിച്ചേർന്നിട്ടുള്ള യോഗികൾ ഇന്ന് വളരെക്കുറവാണ്. നമ്മുടെ സിനിമാഗാനങ്ങളും ഉപകരണ സംഗീതങ്ങളും വെറും കോലാഹലം മാത്രമാണെന്നു തിരിച്ചറിയേണ്ടിയിരിക്കുന്നു. സംഗീതമാണെന്നു നമ്മെ തോന്നിപ്പിക്കുന്നതേയുള്ളൂ. അതിൽ സംഗീതമില്ല. അതിൽ നാദരൂപിണിയില്ല. സംഗീതം നാദരൂപിണിയിലേയ്ക്കു വരണം. അതാണു വേണ്ടത്.

ജീവിതം ഒരു നാടകമാണ്. നാടകം എന്നു പറഞ്ഞാൽ രസകര മായ അനുഭവം. വളരെ രസകരമായ ഒരാശ്ചര്യമാണ് ജീവിതം. ജീവി തത്തിൽ ഈ ആശ്ചര്യം എപ്പോഴും നിറഞ്ഞിരിക്കണം. ആശ്ചര്യ വത് പശ്യതി കശ്ചിദേനം. അത് ഭഗവാൻ കൃഷ്ണൻ അർജുനനോട് പറഞ്ഞു കൊടുത്തതാണ്. ഒരുവൻ ജീവിതത്തെ ആശ്ചര്യമായി കാണുകയാണ്. വേറൊരാൾ ആശ്ചര്യമായി കേൾക്കുന്നു. പറ ഞ്ഞാലും കേട്ടാലും കണ്ടാലും ഈ ആശ്ചര്യം അവസാനിക്കുന്നി ല്ല. ആത്മാവിന്റെ ആശ്ചര്യം അങ്ങനെയുള്ളതാണ്. അതുകൊണ്ടാണ് ഗുരു പറയുന്നത് ജീവിതം ഒരു നാടകമാണെന്ന്. ആ നാടകത്തിൽ നിങ്ങൾ ഇടയ്ക്ക് കരയും ഇടയ്ക്ക് ചിരിക്കും.

നാരായണ ഗുരുവിന് ചെറുപ്പത്തിൽ വളരെ അത്ഭുതം തോന്നിയിട്ടുള്ള ഒരു കാര്യമുണ്ട്. തന്റെ അടുത്ത ഒരു ബന്ധു മരിച്ചു. ആ വീട്ടിലേയ്ക്ക് ചെന്നപ്പോൾ അവിടെയുള്ള ആളുകളെല്ലാം മരിച്ചിരിക്കുന്ന വ്യക്തിയുടെ ജഡത്തിനു ചുറ്റും കൂടിയിരുന്ന് നെഞ്ചത്തടിച്ചു കരയുകയാണ്. അപ്പോൾ ഗുരു വിചാരിച്ചു: "എന്തിനാണ് ഇവർ ഇത്ര അലമുറയിട്ട് കരയുന്നത്? ഇവരുടെ ജീവിതത്തിൽ ഇനി ഈ ദുഃഖം മാറുകയില്ലേ?" ഗുരു ഇവരുടെ ദുഃഖം കണ്ടിട്ട് വിജനതയിൽപോയി ധ്യാനിച്ചിരുന്നു. അന്ന് ഗുരുവിന് ചെറുപ്പമായിരുന്നു. എട്ടോ ഒമ്പതോ വയസ്സുമാത്രം പ്രായം. രണ്ടുമൂന്നുദിവസം കഴിഞ്ഞ് ഗുരു ഈ വീട്ടിലേക്കു വന്നപ്പോൾ അവരെല്ലാവരും കളിതമാശകൾ പറഞ്ഞിരിക്കുന്നു. ആ മരിച്ച വ്യക്തിയുടെ ശരീരം കത്തിച്ചുകളഞ്ഞിട്ട് അവർ കായ വറുത്തതൊക്കെ തിന്ന് തമാശ പറഞ്ഞിരിക്കുകയാണ്. അപ്പോൾ ഗുരു വിചാരിച്ചു: "എന്തൊരു മറിമായം. ഈ ലോകം. വെറുമൊരു തമാശ. മരണമെന്നതൊരു തമാശ, ആളുകളുടെ ജീവിതം ഒരു തമാശ." അതുപോലെയാണ് ഗുരു ഇവിടെ പറയുന്നത്: അഹോ! നാടകം നിഖിലവും.

## ഏഴ്

എൻ പാപമെയ്‌വതിനൊരമ്പായിടുന്നറിവു
നിൻ പാദതാരിലെഴുമെ-
ന്നൻപാണു മൗർവിയൊരിരുമ്പാം മനം ധനുര-
ഹംഭാവിയാണു വിജയീ.
അംബാ തരുന്നു വിജയം പാപപങ്കിലമ-
ഹം ഭാനമാകുമതിനാൽ
വൻ ഭാരമാർന്ന തനുവും ഭാനമാമുലക-
വും ഭാനമാകുമഖിലം.

| | | |
|---|---|---|
| എൻ പാപമെയ്‌വതിന് | - | എന്റെ പാപകർമ്മങ്ങളെ ഭഞ്ജിക്കുന്നതിന് |
| ഒരമ്പായിടുന്നു അറിവ് | - | അറിവ് ഒരമ്പായി വർത്തിക്കുന്നു. |
| നിൻപാദതാരിൽ എഴും | - | നിന്റെ പാദകമലത്തിലുള്ള |
| എൻ അൻപാണു മൗർവി | - | എന്റെ ഭക്തിയാണ് ഞാണായിരിക്കുന്നത്. |
| ഒരിരുമ്പാം മനം ധനു | - | ഇരുമ്പുപോലെ ഉറപ്പുള്ള മനസ്സാണ് വില്ല്. |
| അഹംഭാവിയാണു | - | ആത്മഭാവത്തെ ധ്യാനിക്കുന്നവൻ |
| വിജയീ | - | ജീവിതവിജയം നേടുന്നു. |
| അംബാ തരുന്നു വിജയം | - | വിജയം തരുന്നത് അമ്മയാണ്. |
| പാപപങ്കിലം | - | അജ്ഞാനം പുരണ്ട |
| അഹംഭാനമാകും | - | 'ഞാൻ' അറിവിന്റെ പ്രകാശമായി മാറും |
| അതിനാൽ | - | ഞാൻ പ്രകാശിച്ചാൽ |
| വൻ ഭാരമാർന്ന തനുവും | - | വലിയതും ഭാരമേറിയതുമായ ഈ ശരീരം |
| ഭാനമാം | - | പ്രകാശസ്വരൂപമായി മാറും |
| അഖിലം ഉലകവും | - | എല്ലാ ദൃശ്യലോകവും |
| ഭാനമാകും | - | അപ്പോൾ പ്രകാശപൂരിതമാകും. |

# പാപത്തിന്റെ ദാർശനികത

എൻ പാപം എയ്‌വതിന് ഒരു അമ്പായിടുന്നു അറിവ്. എന്റെ പാപത്തെ എയ്തു ഭഞ്ജിക്കുവാൻ ഒരു അമ്പായി അറിവ് മാറുന്നു. അമ്പ് ഒരു ആയുധവും ഉപായവുമാണ്. പാപം കർമ്മസംഘാതമാണ്. നമ്മുടെയെല്ലാം ജന്മം പ്രാരബ്ധകർമ്മങ്ങളിൽനിന്നാണ്. ജന്മമെടുക്കുന്നതിന് അനിവാര്യമായ ചില ശക്തിചോദനകൾ നമ്മുടെ പിന്നിലുണ്ട്. കർമ്മം ഊർജ്ജസഞ്ചയമാണ്. അതൊക്കെ നമ്മൾ ജീവിച്ചുതീർക്കണം. ഈ ശരീരം എന്തിനുണ്ടായി? കർമ്മശോഷണത്തിനും വാസനാക്ഷയത്തിനും വേണ്ടിയാണ്. ഈ ശരീരത്തിന് ജീവിക്കാൻ അതിന്റെയുള്ളിൽതന്നെ ഇന്ധനമുണ്ട്. ഒരു പ്രത്യേക അളവ് ഇന്ധനം ഉള്ളിൽ വച്ചിട്ടാണ് ഈ ശരീരം ഇങ്ങോട്ടു വരുന്നത്. അല്ലാതെ എന്നെന്നും ഇന്ധനം നിറച്ചു ജീവിക്കേണ്ടിവരികയാണെങ്കിൽ കാശില്ലാത്തവൻ വേഗം മരിച്ചുപോകും. പക്ഷേ, ഇന്ധനം അടിക്കാതെതന്നെ ആവശ്യത്തിന് ഇന്ധനം ഈ ശരീരത്തിനുള്ളിലുണ്ട്. അതിനെ വാസന എന്നു പറയും. വാസന ജീവചോദനയാണ്. ഈ ഇന്ധനമില്ലെങ്കിൽ എത്ര ഭക്ഷണം കഴിച്ചാലും ജീവിക്കില്ല. അതുകൊണ്ട് ഇന്ധനം കത്തി പുറത്തുപോകേണ്ടതുണ്ട്. അതു കത്തി പുറത്തുപോകണമെങ്കിൽ നമ്മൾ കർമ്മങ്ങൾ ചെയ്യണം. അതിനാണ് കൈയും കാലും നാവും ഉപസ്ഥവും പായുവും ഒക്കെ തന്നിരിക്കുന്നത്.

കൊച്ചുകുട്ടികൾ എണീറ്റുനടക്കാൻ തുടങ്ങുന്നതിനുമുമ്പുതന്നെ കുതിയ്ക്കാനും തുള്ളാനും തുടങ്ങും. കുറച്ചുകൂടി കഴിഞ്ഞാൽ അവർ അടിക്കാനും ഇടിക്കാനും തുടങ്ങും. കൈകൊണ്ട് ചെയ്യാവുന്നതും കാലുകൊണ്ട് ചെയ്യാവുന്നതുമൊക്കെ അവർ ചെയ്യും. അവർക്ക് അടങ്ങിയൊതുങ്ങി ഇരിക്കാൻ പറ്റുന്നില്ല. എല്ലാ കുട്ടികളും ചാടിത്തുള്ളി നടക്കുന്നവരാണ്. കാരണമെന്താണ്? അവരുടെ ഉള്ളിൽ ഇന്ധനം ഇരിക്കുകയാണ്. ഇതുകണ്ടിട്ട് മൂഢരായ ചില മനഃശാസ്ത്രജ്ഞന്മാർ പറയും, ആ കുട്ടി ഹൈപ്പർ ആക്ടീവാണെന്ന്. കുട്ടികൾ നിശ്ചലമാകണമെന്നു ശഠിക്കുന്നത് നമ്മുടെ സൗകര്യത്തിനു വേണ്ടിയാണ്. അത്

ഉപഭോഗസംസ്കാരത്തിന്റെ ഒരു അഭിപ്രായമാണ്. കുട്ടിക്ക് ചാടിയോടി കളിക്കണ്ടേ? കുട്ടിക്ക് ഓടിക്കളിക്കണം. മനഃശാസ്ത്രജ്ഞൻ കസേരയിൽ കയറി ഇരിക്കുന്നതുപോലെ ഒരു കുട്ടി കസേരയിൽ കയറി ഇരിക്കണം എന്നാണ് അയാൾ പറയുന്നത്. എല്ലാ കുട്ടികളിലും ഒരുപാട് ഇന്ധനമുണ്ട്. അത് കത്തിത്തീരണമെങ്കിൽ ആ കുട്ടി ആക്ടീവാകണം. അതുകൊണ്ട് ആ കുട്ടിയെ പിടിച്ച് ഒരിക്കലും ഒരു മനഃശാസ്ത്രജ്ഞന്റെ കസേരയിൽ ഇരുത്തരുത്. ഹൈപ്പർ ആക്ടീവെന്നു മുദ്രകുത്തി അവന്റെ ഉള്ളിൽ പാപത്തെ ഉണ്ടാക്കരുത്. അതാണ് പറയുന്നത്: എൻപാപമെയ്‌വതിന് ഒരമ്പായിടുന്നറിവ്....

കർമ്മം ചെയ്യുമ്പോൾ ചില കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതുണ്ട്. വെറുതേ കർമ്മം ചെയ്താൽ വീണ്ടും നമ്മുടെ ഉള്ളിലെ കർമ്മവാസന കൂടുകയേയുള്ളൂ. ഒരു പ്രത്യേക അളവ് ഇന്ധനവുമായി നമ്മൾ ജീവിക്കാൻ വരികയും ജീവിച്ചുപോകുമ്പോൾ വീണ്ടും വീണ്ടും ടാങ്ക് നിറഞ്ഞുകൊണ്ടിരിക്കുകയും ചെയ്യുകയാണെങ്കിലോ? അങ്ങനെ വന്നാൽ വീണ്ടും വീണ്ടും ജനിക്കണം. അതിനുവേണ്ടിയാണ് നമ്മളുടെ കർമ്മത്തിന്റെ പിന്നിൽ ഇരിക്കുന്ന ഇന്ധനത്തെ - വാസനകളെ പുറത്തേക്കു കളയേണ്ട യോഗജീവിതം മനസ്സിലാക്കേണ്ടിവരുന്നത്. ഈ ഇന്ധനമാകുന്ന വാസനയെ കളഞ്ഞില്ലെങ്കിൽ ജനനമരണങ്ങളിലൂടെ ദുഃഖങ്ങളും സുഖങ്ങളും ബന്ധനങ്ങളും ഒക്കെ അനുഭവിക്കാൻ ഇടവരുന്നു. ഭൗതികവീക്ഷണത്തിൽ നോക്കുമ്പോൾ ജീവിതം മരിക്കുന്നതിനേക്കാൾ സുഖകരമാണെന്ന് എല്ലാവരും വിചാരിക്കുന്നുണ്ട്. പക്ഷേ, അല്പം ആദ്ധ്യാത്മികബുദ്ധി ഉള്ളിൽ ഉണ്ടായിക്കഴിഞ്ഞാൽ ഈ ജീവിതത്തിൽ ദുഃഖവും ബന്ധനവും മാത്രമേയുള്ളൂ എന്നു കാണാനാകും. ഒരുതരത്തിലും നമുക്ക് ശാരീരികവും ആന്തരികവുമായ സ്വാതന്ത്ര്യം ഇല്ല. ഉള്ളിൽ എപ്പോഴും "ഞാൻ ഞാൻ" എന്ന ഭാവം. അതൊന്നു മാറുന്നതേയില്ല. അതെപ്പോഴും നമ്മെ വീർപ്പുമുട്ടിച്ചുകൊണ്ടേയിരിക്കുന്നു.

അതുകൊണ്ട് ഒരു ജിജ്ഞാസു എന്നും ആഗ്രഹിക്കുന്നത് ഈ ബന്ധനത്തിൽനിന്നും പുറത്തുകടക്കാനാണ്. ബന്ധനത്തിൽനിന്നും പുറത്തു കടക്കണമെങ്കിൽ ഒരു മാർഗ്ഗം ഗുരു പറഞ്ഞുതരുന്നത് ഇങ്ങനെയാണ്: 'അറിവിൽ നടക്കുന്ന ഈ വൃത്തികളൊന്നും എന്റേതായി അറിയാൻ പാടില്ല.' ഗുരുവിന്റെ ഒരു പ്രത്യേക സംജ്ഞയാണ് അറിവ്. ഇതു നമ്മളുടെ സാധാരണ അറിവല്ല. ഇത് ക്വിസ് മത്സരത്തിൽ ചോദിക്കുന്ന അറിവല്ല. അറിവ് എന്നാൽ ദൈവം. അറിവ് എന്നാൽ ആത്മാവ്.

ഇങ്ങനെ എപ്പോഴും മനസ്സിലാക്കണം. നാരായണഗുരു 'അറിവെ'ന്നു പറഞ്ഞാൽ അത് സാധാരണ അറിവല്ല. അത് വലിയ ഒരറിവാണ്.

"അറിവിലുമേറിയറിഞ്ഞിടുന്നവൻ തൻ
ഉരുവിലുമൊത്തു പുറത്തുമുജ്ജ്വലിക്കും
കരുവിനു കണ്ണുകളഞ്ചുമുള്ളടക്കി
തെരുതെരെ വീണു വണങ്ങിയോതിടേണം."

ആത്മോപദേശശതകത്തിൽ അറിവിലും ഏറി അറിഞ്ഞിടുന്ന ഈ അറിവിനെക്കുറിച്ചാണ് പറയുന്നത്. ഇത് മുക്തിസന്ദായകമായ അറിവാണ്. ഈ അറിവിനെ ആശ്രയിച്ചുകൊണ്ട് ഈ അറിവിൽ നടക്കുന്ന ക്രിയകളാണ് എല്ലാം എന്നറിഞ്ഞ് ജീവിക്കുമ്പോൾ ജീവിതത്തിലെ പാപങ്ങളെല്ലാം അതായത് കർമ്മഭാണ്ഡങ്ങളെല്ലാം ഒഴിഞ്ഞൊഴിഞ്ഞ് നാം വിശുദ്ധരായിക്കൊണ്ടിരിക്കും. ജീവിതം മുഴുവനും ചിത്തശുദ്ധീകരണത്തിനുള്ള ഒരു അവസരമാണ്. ചിത്തശുദ്ധീകരണാർത്ഥമാണ് നമ്മൾ ജീവിക്കേണ്ടത്. ചിത്തശുദ്ധി എന്നു പറഞ്ഞാൽ ഉള്ളിൽനിന്ന് ഈ കർമ്മങ്ങളുടെ, ചോദനകളുടെ കെട്ടുകൾ അഴിച്ചഴിച്ചു കളയുക എന്നാണ്.

പാശ്ചാത്യർക്ക് ഇതിനെക്കുറിച്ച് ഒരു ചെറിയ ധാരണ ഉണ്ടായിരുന്നു. അതുകൊണ്ടാണ് അരിസ്റ്റോട്ടിൽ പറയുന്നത് ശുദ്ധീകരണം (catharsis) ഉണ്ടാകണമെന്ന്. കഥാർസിസ് ആന്തരികമായ ശുദ്ധീകരണമാണ്. എത്രയോ ജന്മങ്ങളിലൂടെയാണ് ഈ ശരീരം ഇങ്ങോട്ട് ഒഴുകിയെത്തിയിരിക്കുന്നത്. ഗോമുഖിൽനിന്ന് ഗംഗ ഉത്ഭവിക്കുന്നത് സ്ഫടികസങ്കാശമായ ജലമായിട്ടാണ്. കൽക്കട്ടയിലോ വാരണാസിയിലോ വേറെ ഏതെങ്കിലും ഘട്ടത്തിലോ പോയി ഗംഗയെ കാണുകയാണെങ്കിൽ കലങ്ങിമറിഞ്ഞ് കുത്തിയൊലിച്ച് എല്ലാ മാലിന്യങ്ങളും കൊണ്ട് അതു വരുന്നതു കാണാം. എന്നാൽ കടലിൽ പോയി ചേരുമ്പോൾ കടൽ പിന്നെ അതിനെ ശുദ്ധീകരിച്ചുകൊള്ളും. അപ്പോൾ ഉത്ഭവിക്കുന്നിടത്ത് വിശുദ്ധമായിരിക്കുയും കുറച്ചുകാലം ഒഴുകിക്കൊണ്ടിരിക്കുമ്പോൾ എല്ലാ മാലിന്യങ്ങളേയും അത് ഒപ്പിയെടുക്കുകയും ചെയ്യുന്നു. ഇതുപോലെ നമ്മളും മാലിന്യസഞ്ചയവുമായിട്ടാണ് വരുന്നത്. അതുകൊണ്ടാണ് പാപം എന്നു പറയുന്നത്. ശൈവസിദ്ധാന്തികൾക്ക് പാപം മലമാണ്.

ദൈവം വിലക്കിയിട്ടും ആ വിലക്കിനെ വകവയ്ക്കാതെ ഹവ്വാ വിലക്കപ്പെട്ട കനി കഴിച്ചു. ഹവ്വയ്ക്ക് വിലക്കപ്പെട്ട കനി കഴിക്കാനുള്ള പ്രേരണ ഉണ്ടായത് അന്തരാത്മാവിൽനിന്നല്ല. ബാഹ്യമായ

ഒരു ശക്തിയുടെ പ്രലോഭനത്തിൽനിന്നാണ്. ആ ശക്തി പാമ്പിന്റെ രൂപത്തിൽവന്ന് ദൈവത്തിന്റെ വിലക്കുകളുടെ അർത്ഥശൂന്യതയെക്കുറിച്ച് ഹവ്വയെ പറഞ്ഞു ബോധിപ്പിച്ചു. പൈശാചികശക്തിയുള്ള പ്രലോഭകന്റെ വാക്കുകൾ ഹവ്വയ്ക്ക് ശരിയായി തോന്നി. ഹവ്വ കനി കഴിച്ചു. അതുവരെ ശാരീരികബോധം തീണ്ടിയിട്ടില്ലാത്ത ഹവ്വ ലജ്ജാവതിയായി. ഉടനെ തന്റെ പുരുഷനേയും ആ കനി കഴിപ്പിച്ചു. രണ്ടു പേർക്കും നാണം വന്നു. അവർ ഇലകളെടുത്ത് തുന്നിക്കെട്ടി വസ്ത്രമുണ്ടാക്കി നാണം മറച്ചു. അവർ വേഴ്ചയിൽ ഏർപ്പെട്ടു. ഈ സംഭവത്തെ ആദിപാപമായി ബൈബിൾ കരുതുന്നു.

ആദം ആദ്യത്തെ മനുഷ്യനാണ്. ഹവ്വ ആദ്യത്തെ സ്ത്രീയും. ദൈവം സൃഷ്ടിച്ച മനുഷ്യൻ ആത്മാവിൽ ജീവിക്കുന്നവനായിരുന്നു. അപ്പോളവന് നാനാത്വഭ്രമങ്ങളുണ്ടായിരുന്നില്ല. പ്രലോഭനങ്ങൾ ബാഹ്യലോകത്തുനിന്നാണ് വരുന്നത്. ഇന്ദ്രിയങ്ങളിലൂടെ കടന്നുവരുന്ന ഈ പ്രലോഭനങ്ങൾ അന്തർലോകത്തിന്റെ വിശുദ്ധിയെ കെടുത്തിക്കളയുന്നു. ഉപനിഷത്തിന്റെ ഭാഷയിൽ പറഞ്ഞാൽ സാത്ത്വികമായ പ്രതലത്തിൽ രജസ്സിന്റേയും തമസ്സിന്റേയും കളങ്കങ്ങൾ വിതറുന്നു. ഈ ആദിപാപം പിന്നീടുവന്ന എല്ലാ ജനങ്ങളിലേക്കും സംക്രമിക്കുന്നതായി ബൈബിൾ പറയുന്നു. അതുകൊണ്ട് ജനിച്ചുവീഴുന്ന ഒരു കുഞ്ഞിനെപ്പോലും പാപി എന്നു വിളിക്കുന്നതിൽ ക്രിസ്തുമതം ദോഷം കാണുന്നില്ല. ഈ പാപം തലമുറകളിലൂടെ പെരുകിപ്പെരുകി അത് ലോകത്തിന്റെ നിലനിൽപ്പിനെതന്നെ ബാധിച്ചപ്പോഴാണ് ദൈവം തന്നെ ഒരു പുത്രനെ ഈ ഭൂമിയിലേക്കയച്ചത്. പാപത്തെ വിശുദ്ധീകരിക്കാനുള്ള മാർഗ്ഗം ഉപദേശിച്ചത്.

യേശുവിന്റെ ജന്മവും വളരെ തുച്ഛമായ കാലയളവിൽ ഭൂമിയിൽ നടത്തിയ വിശുദ്ധീകരണവും തികഞ്ഞ അവതാര ദൗത്യമായിരുന്നു. ഓരോ മതത്തിനും അതിന്റേതായ സ്ഥാപിത താൽപര്യങ്ങളുണ്ടെന്നുള്ളത് മറക്കാൻ പാടില്ല. അതുകൊണ്ട് ദൈവം ഒരു പുത്രനെ മാത്രമേ ഇങ്ങോട്ട് അയച്ചുള്ളൂ എന്നു പറയുന്നു. അപ്പോളതിലെ വിശാലത നഷ്ടപ്പെടുന്നു. ബുദ്ധനും സരതുഷ്ട്രയും നാരയണഗുരുവും മുഹമ്മദുമെല്ലാം അവഗണിക്കപ്പെടും. അതു മതത്തിന്റെ ഒരു തട്ടിപ്പാണ്. ഇതേ തട്ടിപ്പുതന്നെയാണ് ഇസ്ലാംമതത്തിലും മുഹമ്മദ് അന്ത്യപ്രവാചകനാണെന്നു പറയുമ്പോൾ സംഭവിക്കുന്നത്. അതുകൊണ്ട് ഇസ്ലാംമതത്തിലും പിന്നീടു വന്ന പ്രവാചകന്മാരെ കശാപ്പു ചെയ്യേണ്ടിവന്നു. മതങ്ങളിലെ ഈ സ്ഥാപിതതാൽപര്യങ്ങൾ എന്നും

ലോകത്തിന് വിപത്തുക്കൾ ഉണ്ടാക്കിയിട്ടുണ്ട്. മതം മനുഷ്യന്റെ നന്മയ്ക്കുവേണ്ടിയായിരിക്കണം. നാരായണഗുരുവിന് അതു പറയുവാനുള്ള ധൈര്യം ഉണ്ടായിരുന്നു. ഇതിലൂടെ ഗുരു മതത്തെ തീർത്തും അവഗണിക്കുകയല്ല ചെയ്യുന്നത്. മതത്തിന്റെ ആത്യന്തികമായ ലക്ഷ്യം മനുഷ്യന്റെ നന്മയെ പ്രകാശിപ്പിക്കുകയാണ്. ധർമ്മത്തിന് ഗ്ലാനി വരുമ്പോഴൊക്കെ അവിടെയെല്ലാം ഈശ്വരൻ അവതരിക്കാറുണ്ട്. വിശാലമായ അർത്ഥത്തിൽ മനസ്സിലാക്കേണ്ട ഒരു സംഗതിയാണിത്. എല്ലാ മഹാത്മാക്കളിലും പല അനുപാതത്തിലുള്ള അവതാരസോദ്ദേശ്യതകളുണ്ടായിരുന്നു. അങ്ങനെ എടുക്കുമ്പോൾ മുഹമ്മദുനബിയോ യേശുക്രിസ്തുവോ ശ്രീകൃഷ്ണനോ മാത്രമല്ല ഇവിടെ അവതരിച്ചിട്ടുള്ളത്. സോക്രട്ടീസും അരിസ്റ്റോട്ടിലും കാറൽമാർക്സും മാർട്ടിൻ ലൂതർകിങ്ങും ഫ്രോയിഡും ഐൻസ്റ്റീനും എല്ലാം ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ മനുഷ്യനിലെ തിന്മകളെ ദൂരീകരിക്കുന്നതിൽ  പ്രയത്നിച്ചിട്ടുണ്ട്.

അനന്തമായ സത്യത്തെ സാന്തമാക്കുന്നതാണ് ഭാരതീയദർശന പ്രകാരം പാപം. അജ്ഞാനംകൊണ്ടാണ് ഒരാൾക്ക് തന്റെ വ്യക്തിത്വം പരിമിതമായി തോന്നുന്നത്. ഈ പരിമിതമായ വ്യക്തിത്വത്തെ ഭരിക്കുന്ന പ്രേരണകളെ മൂന്നായി തരംതിരിച്ചിട്ടുണ്ട്. അവ മൂന്നുതരത്തിലുള്ള കർമ്മങ്ങളാണ്. പ്രാരബ്ധം, സഞ്ചിതം, ആഗാമി. കർമ്മത്തിനും പാപത്തിനും സമാനമായ അർത്ഥമാണ് ഗുരു ഇവിടെ കൊടുത്തിരിക്കുന്നത്. ഈ മൂന്നു കർമ്മങ്ങളെ കാലവിഭജനവുമായി തട്ടിച്ചു മനസ്സിലാക്കാവുന്നതാണ്. ഭൂതകാലത്തിലിരിക്കുന്ന കർമ്മങ്ങളെ സഞ്ചിതകർമ്മമെന്നും വർത്തമാനകാലത്ത് പ്രവർത്തിക്കുന്ന കർമ്മങ്ങളെ പ്രാരബ്ധകർമ്മമെന്നും ഭാവിയിൽ സംഭവിക്കാനിരിക്കുന്ന കർമ്മത്തെ ആഗാമികർമ്മമെന്നും പറയുന്നു.

ഒരു ഉദാഹരണം പറയാം. ഒരു അഭ്യാസി ആവനാഴിയിൽനിന്ന് അസ്ത്രമെടുത്ത് വില്ലിൽതൊടുത്ത് ലക്ഷ്യത്തിലേക്ക് എയ്യുന്നു. ഇതിൽ വ്യക്തമായും മൂന്നു ഘട്ടങ്ങളെ നമുക്ക് കാണാൻ കഴിയണം. ഒന്ന്, ആവനാഴിയിൽ അസ്ത്രങ്ങൾ ഇരിക്കുന്ന ഘട്ടം. രണ്ട്, വില്ലിൽനിന്നും അസ്ത്രം തൊടുത്തുവിടുന്ന ഘട്ടം. മൂന്ന്, അസ്ത്രം ലക്ഷ്യത്തെ ഭേദിച്ചതിനുശേഷമുള്ള ഘട്ടം. ഈ മൂന്ന് ഘട്ടങ്ങളെ ചുരുക്കി ഇങ്ങനെ പറയാം. കർമ്മപ്രേരണ - കർമ്മം - കർമ്മഫലം. ആവനാഴിയിലിരിക്കുന്ന അസ്ത്രം നിരുപദ്രവകാരികളാണ്. അവയെ സഞ്ചിതകർമ്മത്തോട് ഉപമിക്കാം. മനുഷ്യനിൽ അവ വാസനകളായി

ശയിക്കുന്നുണ്ട്. നിരഹംകൃതമായി ബോധത്തെളിമയിൽ കർമ്മങ്ങള നുഷ്ഠിക്കുമ്പോൾ ഈ സഞ്ചിതകർമ്മങ്ങളെല്ലാം ചാമ്പലായിത്തീരും. അവയുടെ പ്രയോഗക്ഷമത നശിച്ചുപോകും. വറുത്ത വിത്തുകൾ പിന്നെ മുളയ്ക്കുകയില്ലല്ലോ. എന്നാൽ വില്ലിൽനിന്നും തൊടുന്ന അസ്ത്രം ലക്ഷ്യത്തെ ഭേദിക്കുന്നതുവരെ ഒരുതരത്തിലും നിയന്ത്രണവിധേയമല്ല. കർമ്മത്തിന്റെ ഈ സ്വഭാവത്തെ പ്രാരബ്ധമെന്നു മനസ്സിലാക്കണം. നമ്മുടെ ജീവിതത്തിൽ പലപ്പോഴും വന്നുഭവിക്കുന്ന ദുരന്തങ്ങളും സൗഭാഗ്യങ്ങളും പ്രാരബ്ധത്തിന്റെ ഭാഗമാണെങ്കിൽ അവയെ അനിവാര്യമെന്നു കരുതി സ്വീകരിക്കുകയേ നിവൃത്തിയുള്ളൂ. പൊതുവേ ദുരന്തങ്ങൾ വരുമ്പോഴാണ് നാം പ്രാരബ്ധമെന്നു കരുതാറുള്ളൂ.

ഭാരതത്തിലെ സന്ന്യാസിമാർ കർമ്മങ്ങളിലേക്ക് വലിച്ചിഴക്കപ്പെടുമ്പോൾ സ്വയമേ പറഞ്ഞ് സമാധാനിക്കുന്നത് പ്രാരബ്ധം എന്നാണ്. സന്ന്യാസിമാർക്ക് ദുഃഖമുണ്ടാക്കുന്നതെല്ലാം പ്രാരബ്ധമാണ്. ജ്ഞാനംകൊണ്ട് കർമ്മങ്ങളിലുള്ള താദാത്മ്യം പോകുമെങ്കിലും ശരീരമനോസംഘാതത്തിൽ പ്രാരബ്ധം പ്രവർത്തിച്ചുകൊണ്ടേയിരിക്കും. ഒരു ജീവന്മുക്തനെ ഈ കർമ്മം ബന്ധിക്കുകയേയില്ല. എന്നാൽ പുറത്തുനിന്നും നോക്കുന്ന ഒരാൾക്ക് ജീവന്മുക്തന്റെ ശരീരത്തിന്റെ പ്രാരബ്ധകർമ്മങ്ങളെ മാത്രമേ കാണാൻ കഴിയുകയുള്ളൂ. അതുകൊണ്ടാണ് ജീവന്മുക്തനെപ്പോലും സമൂഹം തെറ്റിദ്ധരിക്കുന്നത്. യേശുവിന്റെ പ്രാരബ്ധമാണ് യേശു തെറ്റിദ്ധരിക്കപ്പെടുവാൻ ഇടയായതെന്നു പറയാം. എന്തുകൊണ്ടോ യേശുവിന്റെ പ്രവൃത്തിയും വാക്കുകളും ജൂതന്മാർക്ക് മനസ്സിലായില്ല. സോക്രട്ടീസിനേയും ബുദ്ധനേയുമൊക്കെ അങ്ങനെ സാമാന്യജനം മനസ്സിലാക്കിയില്ല. നാരായണഗുരുവും ഇത്തരത്തിൽ ഏറെ തെറ്റിദ്ധരിക്കപ്പെടുന്നു. ഒരു പ്രവാചകനും ഒരു യോഗിയും അവർ ജീവിച്ചിരുന്ന സമൂഹത്തിൽ വേണ്ടുംവണ്ണം മനസ്സിലാക്കപ്പെട്ടിട്ടില്ല.

പ്രാരബ്ധത്തിന് വിപുലമായ അർത്ഥങ്ങളാണുള്ളത്. ആഗാമി ഭാവിയിൽ നമുക്ക് വന്നനുഭവിക്കാൻ ഇടയുള്ള കർമ്മങ്ങളാണ്. വർത്തമാനകർമ്മത്തിന്റെ കർതൃഭാവത്തെ നീക്കംചെയ്താൽ ഭാവിയിൽ വരാനിരിക്കുന്ന കർമ്മഫലത്തെ ഒഴിവാക്കാം. കർമ്മഫലത്തെ ഒഴിവാക്കിക്കൊണ്ട് ജീവിക്കുന്നത് ഒരു കലയാണ്. ഈ ഭൂമുഖത്ത് അങ്ങനെ കലാപരമായി ജീവിക്കുവാൻ ഗീത നമ്മെ പഠിപ്പിക്കുന്നു.

മൗർവി എന്നാൽ ഞാൺ. വില്ലിന്റെ ഞാണായിരിക്കുന്നത് അൻപാണ്. നിന്റെ പാദങ്ങളിൽ പ്രണമിക്കുന്ന എന്റെ ഭക്തിയാണ്. ഇവിടെ ഭക്തി അനിവാര്യമാണ്. ഭക്തി എന്നു പറഞ്ഞാൽ സമർപ്പണ ബുദ്ധി. എല്ലാം ജനനിയിൽ സമർപ്പിച്ചുള്ള ജീവിതം. അതാണ് അമ്പിന്റെ ഞാൺ. വില്ലിന്റെ രണ്ടു തലപ്പുകളെ ബന്ധിപ്പിക്കുന്ന കെട്ടാണ് ഞാൺ. ഞാനിനെ ഞാൺകൊണ്ട് ദൈവത്തിൽ കെട്ടിവയ്ക്കണം. ജീവനും ആത്മാവിനും ഇടയിലുള്ള പ്രേമപൂർവമുള്ള ബന്ധമാണ് ഭക്തി. നാരദൻ അങ്ങനെയാണ് പറയുന്നത്. സാ ത്വസ്മിൻ പരമ പ്രേമരൂപാ–ഈശ്വരനിലുള്ള പരമമായ പ്രേമമാണ് ഭക്തി. പ്രേമം മനുഷ്യനെ ഉന്മിഷത്താക്കുന്നു. പ്രേമം ഹൃദയത്തിൽ പ്രകാശിച്ചാൽ ജീവിതം ഒരു നൃത്തമായി മാറും.

ഒരു ഇരുമ്പാം മനം ധനുഃ. ഇതിന്റെ വില്ലായിരിക്കുന്നത് ദൃഢമായിരിക്കുന്ന മനസ്സാണ്. ഈ ഉപമ നോക്കണം. ദൃഢമായിരിക്കുന്ന മനസ്സിനെ വില്ലിനോട് ഉപമിക്കുകയും ആ വില്ലിൽ കെട്ടുന്ന വള്ളിയെ ഭക്തിയായിരിക്കുകയും ആ വില്ലിൽ കുലയ്ക്കാൻ പോകുന്ന അമ്പ് അറിവായിരിക്കുകയും ചെയ്യുന്നു. അറിവിന്റെ രൂപത്തിലാണ് അമ്പുകൾ എയ്യാൻ പാടുള്ളൂ. അതായത് ആത്മാവിന്റെ ആവിഷ്ക്കാരമാണ് അറിവ്. ആത്മാവിന്റെ ആവിഷ്ക്കരണങ്ങളായിട്ടുള്ള അമ്പുകൾ നമ്മൾ എയ്യുന്നു. അതിനു ദൃഢമായിരിക്കുന്ന ഒരു മനസ്സ് വേണം. ദൃഢമായിരിക്കുന്ന മനസ്സ് ഉണ്ടായിരിക്കേണ്ടതിനോടൊപ്പംതന്നെ ദൈവത്തിലുള്ള സമർപ്പണബോധവുംം ഉണ്ടായിരിക്കണം.

ഇനി അഹംഭാവിയാണ് വിജയി. അഹം എന്ന് ഇവിടെ ഉപയോഗിച്ചിരിക്കുന്നത് സാധാരണ അർത്ഥത്തില്ല. വ്യത്യസ്തമായ അർത്ഥത്തിലാണ്. ഒരേ പദംതന്നെ വ്യത്യസ്ത അർത്ഥത്തിൽ ഗുരു പ്രയോഗിക്കാറുണ്ട്. ഇവിടത്തെ അഹം ശുദ്ധമായിരിക്കുന്ന ഞാനാണ്. ആ ശുദ്ധമായിരിക്കുന്ന ഞാനിനെ എപ്പോഴും നമ്മൾ ഭാവിക്കണം. എന്നുപറഞ്ഞാൽ അനുസന്ധാനം ചെയ്യണം. അഹംഭാവിയാണ് വിജയി. അങ്ങനെയുള്ള ഒരാൾക്കുമാത്രമേ വിജയം ഉണ്ടായിരിക്കുകയുള്ളൂ. അതായത് ശുദ്ധമായ ഞാനിനെ ഭാവിക്കുന്ന ഒരു വ്യക്തിക്കു വിജയം ഉണ്ടാകുന്നു. ആ വിജയം നമ്മൾ ഉണ്ടാക്കിയെടുക്കുന്നതല്ല. അംബാ തരുന്നു വിജയം. അമ്മയാണ് വിജയം തരുന്നത്. വിജയം എന്നു പറഞ്ഞാൽ എന്താണ്? മുക്തിയാണ് നമ്മുടെ വിജയം. ആനന്ദമാണ് നമ്മുടെ വിജയം. ബന്ധനത്തിൽനിന്നുള്ള മോചനമാണ് വിജയം. ഈ വിജയം തരുന്നത് അംബയാണ്.

പാപപങ്കിലമഹം ഭാനമാകുവതിനാൽ വൻഭാരമാർന്ന തനുവും ഭാനമാമുലകവും ഭാനമാകുമഖിലം. എല്ലാ വ്യക്തികളിലും രണ്ടു തരത്തിലുള്ള ഞാനുണ്ട്. ഒന്നു നമ്മുടെ ശുദ്ധമായിരിക്കുന്ന അഹം. വേറൊന്ന് പാപംകൊണ്ട് കറപിടിച്ചിട്ടുള്ള സാധാരണഗതിയിലുള്ള ഒരഹം. ഈ രണ്ടു 'ഞാൻ' എപ്പോഴും നമ്മുടെ ഉള്ളിൽ പ്രവർത്തിക്കുന്നുണ്ട്. അതിൽ ഒരു 'ഞാൻ' ശുദ്ധമായിരിക്കുന്ന ആത്മാവാണ്. വേറൊരു 'ഞാൻ' മനസ്സിനോടും ശരീരത്തോടും താദാത്മ്യപ്പെട്ടിരിക്കുന്ന സങ്കുചിതമായിരിക്കുന്ന താൽക്കാലികഭാവമാണ്. അപ്പോൾ പാപംകൊണ്ടു കറപിടിച്ച ഞാനിനെ നമ്മൾ ശുദ്ധീകരിക്കുമ്പോൾ യഥാർത്ഥത്തിലുള്ള 'ഞാൻ' നമ്മളിൽ പ്രത്യക്ഷപ്പെടും. അതുകൊണ്ടാണ് പാപപങ്കിലം അഹം ഭാനമാകും എന്നു പറയുന്നത്. പാപംകൊണ്ട് കറപിടിച്ച ഞാൻ ഭാനമാകും. ഭാനം എന്നു പറഞ്ഞാൽ അറിവിന്റെ വീചികൾ. ഞാൻ അറിവിന്റെ പ്രകാശമായിത്തീരും.

വളരെ തെറ്റുദ്ധാരണ ഉണ്ടാക്കുന്ന ഒരു ശ്ലോകമാണിത്. അതുകൊണ്ടുതന്നെ സൂക്ഷ്മതയോടുകൂടി മനസ്സിലാക്കേണ്ട ഒരു ശ്ലോകവുമാണിത്. സാധാരണ ബുദ്ധികൊണ്ട് ഈ ശ്ലോകത്തിന്റെ സ്വഭാവം ഇഴ പിരിച്ചെടുക്കാൻ പറ്റുകയില്ല. പാപപങ്കിലമാണ് അഹം. കറയുള്ള, സങ്കുചിതത്വമുള്ള, അജ്ഞാനമുള്ള ഞാൻ ഭാനമായി മാറുന്നത് എങ്ങനെയാണ്? നമ്മൾ ശുദ്ധമായിരിക്കുന്ന ഞാനിനെ അനുസന്ധാനം ചെയ്യുമ്പോൾ അമ്മ നമുക്കു വിജയം തരുന്നു. ഉടനടി എന്ത് സംഭവിക്കുന്നു? വൻഭാരമാർന്ന തനുവും ഭാനമാം. ഉടനടി ശാരീരിക ബോധം, ശാരീരികതയോടുള്ള പ്രിയങ്ങൾ, അഭിരമനങ്ങൾ, രതികൾ അവയൊക്കെ കുറഞ്ഞുകുറഞ്ഞുവരും. അതെല്ലാം അറിവിന്റെ പ്രകാശമായി മാറും.

എപ്പോഴും മനസ്സിലാക്കേണ്ടുന്നത് എന്റെ ശരീരവും മനസ്സും പ്രകാശം മാത്രമാണ് എന്നാണ്. എന്റെ ഉള്ളിലും പുറത്തുമെല്ലാം വ്യാപിച്ചിരിക്കുന്നത് ഒരേയൊരു പ്രകാശമാണ്. ആ പ്രകാശം മാത്രമാണ് ഞാൻ എന്നു കരുതുമ്പോൾ ജീവിതത്തിനു ലഘുത്വം വരും. ഇതൊരു ധ്യാനവിഷയമാണ്. ഇതിനെ എപ്പോഴും ധ്യാനിക്കണം. ജർമ്മനിയിൽ ഗോയ്ഥേ എന്നു പേരുള്ള പ്രശസ്ത മിസ്റ്റിക്ക് കവിയുണ്ട്. എല്ലാവരും മരിക്കുന്ന സമയത്ത് ദുഃഖിക്കുന്നത് ലോകവിഷയങ്ങളെക്കുറിച്ചോർത്താണ്.  പക്ഷേ, മരിക്കുന്ന സമയത്ത് ഗോയ്ഥെ

അങ്ങനെയല്ല പറഞ്ഞത്. ഗെയ്ഥെ പറഞ്ഞത്, വെളിച്ചം.... വെളിച്ചം... കൂടുതൽ വെളിച്ചം..... വേണമെന്നാണ്.

വെളിച്ചത്തിലേക്കുള്ള അഭിനിവേശം പണ്ടുമുതൽക്കേ നമ്മിലുണ്ട്. വെളിച്ചം അറിവാണ്. അപ്പോൾ എപ്പോഴും അനുസന്ധാനം ചെയ്യേണ്ടുന്നതും അന്വേഷിക്കേണ്ടുന്നതും സർവത്ര നിറഞ്ഞിരിക്കുന്ന വെളിച്ചത്തെയാണ്. നമ്മുടെ സത്ത അതാണ്. പാപങ്ങൾ ഒഴിയുമ്പോൾ ശാരീരികമായ ഭാരം കുറയുന്നു. പിന്നെ അഖിലം ഉലകവും ഭാനമാകും. ഈ സകല ജഗത്തും ഇപ്രകാരമുള്ള പ്രകാശകിരണമായി മാറും. ഒരേയൊരു ചൈതന്യം മാത്രമേ ചുറ്റുപാടും കാണുകയുള്ളൂ. ആനുഭൂതികമായിരിക്കുന്ന ഒരു തലത്തിലേക്ക് ഗുരുവിന്റെ ഈ കൃതി പ്രവേശിക്കുകയാണ്. ആ അവസ്ഥയിൽ എല്ലാവരുടെ മുഖത്തും കാണുന്നത് ചൈതന്യമാണ്. ദൈവത്തിന്റെ ചൈതന്യം.

വിവേകാനന്ദസ്വാമികൾ ചെറുപ്പത്തിൽ നരേന്ദ്രനായിരിക്കുന്ന സമയത്ത് ശ്രീരാമകൃഷ്ണപരമഹംസരുടെ അടുത്തു ചെന്നു ചോദിച്ചു: “അങ്ങ് ദൈവത്തെ കണ്ടിട്ടുണ്ടോ?” ഇതു കേട്ടപ്പോൾ പരമഹംസർ പറഞ്ഞു: “ഞാൻ ഇപ്പോഴും കണ്ടുകൊണ്ടിരിക്കുന്നു.”

ദൈവം എവിടെയാണ്? നരേന്ദ്രൻ ചോദിച്ചു.

“ഇവിടെതന്നെ കണ്ടുകൊണ്ടിരിക്കുന്നു.” പരമഹംസർ പറഞ്ഞു.

“എന്തിന്റെ രൂപത്തിൽ? ആരുടെ രൂപത്തിൽ?”നരേന്ദ്രൻ ചോദിച്ചു.

“നിന്റെ രൂപത്തിൽ ഞാൻ കണ്ടുകൊണ്ടിരിക്കുന്നു.” പരമഹംസർ പറഞ്ഞു. ഒരു വ്യക്തി ആത്മഗതമായിരിക്കുന്ന ഈ പ്രകാശത്തെ അറിയുന്ന മാത്രയിൽ ലോകം മുഴുവനും പ്രകാശവത്താകുന്നു. ലോകം മുഴുവനും ചൈതന്യരൂപമായിത്തീരുന്നു. ലോകത്തു പിന്നെ പാപപങ്കിലമായിരിക്കുന്ന ഒരു ഉണ്മയെ കാണുന്നില്ല. നീ ‘പാപി പാപി’ എന്നു പറയുന്ന ആ തലത്തിലേക്ക് പിന്നെ അവൻ വരുന്നില്ല. എല്ലാം ഈശ്വരസ്വരൂപമായി അവനിൽ കാണുന്നു.

## എട്ട്

സത്തായി നിന്നുപരി ചിത്തായി രണ്ടുമൊരു
മുത്തായി മൂന്നുമറിയും
ഹൃത്തായി നിന്നതിനു വിത്തായി വിണ്ണോടു മ-
രുത്തായി ദൃഷ്ടി മുതലായ്
കൊത്തായിടും വിഷയവിസ്താരമന്നമതി-
നത്താവുമായി വിലസും
സിദ്ധാനുഭൂതിയിലുമെത്താതെയാമതിമ-
ഹത്തായിടും ജനനി നീ.

| | | |
|---|---|---|
| ഉപരി | - | എല്ലാ നാമരൂപങ്ങൾക്കും അതീതമായി |
| സത്തായി നിന്നു | - | ജനനി സത്തായി നിൽക്കുന്നു |
| ചിത്തായി | - | ആ സത്തുതന്നെ അറിവായും നിൽക്കുന്നു. |
| രണ്ടും ഒരു മുത്തായി | - | സത്തും ചിത്തും ആനന്ദമായും നിൽക്കുന്നു. |
| മൂന്നുമറിയും | - | സത്തിനേയും ചിത്തിനേയും ആനന്ദത്തേയും അറിയുന്ന |
| ഹൃത്തായിനിന്ന് | - | സാക്ഷിചൈതന്യമായി ജനനി നിൽക്കുന്നു. |
| അതിനു വിത്തായി | - | അതിന്റെയെല്ലാം ആദികാരണവും ജനനിതന്നെ. |
| വിണ്ണോടു മരുത്തായി | - | ആകാശവും വായുവും എല്ലാം ജനനിതന്നെ. |
| ദൃഷ്ടി മുതലായ് | - | കണ്ണ് തുടങ്ങിയ ഇന്ദ്രിയങ്ങളും ജനനിതന്നെ. |
| അന്നം | - | അന്നമായിരിക്കുന്ന |
| കൊത്തായിടും വിഷയവിസ്താരം | - | അനന്തമായ വിഷങ്ങളുടെ കൂട്ടവും ജനനിതന്നെ. |
| അതിന് അത്താവുമായി വിലസും | - | ഈ അന്നമെല്ലാം കഴിക്കുന്നതും ജനനിതന്നെ. |
| സിദ്ധാനുഭൂതിയിലും | - | സിദ്ധന്മാരുടെ അനുഭൂതിക്കുപോലും |
| എത്താതെയാം | - | ഉൾക്കൊള്ളാനാവാത്തത്ര |
| അതിമഹത്തായിടും | - | അനന്തവ്യാപ്തിയുള്ളവളാണ് |
| ജനനി നീ | - | സർവ്വത്തിനേയും ജനിപ്പിക്കുന്ന അമ്മയാകുന്ന നീ. |

# സാക്ഷിയായി ജീവിയ്ക്കുക

സിദ്ധാനുഭൂതിയിലുമെത്താതെയാം അതിമഹത്തായിടും ജ നനി നീ. ഈ ശ്ലോകത്തിന്റെ അവസാനത്തെ വരി ഒരു അത്ഭുതം പോലെ തോന്നും. സിദ്ധന്മാരുടെ അനുഭൂതിയിൽപോലും ഈ അമ്മ യുടെ അനുഭവം പൂർണ്ണമായി വരുന്നില്ലത്രേ. ആരാണ് സിദ്ധന്മാർ എന്നു പറയുന്നവർ? ഒരു പ്രത്യേക കാമനയോടുകൂടി പ്രത്യേക ലക്ഷ്യത്തിലേക്ക് സാധനകൾ ചെയ്ത് ആ കാമനകളുടെ നേട്ടം കൈവരുത്തുന്നവരാണ് സിദ്ധന്മാർ.

യോഗശാസ്ത്രത്തിൽ പ്രധാനമായും എട്ടു സിദ്ധികളാണ് അവതരി പ്പിക്കുന്നത്. അണിമ, മഹിമ, ഗരിമ ലഘിമ, പ്രാപ്തി, പ്രാകാമ്യം, ഈശിത്വം, വശിത്വം എന്നിവയാണവ. ഒരാൾക്ക് സാധനകളിലൂടെ അദ്ദേ ഹത്തിന്റെ ശരീരത്തെ അണുവിനോളം ചെറുതാക്കി കൊണ്ടുവരുവാൻ കഴിയും. ഇത് അണിമ എന്ന സിദ്ധിയാണ്. സാധനകൾ അനുഷ്ഠിച്ചു നേട്ടങ്ങൾ കൈവരിക്കുന്നത് സിദ്ധന്മാരുടെ സവിശേഷതയാണ്. ചില സിദ്ധന്മാർ സാധനകൾ ചെയ്ത് ശരീരത്തെ വളരെ ബൃഹത്താക്കും. ഇതിനെ മഹിമ എന്നു പറയും. രാമായണത്തിൽ ഹനുമാൻ ലങ്കയി ലേക്കു ചാടുന്ന സമയത്ത് ശരീരത്തെ ചെറുതാക്കി സുരസയുടെ വായിലൂടെ കയറി ചെവിയിലൂടെ പുറത്തുവന്നു. പിന്നീട് സുരസയുടെ മുമ്പിൽ ശരീരത്തെ പർവതീകരിക്കുകയും ചെയ്തു. ഇത് അണിമ-മഹിമ സിദ്ധികൊണ്ടാണ്.

ഇനി സിദ്ധികൊണ്ട് ശരീരത്തെ വളരെ ഭാരം കുറഞ്ഞതാക്കും. വേണമെങ്കിൽ കാറ്റിൽ പറന്നുനടക്കാം, വെള്ളത്തിൽ ഒഴുകിനടക്കാം. ഇതിന്റെ പേരാണ് ലഘിമ. എടുത്താൽ പൊന്താത്ത ഭാരമുള്ളത്ര അവസ്ഥയിലേക്കു മാറുന്ന സിദ്ധിയെ ഗരിമ എന്നു പറയും. ഹനുമാൻ തന്നെ തന്റെ വാലിന്റെ ഭാരം കൂട്ടി ഭീമസേനനെ പരീക്ഷിക്കുന്നത് ഗരിമാസിദ്ധികൊണ്ടാണ്. ആഗ്രഹിക്കുന്ന ഏതൊരു വസ്തുവി നേയും സങ്കല്പമാത്രംകൊണ്ട് നേടിയെടുക്കുന്നതാണ് പ്രാപ്തി.

വസ്തു എവിടെയുള്ളതായാലും എപ്പോൾ ഉള്ളതായാലും അതിനെ പ്രാപിയ്ക്കാനാവും. വസ്തുക്കളുടെ ലഭ്യതയില്ലാതെതന്നെ ആഗ്രഹനിവൃത്തി വരുത്തുന്നതാണ് പ്രാകാമ്യം. ഭൗതികവസ്തുക്കളെ സൃഷ്ടിക്കുകയും നിയന്ത്രിക്കുകയും ഭരിക്കുകയും ചെയ്യുന്ന സിദ്ധിയാണ് ഈശിത്വം. എന്തിനേയും തന്നിലേക്കു വശീകരിക്കുന്ന കഴിവാണ് വശിത്വം. ഇവ എട്ടും ചേർന്നതാണ് അഷ്ടൈശ്വര്യ സിദ്ധികൾ. ഇതെല്ലാം സിദ്ധന്മാർ കൈവരുത്തുന്ന സിദ്ധികളാണ്. ഇങ്ങനെയുള്ള സിദ്ധന്മാരുടെ ജീവിതത്തിൽപോലും പൂർണ്ണമായി ജനനി ഒതുങ്ങുന്നില്ല. അത്രയും മഹത്തായിരിക്കുന്നതാണ് ജനനി യുടെ വിപുലചേതന. ജനനി എല്ലായിടത്തും നിറഞ്ഞിരിക്കുന്നതാണ് (all pervaded). അനന്തമായിരിക്കുന്ന അമ്മയുടെ ശരീരത്തെ ഉൾക്കൊള്ളുവാൻ പോരുന്ന ഒരു സിദ്ധമനസ്സും ഇല്ലത്രേ. അതുകൊ ണ്ടാണ് പറയുന്നത് സിദ്ധാനുഭൂതിയിലും എത്താതെ ആ അതിമഹ ത്തായിടും ജനനി നീ എന്ന്.

പിന്നെ എങ്ങനെയാണ് സാധാരണക്കാരായ ആളുകൾക്ക് അമ്മയെ പ്രാപിക്കാൻ കഴിയുക? ശരീരത്തെ ചെറുതാക്കാനും വലു താക്കാനും ഭാരം കുറക്കാനും ഭാരം കൂട്ടാനുമൊക്ക കഴിയുന്ന ഇത്രയും വലിയ സിദ്ധന്മാർക്കുപോലും കഴിയാത്ത ഈ അമ്മയുടെ അനുഭവം നമ്മെപ്പോലെ സാധാരണക്കാരായ ആളുകൾകൾക്കുണ്ടാ കുന്നതെങ്ങനെയാണ്? അതുകൊണ്ട് അമ്മയെ അറിയണമെങ്കിൽ അതിനു തടസ്സമായി നിൽക്കുന്ന ഘടകത്തെ എടുത്തുമാറ്റണം. നമ്മു ടെകൂടെതന്നെ അമ്മയുണ്ട്. നമ്മുടെ ഉള്ളിന്റെ ഉള്ളിലെ ചൈതന്യ മായി അമ്മ ഇരിക്കുന്നുണ്ട്. അതിന്റെ മുന്നിലിരിക്കുന്ന മറ, കാലദേ ശങ്ങൾകൊണ്ടുള്ള ഉടയാട ഒന്നു മാറ്റിനോക്കിയാൽ മതി. കാലദേ ശംകൊണ്ടു നമ്മുടെ മനസ്സിൽ ബാധിച്ചിട്ടുള്ള ചിലന്തിവല ഒന്നു തൂത്തുകളഞ്ഞാൽ മതി. അപ്പോൾ അമ്മയുടെ സ്വരൂപത്തെ ദർശി ക്കാൻ കഴിയും. സിദ്ധന്മാരുടെ ഉള്ളിലും ഈ കാലദേശങ്ങളുടെ ചിലന്തിവലയുണ്ട്. സിദ്ധന്മാരുടെ മനസ്സും കാമനയുള്ളതാണ്. അതു കൊണ്ടാണ് സിദ്ധന്മാരുടെ മനസ്സിലും അമ്മ വരുന്നില്ല എന്നു പറയുന്നത്. എവിടെ കാമനയില്ലയോ അവിടെ അമ്മ അനുഭൂത മാകുന്നു, ദർശനമരുളുന്നു. വിശ്വജനനി നമ്മുടെ ഉള്ളിൽ സത്ത യായി ഇരിക്കുന്നുണ്ട്. ജ്ഞാനമായി ഇരിക്കുന്നുണ്ട്. ആനന്ദമായി ഇരിക്കുന്നുണ്ട. അതുകൊണ്ട് പറയുന്നു: സത്തായി നിന്ന് ഉപരി ചിത്തായി രണ്ടും ഒരു മുത്തായി.

കേൾക്കുമ്പോൾ വളരെ കാവ്യാത്മകമാണ്. ആത്മാവിന്റെ സ്വരൂപം എന്തെന്ന് ഗുരുക്കന്മാർ പറഞ്ഞുതരുമ്പോൾ മൂന്നു വാക്കുകൾ പ്രത്യേകം എടുത്തു മനസ്സിലാക്കിത്തരുന്നു. അത് സത്ത്, ചിത്ത്, ആനന്ദം എന്നിവയാണ്. ഈ മൂന്നു വാക്കുകളേയും സംയോജിപ്പിച്ച് ഒരു സമസ്തപദമായി സച്ചിദാനന്ദം എന്നു പറയും. സർവം ഹി സച്ചിദാനന്ദം. എല്ലാം സച്ചിദാനന്ദമാണ്. ബ്രഹ്മം സച്ചിദാനന്ദമാണ്. ആത്മാവ് സച്ചിദാനന്ദമാണ്. സച്ചിദാനന്ദം എന്ന് ഒറ്റവാക്കിൽ പറയുമെങ്കിലും മൂന്നു തരത്തിലാണ് അവ നമുക്ക് അനുഭവമാകുന്നത്. സാധാരണക്കാർ ആത്മാവിന്റെ സ്ഥാനത്ത് ലോകത്തിലെ ഏതെങ്കിലും ഒരു വസ്തുവിനെയാണ് അറിയുന്നത്.

അങ്ങനെ ലോകസ്ഥിതമായ ഒരു വസ്തുവിനെ നമ്മൾ അറിയുമ്പോൾ അതിൽ മൂന്നു കാര്യങ്ങൾ ആത്മാവിന്റെ ഭാവമായി പ്രതിഫലിക്കുന്നുണ്ട്. അതു നമ്മൾ മനസ്സിലാക്കാറില്ല. പുസ്തകമുണ്ട്, മേശയുണ്ട്, കസേരയുണ്ട്, ഞാനുണ്ട്, നീയുണ്ട്, അവനുണ്ട്, അവളുണ്ട് എന്നൊക്കെ നാം പറയുന്നു. 'ഉണ്ട് ' എന്നു പറയുമ്പോഴെല്ലാം വസ്തുവിന്റെ ഉണ്മയെയാണ് ദ്യോതിപ്പിക്കുന്നത്. ഈ ഒരു വസ്തുവിന് ഇവിടെ ഉള്ളതായിരിക്കാൻ കഴിയുമ്പോൾതന്നെ അവിടെ ഇല്ലാതിരിക്കാനാണ് കഴിയുന്നത്. അവിടേയും ഉള്ളതാകാൻ കഴിയുന്നില്ല. ആ വസ്തുവിനുതന്നെ അതിന്റെ വശങ്ങളിൽ-വലതുവശത്തോ ഇടതുവശത്തോ ഉള്ളതാകാൻ കഴിയുന്നില്ല. അതിന് ഇവിടെ മാത്രമേ ഉള്ളതാകാൻ കഴിയുന്നുള്ളൂ. കാരണം അതിന് ഇവിടെ മാത്രമേ ഉണ്മയുള്ളൂ. ഈ മേശയുടെ സ്വഭാവം വച്ചുനോക്കുമ്പോൾ ഈ മേശയ്ക്ക് ദേശകാലപരിമിതമായ ഒരു ഉണ്മയാണ് ഉള്ളത്. മേശ ഉണ്ട് എന്ന് നമ്മൾ പറയുന്നു. എന്നാൽ ഈ മേശയുടേത് സർവ്വവ്യാപകത്വമുള്ള ഉണ്മയല്ല. ഇത് എല്ലായിടത്തും ഇല്ല. ഒരു വസ്തുവിനെ നമ്മൾ അറിയുമ്പോൾ ഉണ്മയുണ്ടെങ്കിലും ആ ഉണ്മയെ സർവ്വവ്യാപകതയിൽ അറിയുന്നില്ല.

ഉണ്മ എന്നു പറയുമ്പോൾ വേറൊരു കാര്യംകൂടി മനസ്സിലാക്കണം. മേശയുടെ ഉണ്മയെ അതിനു സ്വയം അറിയാൻ കഴിയുകയില്ല. ഈ മേശയ്ക്ക് 'ഞാൻ ഉണ്ട്' എന്നു സ്വയം ബോധമില്ല. അതുകൊണ്ട് ഇതു ജഡമാണ്. ഇതിനെ അറിയുന്നത് ആരാണ്? ഞാനാണ് അറിയുന്നത്. ഞാൻ അറിയുന്നു എന്നുള്ളതുകൊണ്ടാണ് ഈ മേശയ്ക്ക് ഉണ്മയുണ്ടായിരിക്കുന്നത്. അല്ലാതെ ഈ മേശ ഇവിടെ ഇരിക്കുന്നതുകൊണ്ടല്ല. കുറച്ച് ഉൾക്കാഴ്ചയുണ്ടെങ്കിൽ മാത്രമാണ്

ഇതിലേക്കു കടക്കാൻ കഴിയുകയുള്ളൂ. വളരെ രസകരമായിരിക്കുന്ന ഒരു അന്വേഷണമാണിത്. ഈ ലോകം നമ്മുടെ മുമ്പിൽ ഉണ്ടായിരിക്കുന്നതുകൊണ്ടല്ല ലോകത്തിന് ഉണ്മ ഉണ്ടായിരിക്കുന്നത്. ലോകത്തെ അറിയുന്ന ഞാൻ ഉള്ളതുകൊണ്ടാണ് ഈ ലോകത്തിന് ഉണ്മ ഉണ്ടായിരിക്കുന്നത്. ഞാനില്ലെങ്കിലോ? അറിയുന്ന ഞാനില്ലെങ്കിൽ ഈ ലോകത്തിന് ഉണ്മയില്ല. അപ്പോൾ അറിയുന്നു എന്ന അർത്ഥത്തിൽ ഈ മേശയ്ക്ക് അതിന്റെ ഉള്ളിൽ അങ്ങനെയൊരു സാധ്യതയില്ല. സ്വയം അറിയാനുള്ള ഒരു സാധ്യത ഇപ്പോൾ ഇതിനില്ല. അതറിയുന്നത് ഞാനാണ്. അപ്പോൾ ഞാൻ അറിയുന്നു എന്നുള്ളതുകൊണ്ട് ഞാൻ ചിത്താണ്. അമ്മയെ അതുകൊണ്ട് ചിദ്രൂപിണി എന്നു പറയും. സദ്രൂപിണി അമ്മ, ചിദ്രൂപിണി അമ്മ, ആനന്ദരൂപിണി അമ്മ. അമ്മ ഒരേസമയം സദ്രൂപിണിയും ചിദ്രൂപിണിയും ആനന്ദരൂപിണിയും ആണ്. ഇനി എന്ത് അറിയുമ്പോഴും ആ അറിവ് നമ്മളിൽ ഉണ്ടാക്കുന്നത് ആനന്ദമാണ്. പക്ഷേ, നമുക്ക് ആ ആനന്ദത്തിന്റെ പൂർണ്ണത കിട്ടാറില്ല. നമുക്ക് ഒന്നുകിൽ അത് സുഖമായിരിക്കും. അല്ലെങ്കിൽ ദുഃഖമായിരിക്കും.

ആനന്ദത്തിന്റെ ദ്വന്ദ്വാത്മകമായ വശമാണ് നമുക്കറിയാൻ കഴിയുന്നത്. അതുപോലെതന്നെ അറിവിന്റെയും ദ്വന്ദ്വാത്മകമായിട്ടുള്ള വശമാണ് നമുക്കറിയാൻ കഴിയുന്നത്. ഉണ്മയുടെ ദ്വന്ദ്വാത്മകമായിരിക്കുന്ന വശങ്ങളാണ് നമുക്കറിയാൻ കഴിയുന്നത്. ഉണ്ട് അല്ലെങ്കിൽ ഇല്ല. എന്നാൽ ജനനിയെ സംബന്ധിച്ചിടത്തോളം ഇല്ല എന്ന ഭാവമില്ല. അറിയുന്നില്ല എന്ന ഒന്നില്ല. ആനന്ദിക്കുന്നില്ല എന്ന ഒന്നില്ല. എപ്പോഴും ആനന്ദം. സർവ്വം ഹി സച്ചിദാനന്ദം എന്ന് അതുകൊണ്ട് നാരായണ ഗുരു പറയും.

"സർവം ഹി സച്ചിദാനന്ദം
നേഹ നാനാസ്തി കിഞ്ചന
യ പശ്യതീഹ നാനേവ
മൃത്യോർ മൃത്യും സ ഗച്ഛതി."

ആരൊരുവൻ ഈ സച്ചിദാനന്ദത്തെ അറിയാതിരിക്കുന്നുവോ അവൻ മൃത്യുവിൽനിന്നും മൃത്യുവിലേക്കു പൊയ്കൊണ്ടിരിക്കുന്നു. ഉപനിഷത്ത് നമ്മെ പഠിപ്പിക്കുന്നത് മൃത്യുവിൽനിന്ന് അമൃതത്വത്തിലേക്ക് ചലിക്കാനാണ്. അപ്പോൾ ഇവിടെ പറഞ്ഞ കാര്യങ്ങൾ അദ്വൈതവേദാന്തത്തിന്റെ മർമ്മപ്രധാനമായിരിക്കുന്ന ഒരു സംഗതിയാണ്. ഈ തത്ത്വം നമുക്ക് അല്പമെങ്കിലും അനുഭവിക്കാൻ

കഴിഞ്ഞാൽ, ഞാൻ സത്താണെന്നും ഞാൻ ചിത്താണെന്നും ഞാൻ ആനന്ദമാണെന്നും അനുഭവിക്കാൻ കഴിഞ്ഞാൽ സർവ്വവിധത്തിലുള്ള ദുഃഖങ്ങളും നമ്മുടെ ഉള്ളിൽനിന്നും പോകും. വിശ്വജനനിയെക്കുറിച്ചാണ് ഇവിടെ പറയുന്നതെങ്കിലും ആ വിശ്വജനനി ഞാൻതന്നെയാണ്. നാം ഓരോരുത്തരും ആ ജനനിയാണ്. അതു നമ്മിൽനിന്ന് അന്യമായിരിക്കുന്ന ഒന്നല്ല. അങ്ങനെ കരുതാനേ പാടില്ല. നമ്മിൽനിന്നാണ് വിശ്വം ജനിക്കുന്നതും നമ്മിൽതന്നെയാണ് വിശ്വം നിലനിൽക്കുന്നതും നമ്മളിൽതന്നെയാണ് വിശ്വം തിരോഭവിക്കുന്നതും. ആ ഒരു വിശ്വത്തെക്കുറിച്ചാണ് ഇവിടെ പറയുന്നത്. നമ്മിലാണ് അനുഭവങ്ങൾ ഉണ്ടാകുന്നതും നിലനിൽക്കുന്നതും മറഞ്ഞുപോകുന്നതും. അനുഭവങ്ങളെയാണ് വിശ്വം അല്ലെങ്കിൽ പ്രപഞ്ചം എന്നു പറയുന്നത്.

നമ്മിൽ സംഭവിക്കുന്ന എല്ലാ അനുഭവങ്ങളും പ്രാപഞ്ചികമാണ്. പ്രാപഞ്ചികം എന്നു പറഞ്ഞാൽ പ്രപഞ്ചസംബന്ധമാണ്. അതിൽനിന്നും മുക്തി നേടണമെങ്കിൽ ഞാൻ സത്താണെന്നറിയണം. ഞാൻ തന്നെയാണ് അറിവായിരിക്കുന്നതെന്നറിയണം. ഞാൻ തന്നെയാണ് ആനന്ദമായിരിക്കുന്നതെന്നറിയണം. അങ്ങനെ പറയുമ്പോൾ സത്തും ചിത്തും ആനന്ദവും വേറെ വേറെയാണെന്നല്ല. സത്തിൽ ചിത്തിരിക്കുന്നു. ചിത്തിൽ ആനന്ദമിരിക്കുന്നു. സത്തിൽ ആനന്ദവും ചിത്തും ഇരിക്കുന്നു. ചിത്തിൽ സത്തും ആനന്ദവുമിരിക്കുന്നു. ഇനി ആനന്ദത്തിൽ സത്തും ചിത്തുമിരിക്കുന്നു. ഇതു പറയുമ്പോൾ ആകെ കുഴഞ്ഞുമറിഞ്ഞ അവസ്ഥപോലെ നമുക്കു തോന്നരുത്. എല്ലാറ്റിലും എല്ലാം ഇരിക്കുന്നു എന്നാണ്. സാധാരണ ജീവിതത്തതിൽ നമുക്കങ്ങനെയൊന്നും അറിയാൻ കഴിയാറില്ല.

എങ്ങനെയാണ് ഈ ഏകമായിരിക്കുന്ന സച്ചിദാനന്ദത്തെ അറിയുക? നമുക്കറിയാൻ കഴിയുന്നത് സാധാരണലോകത്തെ സാധാരണ കാര്യങ്ങൾ മാത്രമാണ്. വിശക്കുമ്പോൾ കടയിൽപോയി കുറച്ചു സാധനങ്ങളൊക്കെ വാങ്ങിക്കൊണ്ടുവന്ന് ചോറും കറിയും ഒക്കെ ഉണ്ടാക്കിക്കഴിക്കണം. പണമില്ലാതാകുമ്പോൾ പണമുണ്ടാക്കാനായി തൊഴിലെടുക്കാൻ പോകണം. അല്ലെങ്കിൽ ബിസിനസ്സു ചെയ്യണം. അപ്പോൾ പണം കിട്ടുന്നു. ആ പണംകൊണ്ട് ജീവിക്കുന്നു. വിശക്കുമ്പോൾ ഭക്ഷണം കഴിച്ചാൽ സുഖമുണ്ട്. പണിയെടുത്തു ക്ഷീണിക്കുമ്പോൾ ഉറങ്ങിയാൽ സുഖമുണ്ട്. ഇനി ഒരു ദിവസമോ രണ്ടു ദിവസമോ ഒഴിവു കിട്ടുകയാണെങ്കിൽ വിനോദത്തിനായി എവിടെ

യെങ്കിലും പോകണം. ഉല്ലാസയാത്രക്കു പോവുകയോ തീർത്ഥാടനം പോവുകയോ സിനിമക്കു പോവുകയോ സർക്കസു കാണാൻ പോവുകയോ അല്ലെങ്കിൽ പാർക്കിൽ ചെന്നിരിക്കുകയോ ചെയ്യും. ഇതൊക്കെയാണ് സാധാരണ നമ്മുടെ ജീവിതം.

നമ്മുടെ ജീവിതത്തിൽ എല്ലാ ആവശ്യങ്ങളും ഏറെക്കുറെയൊക്കെ നിറവേറ്റിക്കഴിഞ്ഞിരിക്കുകയാണ്. അങ്ങനെ നിറവേറ്റിക്കഴിഞ്ഞിട്ടും നമ്മൾ എന്തുകൊണ്ട് നമ്മുടെ ഉള്ളിലേക്ക് പോകുന്നില്ല. നമ്മൾ ഇപ്പോഴും പുറത്തുതന്നെ തപ്പിത്തടഞ്ഞുനടക്കുകയാണ്. ആനന്ദം ബാഹ്യമായ ലോകത്ത് തിരഞ്ഞ് കാണേണ്ടതല്ല. അത് കണ്ണുകൾ അഞ്ചും ഉള്ളടക്കി തെരുതെരെ വീണുവണങ്ങി ഓതിയെടുക്കേണ്ടതാണെന്ന് നമ്മൾ അറിയുന്നില്ല. അകമുഖമായി, ഉള്ളിലേക്ക് തിരിഞ്ഞിട്ടാണ് സത്യത്തെ അറിയേണ്ടത്. പുറത്ത് തിരഞ്ഞിട്ടല്ല. പുറത്ത് സത്യത്തെ തിരഞ്ഞാൽ നിങ്ങൾക്കതു കാണാൻ കഴിയുകയില്ല.

ഒരു ആമ എങ്ങനെയാണോ ഒരു അപകട സാഹചര്യത്തിൽ കൈകളും കാലുകളും തലയുമൊക്കെ ഉള്ളിലേക്കു വലിച്ച് അതിന്റെ തോടിനുള്ളിലേക്ക് പോയി ഇരിക്കുന്നത് അതുപോലെ പുറത്തേക്ക് തള്ളിക്കൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളുടെ ശക്തിയെ കണ്ണുകളടച്ച് ധ്യാനനിമഗ്നമായി അകത്തേക്കു തിരിക്കണം. അന്തർമുഖമാക്കണം. എന്നിട്ടുവേണം സത്യത്തെ തിരയാൻ. അപ്പോൾ സത്യാനുഭവം ഉണ്ടാകും. ശാശ്വതമായ ഒരു ശാന്തി ഹൃദയത്തിന്റെ ഉള്ളിൽ ഒരു തേജസ്ഫുലിംഗമായി പ്രദീപ്തമാകും. നമ്മുടെ ഉള്ളിൽ മരണമില്ലാത്ത ഒരു ഞാനുണ്ടെന്ന് ആദ്യം ഒരു ചെറിയ മിന്നായംപോലെ, ഒരു മിന്നാമിനുങ്ങിന്റെ നുറുങ്ങുവെട്ടംപോലെ നമുക്കു ബോധ്യപ്പെടുത്തുന്നു. പിന്നീട് അത് വലിയ വലിയ പ്രകാശവലയമായി, ഒരു ജ്ഞാനവലയമായി, ഒരു പ്രഭാപൂരമായി ഉള്ളു മുഴുവനും വ്യാപിക്കാൻ തുടങ്ങും. ഇത് സ്വാനുഭവമായി മാറണമെങ്കിൽ അങ്ങനെയൊരു സാധനയും അന്വേഷണവും ജീവിതത്തിൽ നമ്മൾ കൈക്കൊള്ളേണ്ടതായിട്ടുണ്ട്.

ജ്ഞാനിയായ ഒരാളെ സംബന്ധിച്ചിടത്തോളം അയാൾ ഈ പ്രപഞ്ചത്തിലേക്ക് നോക്കുമ്പോൾ കാണുന്നത് നാനാവിധമായിരിക്കുന്ന നാമരൂപങ്ങളല്ല. ആത്മോപദേശതകത്തിൽ ഗുരു അതിനെപ്പറ്റി പറയുന്നത് ഇങ്ങനെയാണ്: "സകലവും ഉള്ളതുതന്നെ, തത്ത്വചിന്താഗ്രഹനിതു സർവ്വവും ഏകമായ് ഗ്രഹിക്കും." ഈ കാണുന്നതെല്ലാം ഉള്ളതുതന്നെ. ഇല്ലാത്തതല്ല. അപ്പോൾ ആദ്യം നമ്മൾ പഠിച്ചത് എങ്ങനെയാണ്? ഇതെല്ലാം മായ. ഈ കാണുന്ന നാമരൂപങ്ങളെല്ലാം

മായ. ഇതെല്ലാം വെറും തോന്നലുകളാണ്. മരുഭൂമിയിൽ കാണുന്ന കാനൽജലംപോലെ. നല്ല വെയിലുള്ള സമയത്ത് ടാറിട്ട റോഡിൽ അകലേക്കു നോക്കുമ്പോൾ ജലപ്രതീതി അനുഭവപ്പെടുന്നു. അതു പോലെയുള്ള ഒരു തോന്നൽമാത്രമാണ് പ്രപഞ്ചം എന്നു പറയു ന്നിടത്തുനിന്ന് ആത്മാനുഭൂതിയുടെ ഘട്ടത്തിൽ ഗുരു പറയുന്നു: "സക ലവും ഉള്ളതുതന്നെ തത്ത്വചിന്താഗ്രഹനിതു സർവ്വവും ഏകമായ് ഗ്രഹിക്കും." തത്ത്വത്തെ അറിയുന്നവൻ ഉള്ളിലേക്ക് തിരിഞ്ഞാണ് ഗ്രഹിക്കുന്നത്.

അല്ലാത്തപക്ഷം, മായയാം വൻപക ഭ്രമമേകിടുന്നു പാരം. മായ ഒരു വൻപകയാണ്. വൻപക എന്നൊക്കെയുള്ള വാക്കുകൾ ഗുരു വിന്റെ തനതു മുദ്രകളാണ്. വേറൊരാൾക്കും അങ്ങനെയുള്ള പദങ്ങ ളൊന്നും മലയാളത്തിൽ പ്രയോഗിക്കാൻ കഴിഞ്ഞിട്ടില്ല. നമ്മളെ എപ്പോഴും തലതിരിച്ചുകൊണ്ടിരിക്കുന്ന ഒരു വൻപക. കാണേണ്ട തിനെ കാണിക്കാതെ കാണേണ്ടാത്തതിനെ കാണിച്ചുതരുന്ന ഒരു വൻപകയാണിത്. മിത്രത്തെ ശത്രുവാക്കുകയും ശത്രുവിനെ മിത്രമാ ക്കുകയും ചെയ്യുന്ന ഒരു വൻപകയാണിത്. അതുകൊണ്ടാണ് മായയാം വൻപക പലതും ഭ്രമമോകിടുന്നു പാരം എന്നുഗുരു പറയുന്നത്. നമുക്കു പലതരത്തിലുള്ള ഭ്രമങ്ങൾ ഉണ്ടാക്കുന്നു. ഭ്രമങ്ങൾ വന്നുക ഴിഞ്ഞാലോ? അതായിരിക്കും നല്ലത്, അല്ല ഇതായിരിക്കും നല്ലത് എന്നൊക്കെ ചിന്തിച്ച് ഒന്നിൽനിന്നും വേറൊന്നിലേക്കും പലതി ലേക്കും നമ്മൾ പ്രയാണം ചെയ്തുകൊണ്ടിരിക്കും. വ്യക്തിബന്ധ ങ്ങൾ മാറികൊണ്ടിരിക്കും. ധനാഗമമാർഗ്ഗങ്ങൾ മാറ്റിക്കൊണ്ടിരിക്കും. സൗന്ദര്യസങ്കല്പങ്ങൾ മാറ്റിക്കൊണ്ടിരിക്കും. എല്ലാം നമ്മൾ മാറ്റി ക്കൊണ്ടിരിക്കും. ഈ മാറിക്കൊണ്ടിരിക്കുന്ന ലോകത്ത് അമരക്കാര നില്ലാതെ വള്ളം എങ്ങനെ കടലിൽകിടന്ന് ചുറ്റിക്കൊണ്ടിരിക്കുന്നുവോ അതുപോലെ നാം ജീവിതത്തിൽ കിടന്ന് ഉഴലുകയായിരിക്കും.

ഭർത്തൃഹരി അതിനെക്കുറിച്ച് പറയുന്നതിങ്ങനെയാണ്: നല്ല ചളി യുള്ള ഒരു കുളത്തിലേക്ക് ആന ഇറങ്ങിക്കഴിഞ്ഞാൽ ആനയ്ക്ക് പുറത്തേക്ക് കയറാൻ കഴിയുകയില്ല. ആന ഒരു കാലെടുത്തുവയ്ക്കു മ്പോഴേയ്ക്കും അതിന്റെ മറ്റേ കാൽ ചളിയിൽ താണുപോകും. അടുത്ത കാലെടുത്തുവയ്ക്കുമ്പോൾ വീണ്ടും ചളിയിലേക്ക് താണു പോകും. എത്ര കാലെടുത്തുവച്ചാലും ആന നീങ്ങുകയില്ല. അതേ പോലെയാണ് സാധാരണക്കാരായിരിക്കുന്നവരുടെ അവസ്ഥ. നമ്മൾ ജീവിതത്തിന് മറുകര ഉണ്ടെന്നു കരുതി ഓരോ കാലെടുത്ത് മുന്നോ

ട്ടുവയ്ക്കുന്തോറും കാൽ അഗാധമായ മായയുടെ ചളിയിൽ ആണ്ട മർന്ന് പോവുകയാണ്. മുന്നോട്ട് പ്രയാണമുണ്ടാകുന്നില്ല. എത്രയെത്ര പ്രതിസന്ധിയിലൂടെയാണ് മനുഷ്യജീവിതം കടന്നു പോകുന്നത്? അതൊക്കെ ആലോചിച്ചുനോക്കിയിട്ടുണ്ടോ? അതു കൊണ്ട് എല്ലാം സത്തായി കാണുക. എല്ലാം സത്യമായി കാണു ക. അസത്യമായി ഇവിടെ ഒന്നുംതന്നെ ഇല്ല. ഗാന്ധിജി ലോക ത്തിന് പഠിപ്പിച്ചുകൊടുക്കുന്നത് അതാണ്. സത്യമായി എല്ലാം അറി യുക. എല്ലാം സത്യമെന്നറിയുമ്പോൾ അതിനെ ജ്ഞാനമെന്നു പറ യുന്നു. ജ്ഞാനം എങ്ങനെയാണ് സംഭവിക്കുന്നത്? എല്ലാം സത്യ മെന്നുള്ള അനുഭവം ഉണ്ടാകുമ്പോൾ അത് ജ്ഞാനമായിത്തീരു ന്നു. അങ്ങനെയുള്ള ജ്ഞാനിയെ സംബന്ധിച്ചിടത്തോളം ജീവിതം ആനന്ദം മാത്രമായി രിക്കും. എപ്പോഴും ആനന്ദം. ഗുരു അതിനെ ക്കുറിച്ചു ഇങ്ങനെ പറയുന്നു:

“ആനന്ദക്കടൽ പൊങ്ങി
താനേ പായുന്നിതാ പരന്നൊരുപോൽ
ജ്ഞാനം കൊണ്ടതിലേറി
പാനം ചെയ്യുന്നു പരമഹംസജനം.”

പരമഹംസരായ ആളുകൾ ജ്ഞാനംകൊണ്ട് സത്യത്തിലേറി കടൽപോലെ ആനന്ദിച്ചുകൊണ്ടിരിക്കുന്നു. ആനന്ദം കടലാകുമ്പോൾ ആ കടലിൽ അലമാലകളില്ല. അത് സമമായിട്ടൊഴുകുകയാണ്. ഒരേ പോലെ ഒഴുകുകയാണത്. അതിൽ സുഖദുഃഖങ്ങളുടെ ദ്വന്ദ്വങ്ങളി ല്ല. ഏറ്റ ഇറക്കങ്ങളില്ല. അത് ആനന്ദത്തിന്റെ സമാനമായിരിക്കുന്ന പ്രവാഹമായിരിക്കുന്നു. പ്രവാഹം എന്നുപോലും പറയാൻ കഴിയാത്ത അവസ്ഥ. പ്രവാഹം ഉണ്ടാകണമെങ്കിൽ ഒന്ന് മറ്റൊന്നിലേക്ക് ഒഴുക ണം. എന്നാൽ ഇവിടെ അതിൽതന്നെ അത് ഒഴുകുന്നു. അതിൽതന്നെ അത് ക്രിയാത്മകമായിരിക്കുന്നു. ഇത് നമ്മൾ ഉള്ളറിയണം.

സത്തായിനിന്ന്, ഉപരി ചിത്തായി, രണ്ടും ഒരു മുത്തായി. ഈ മൂന്നുകാര്യങ്ങൾ പറയുമ്പോൾ ഇതിൽ സത്ത്, ചിത്ത്, മുത്ത്. മുത്ത് എന്ന ആലങ്കാരികഭാഷ ഉപയോഗിക്കുമ്പോൾ അതിനെ ആനന്ദം എന്നു മനസ്സിലാക്കണം. ഇനി മൂന്നുമറിയും ഹൃത്തായി. മൂന്ന് ഏതൊ ക്കെയാണ്? സത്ത്, ചിത്ത്, ആനന്ദം. ഇതിനെ മൂന്നിനേയും അറി യുന്ന ഹൃത്ത്. ഹൃത്ത് എന്നു പറഞ്ഞാൽ ഇതിനെ മൂന്നിനേയും ഒരേ സമയം അറിഞ്ഞുകൊണ്ടിരിക്കുന്ന ബോധം എന്നു മനസ്സിലാക്കണം. അപ്പോൾ ഇവിടെ മൂന്ന് എന്നു പറയാൻ കാരണമുണ്ട്. സാധാരണ

ഗതിയിൽ ഞാൻ ഒരു വസ്തുവിനെ അറിയുന്നു. അപ്പോൾ വസ്തു ഒന്ന്. അറിയുന്നവനായിരിക്കുന്ന ഞാൻ രണ്ട്. അറിയുമ്പോൾ ഉണ്ടാകുന്ന ഒരു സുഖം. അതു മൂന്ന്. ഈ മൂന്നിനേയും ഒരേസമയം സാക്ഷിയായി അറിഞ്ഞുകൊണ്ടിരിക്കുന്ന ഹൃത്ത്. സാക്ഷിയാകട്ടെ ഒരിക്കലും കർതൃഭാവമില്ലാതെ ജ്ഞാതൃഭാവമില്ലാതെ ഭോക്തൃഭാവമില്ലാതെ ഒരു ദർപ്പണംപോലെ പ്രതിഫലിപ്പിച്ചുകൊണ്ടിരിക്കുന്നു. വെറുതെ കണ്ടുകൊണ്ടിരിക്കുന്നു. ഒരു യോഗിയുടെ ജീവിതം, അദ്ദേഹത്തിന്റെ മുന്നിലൂടെ എന്തെല്ലാം അനുഭവങ്ങൾ കടന്നുപൊയ്ക്കൊണ്ടിരുന്നാലും അദ്ദേഹത്തിന്റെ ഉള്ളിൽ ഒരുതരത്തിലുള്ള സ്വാധീനവും അവ ചെലുത്തുന്നില്ല. അദ്ദേഹത്തിന്റെ മനസ്സിൽ ഒരു തരത്തിലുള്ള പാടുകളും വീഴ്ത്തുന്നില്ല. അതാണ് ഒരു യോഗിയുടെ ബോധത്തിന്റെ പ്രത്യേകത. ഒരു കണ്ണാടി ഒന്നിനേയും ഒപ്പിയെടുക്കാതെ വെറുതെ പ്രതിഫലിപ്പിക്കുന്നതുപോലെ, ദർപ്പണസദൃശമായിരിക്കുന്ന ബോധമാണ് ഒരു യോഗിയുടേത്.

അങ്ങനെയുള്ള ഒരു യോഗി ഈ ലോകത്തിൽ ജീവിയ്ക്കുമ്പോൾ അദ്ദേഹത്തെ ഒരിക്കലും നമുക്കു വിലയിരുത്താൻ കഴിയില്ല. അതുകൊണ്ടാണ് ഒരു സൈക്യാട്രിസ്റ്റിനും ഒരു സൈക്കോളജിസ്റ്റിനും ഒരു യോഗിയേയോ ഒരു ബുദ്ധനേയോ ഒരു ജ്ഞാനിയേയോ മനസ്സിലാക്കാൻ കഴിയില്ല എന്നു പറയുന്നത്. മനസ്സുള്ളിടത്തോളം മാത്രമാണ് ഒരു മനുഷ്യനെ മറ്റുള്ളവർക്ക് മനസ്സിലാക്കാൻ കഴിയുകയുള്ളൂ. ഒരാൾക്ക് വേറൊരാളെ മനസ്സിലാക്കണമെങ്കിൽ മനസ്സുവേണം. എന്നാൽ ജ്ഞാനിക്കു മനസ്സില്ലാത്തതുകൊണ്ട് ജ്ഞാനിയുടെ മനസ്സ് തിരോഭവിച്ചതുകൊണ്ട് ഒരു നിലയ്ക്കും ഇവരെ മനസ്സിലാക്കാൻ കഴിയില്ല. മനശ്ശാസ്ത്രജ്ഞർ പരാജയപ്പെടുന്നത് ജ്ഞാനബുദ്ധന്റെ മനസ്സ് മനസ്സിലാക്കാൻ ശ്രമിച്ച് അതിനു പറ്റാത്തതുകൊണ്ടാണ്.

സൈക്കോളജിയിലെ ഒരു പ്രത്യേകശാഖയായ ബിഹേവിയറിസം ഇന്നു വികസിച്ചുവന്നിട്ടുണ്ട്. അതിൽ ഒരാളെ അയാളുടെ പെരുമാറ്റം കാണുമ്പോൾ അയാളുടെ വർത്തമാനം കേൾക്കുമ്പോൾ അയാളുടെ ചേഷ്ടകൾ കാണുമ്പോൾ പുറത്തുനിന്നും നമുക്ക് വീക്ഷിച്ചു മനസ്സിലാക്കാമെന്നു പറയുന്നു. ഒരാൾ ഫോബിയാക്കാണോ മാനിയാക്കാണോ ന്യൂറോട്ടിക്കാണോ, സൈക്കോട്ടിക്കാണോ, സ്കിസോഫ്രേനിക്കാണോ എന്നൊക്കെ മനഃശാസ്ത്രജ്ഞന്മാർ വിലയിരുത്തുന്നത് അയാളുടെ പെരുമാറ്റം നോക്കിയിട്ടാണ്. മനഃശാസ്ത്രജ്ഞന്മാർ ഇത്തരത്തിൽ മനുഷ്യരിലെ പെരുമാറ്റത്തെ നോക്കി ഇല്ലാത്ത

കാരണങ്ങൾ പറഞ്ഞ് അവരെ രോഗികളാക്കിത്തീർക്കാറുമുണ്ട്. നോക്കൂ... അയാൾ നടക്കുന്നത് ഇത്തിരി ദ്രുതഗതിയിലാണ്. അതുകൊണ്ട് അദ്ദേഹത്തിന് മാനസികരോഗമുണ്ട് എന്നു പറയും. ഒരു മനഃശാസ്ത്രജ്ഞന്റെ അടുത്തുപോയാൽ ആ മനഃശാസ്ത്രജ്ഞൻ നിങ്ങളോട് ആദ്യം പറയുക, നിങ്ങൾ ഒരു മനോരോഗിയാണെന്നാണ്. ഇങ്ങനെ മനോരോഗിയെന്നു കേൾക്കുന്ന മാത്രയിൽ അയാൾ മനോരോഗിയായിത്തീരുന്നു. പിന്നെ ആ മനോരോഗത്തിന് അദ്ദേഹം ചികിത്സിക്കുന്നു. ഇതാണ് ഒരു മനഃശാസ്ത്രജ്ഞൻ ചെയ്യുന്നത്. എന്നാൽ ഒരു ഋഷി പറയുന്നത് നീ സച്ചിദാനന്ദമാണെന്നാണ്. നിന്നിൽ മനസ്സില്ല. നിന്നിലെ മനസ്സ് താൽക്കാലികമായി നിന്നിൽ പ്രതീതമാകുന്ന ഒരു മഴവില്ലാണ്. ഒരു നൊടിയിടകൊണ്ട് അതൊക്കെ മറഞ്ഞുപോകും. അതിന് ശാശ്വതമായിരിക്കുന്ന ഒരു ഉണ്മയില്ല. നീ സച്ചിദാനന്ദം തന്നെയാണ്.

എത്ര വ്യത്യസ്തമായിരിക്കുന്ന രണ്ട് വീക്ഷണങ്ങളാണെന്നു നോക്കൂ. നീ സ്വതന്ത്രനാണ്, ബന്ധനസ്ഥനല്ല എന്ന് ഋഷി പറയുന്നു. അഷ്ടാവക്രഗീതയിൽ അഷ്ടാവക്രമുനി ജനകനോട് പറഞ്ഞുകൊടുക്കുന്നത് നീ സ്വതന്ത്രനാണ് എന്നാണ്. നിന്നെ ആരും ബന്ധിച്ചിട്ടില്ല. ഒരാൾക്കും നിന്നെ ബന്ധിപ്പിക്കാൻ കഴിയില്ല. അപ്പോഴും നമ്മൾ സ്വയം വിചാരിക്കുകയാണ് ഞാൻ ബന്ധനസ്ഥനാണ് എന്ന്. ആരാണ് നമ്മളെ ബന്ധിപ്പിച്ചിരിക്കുന്നത്? ആർക്കും നമ്മളെ ബന്ധിപ്പിക്കാൻ കഴിയില്ല. സ്വച്ഛമായിരിക്കുന്ന, സ്വതന്ത്രമായിരിക്കുന്ന ആത്മാവിനെ ഒന്നിനും ബന്ധിപ്പിക്കാൻ കഴിയാത്ത മാതിരി സർവ്വവ്യാപകതയോടുകൂടി വർത്തിക്കാനാകും. അപ്പോൾ മനഃശാസ്ത്രവും ബോധശാസ്ത്രവും തമ്മിൽ അന്തരമുണ്ട്. ഒരു ഗുരു പഠിപ്പിച്ചുതരുന്നത് ബോധശാസ്ത്രമാണ്. അറിവിന്റെ ശാസ്ത്രമാണ്. ജ്ഞാനശാസ്ത്രമാണ്. മനഃശാസ്ത്രമല്ല. അതുകൊണ്ട് എന്തെങ്കിലും വൈഷമ്യം ഉണ്ടാകുമ്പോൾ ഏതെങ്കിലും ഒരു മനഃശാസ്ത്രജ്ഞന്റെ അടുത്തേക്ക് ഓടിപ്പോകരുത്. അയാൾ നിങ്ങളെ രോഗിയാക്കും. നിങ്ങളുടെ അവസ്ഥ വളരെ പരിതാപകരമായ തരത്തിലേക്ക് അവർ കൊണ്ടുപോകും. പിന്നെ നിങ്ങൾ എന്നെന്നും ഒരു മനോരോഗിയായിത്തന്നെയിരിക്കും. അതിനുള്ള മരുന്നുകളും അദ്ദേഹത്തിന്റെ കൈയിലുണ്ട്.

അതുകൊണ്ട് നാം മനസ്സിലാക്കുക. ഹൃത്തായി അറിയുക. ജീവിതത്തിൽ എന്തുംതന്നെ സംഭവിച്ചോട്ടെ. ദുഃഖങ്ങൾ ഉണ്ടായിക്കോ

ട്ടെ. ദുഃഖങ്ങൾ ഇല്ലെങ്കിൽപിന്നെ ജീവിതത്തിന് എന്ത് സുഖമാണുള്ളത്. ദുഃഖങ്ങൾ ജീവിതത്തിന്റെ ആഴത്തിലേക്കു പോകുവാനുള്ള ഒരു വാതായനമാണ്. ദുഃഖത്തിലൂടെയാണ്, വേദനയിലൂടെയാണ് നമ്മൾ സുഖത്തിന്റെ തീവ്രത അറിയുന്നത്. വേദന എന്ന വാക്ക് നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? വേദന എന്ന വാക്കിന്റെ മുമ്പിൽ സം എന്ന ഉപസർഗ്ഗം കൂടി ചേർത്താൽ സംവേദനമായി. സംവേദനം എന്നു പറഞ്ഞാൽ ആത്മാവിന്റെ പ്രകാശം പുറത്തേക്കുവന്ന് ഒരു വസ്തുവിന്റെ അറിവിനെ ഒപ്പിയെടുത്ത് തിരിച്ച് അകത്തേക്കു കൊണ്ടുപോകുന്ന ഒരു പ്രക്രിയയാണ്. ഈ സംവേദനത്തിൽതന്നെ ഇരിക്കുന്ന ഒന്നാണ് വേദന. എല്ലാ സംവേദനങ്ങളിലും വേദനയുണ്ട്. ഒരമ്മ കുഞ്ഞിനെ പ്രസവിക്കുന്ന സമയത്ത് ആ കുഞ്ഞ് ഗർഭപാത്രത്തിൽനിന്ന് പുറത്തേക്കുവന്ന് കണ്ണുതുറക്കാൻ ശ്രമിക്കുമ്പോൾ ആ കുഞ്ഞിനതു സഹിക്കുകയില്ല. എന്താണത്? ആ കുഞ്ഞിന്റെ കണ്ണിലേക്ക് പ്രകാശകിരണങ്ങൾവന്ന് വേദന ഉണ്ടാക്കുന്നു. ആദ്യത്തെ സംവേദനംതന്നെ ആ കുഞ്ഞിന് വേദനയായിത്തീരുന്നു. ചുറ്റുപാടുകളുടെ വേദനയാണ് ആദ്യം ആ കുട്ടിക്ക് ഒരു പ്രഹരമായിത്തീരുന്നത്. അതാണത് നിലവിളിക്കുന്നത്. അതിന് ശ്വാസം കിട്ടുന്നില്ല. അതുകൊണ്ടത് നിലവിളിക്കുന്നു. എല്ലാത്തരത്തിലുമുള്ള ബുദ്ധിമുട്ടിലേക്കാണ് ഗർഭപാത്രത്തിൽനിന്ന് ഒരു കുഞ്ഞ് ഇറങ്ങിവരുന്നത്.

ഇതിനെ കൂടുതൽ അന്വേഷിച്ചുച്ചെല്ലുമ്പോൾ സാധാരണ മനഃശാസ്ത്രജ്ഞർ പറയുന്നത് ഇങ്ങനെയാണ്: കുഞ്ഞുങ്ങൾ ഗർഭപാത്രത്തിൽ ഉണ്ടായിരിക്കുമ്പോഴുള്ള സുഖം തിരിച്ചുപിടിക്കാനാണത്രേ പിന്നീടുള്ള ജീവിതംമുഴുവൻ അവർ ശ്രമിക്കുന്നത്. ഗർഭപാത്രത്തിലായിരുന്നപ്പോൾ അവർ വളരെ സുരക്ഷിതരായിരുന്നു. പണിയൊന്നുമെടുക്കേണ്ട. അമ്മ തിന്നുന്ന ഭക്ഷണത്തിൽനിന്നുള്ള പോഷകാംശങ്ങൾ കുഞ്ഞിനു കിട്ടിക്കൊള്ളും. കുഞ്ഞിന് സ്വന്തമായി ശ്വാസോച്ഛ്വാസം വേണ്ട. കുഞ്ഞിനുവേണ്ടി അമ്മ ശ്വാസോച്ഛ്വാസം ചെയ്യുന്നുണ്ട്. അമ്മതന്നെ എല്ലാം ചെയ്തുകൊള്ളും. ഇങ്ങനെ വളരെ സുരക്ഷിതമായ ഗർഭപാത്രത്തിൽ കിടന്ന കുഞ്ഞിന്റെ സുഖകരമായിരിക്കുന്ന അവസ്ഥ എന്നെന്നും ഒരു അലട്ടുന്ന ഓർമ്മയായി കുഞ്ഞിനെ പിൻതുടരുന്നുണ്ട്. മനഃശാസ്ത്രജ്ഞൻ ഇങ്ങനെ പറയുമ്പോൾ മനഃശാസ്ത്രത്രജ്ഞനു മനസ്സിലാകാതെ പോകുന്ന ഒരു വശമുണ്ട്. അമ്മയുടെ ഗർഭപത്രത്തിലിരിക്കുന്ന സുഖമല്ല, മറിച്ച് ആത്മാവിൽ നമ്മൾ ശയിക്കുമ്പോൾ ഉണ്ടായിരുന്ന സുഖമാണ് നമ്മൾ വീണ്ടും തിരയുന്നത്. ആത്മാവിൽനിന്നും ജാതമായി ആത്മാവിലേക്കുതന്നെ തിരിച്ചുപോകാനുള്ള ഒരു അന്വേ

ഷണമാണ് നമ്മുടെ ജീവിതത്തിനുള്ളൂ. അല്ലാതെ ഗർഭപാത്രത്തിലേക്കു തിരിച്ചുപോകാനല്ല. ആധുനികമനഃശാസ്ത്രത്ജ്ഞന്മാർ ഇപ്പോൾ എത്തിച്ചേർന്നിരിക്കുന്ന നിഗമനം വീണ്ടും തിരിച്ച് ഗർഭപാത്രത്തിലേക്കുള്ള ഒരു യാത്രയാണ് മനുഷ്യജീവിതം എന്നാണ്. ഇതൊരു അസംബന്ധമാണ്. ഇതുപോലെ ഒരുപാട് അസംബന്ധങ്ങൾകൊണ്ട് പാശ്ചാത്യമനഃശാസ്ത്രം നാറുന്നുണ്ട്. പക്ഷേ, ആർക്കും ഈ നാറ്റം തിരിച്ചറിയാൻ കഴിയുന്നില്ല. എന്നാൽ ഗുരു നമുക്കതു മനസ്സിലാക്കിത്തരുന്നുണ്ട്.

നമ്മൾ ആത്മാവിൽനിന്ന് ജാതമാകുന്നു. ആത്മാവിൽ ശയിച്ചപ്പോൾ ആത്മാവുമായി താദാത്മ്യപ്പെട്ടിരുന്നപ്പോൾ ഉണ്ടായിരുന്ന സുഖത്തിലേക്കുതന്നെയാണ് ഓരോനിമിഷവും തിരിച്ചുപോകാൻ ആഗ്രഹിക്കുന്നത്. അല്ലാതെ ഗർഭപാത്രത്തിലേക്കല്ല. ഏറ്റവും വലിയ ഗർഭപാത്രം ആത്മാവിന്റെ ഗർഭഗൃഹമാണ്. ആ ഗർഭഗൃഹത്തിൽനിന്നാണ് നമ്മൾ ജാതമായിരിക്കുന്നത്. ഭൗതികമായി നോക്കുമ്പോൾ അമ്മയുടെ ഗർഭപാത്രത്തെക്കുറിച്ചു പറയുന്നുണ്ടെങ്കിലും ആദ്ധ്യാത്മദൃഷ്ടിയിൽ ഏറ്റവും വലിയ ഗർഭപാത്രം എല്ലാറ്റിനേയും പ്രസവിക്കുന്ന അമ്മയായ ആത്മാവാണ്. ഇതിനെ സകലം പെറും ആദിബീജം എന്നു ഗുരു പറയും. അതിനെ നമ്മൾ ഹൃത്തായി നിന്നറിയണം. എല്ലാം കാണുന്നു എല്ലാം കേൾക്കുന്നു എല്ലാം മണക്കുന്നു എല്ലാം രുചിക്കുന്നു. ഈ പ്രക്രിയയിലെല്ലാം സാക്ഷിയാകണം എന്നു പറയുമ്പോൾ ചില കാര്യങ്ങൾ ഇതിൽ മനസ്സിലാക്കണം. നമ്മുടെ ജീവിതം കൂടുതൽ ധ്യാനാത്മകമാക്കാൻ ആദ്യം ചെയ്യേണ്ടത് ഏതൊരു അനുഭവം ഉണ്ടാകുമ്പോഴും 'ഞാൻ അറിയുന്നവൻ' 'അറിയപ്പെടുന്ന വസ്തു' ഇവ രണ്ടിനേയും നമ്മൾ ഒരുമിച്ചറിയണം. സാധാരണ അറിയുന്നത് അങ്ങനെയല്ല. അറിവിന്റെ സന്ദർഭത്തിൽ ഇവ രണ്ടിനേയും ഒന്നായി അറിയണം. അറിയപ്പെടുന്ന വസ്തുവിനേയും അറിയണം. അറിയുന്ന എന്നേയും അറിയണം.

ഇപ്പോൾ ഞാൻ മേശ കാണുകയാണെങ്കിൽ കാണുന്നവനായ എന്നേയും കാണപ്പെടുന്ന മേശയേയും ഒരുമിച്ചു കാണണം. ഉൾക്കണ്ണുകൊണ്ടു കാണണം. ഈ കണ്ണിനെയാണ് മൂന്നാമത്തെ കണ്ണെന്നു ദർശനശാസ്ത്രത്തിൽ പറയുന്നത്. മൂന്നാമത്തെ കണ്ണുകൊണ്ടാണ് ഈ മേശയേയും എന്നേയും ഞാൻ കാണേണ്ടത്. ഈ രണ്ടു കണ്ണുകൊണ്ട് എനിക്കിതിനെ കാണാൻ കഴിയില്ല. ഈ മേശയെ കാണണം, കാണുന്ന എന്നെയും കാണണം. എന്തുകൊണ്ട് കാണണം? എന്നി

ലെത്തന്നെ ആത്മചക്ഷുസ്സുകൊണ്ട് കാണണം. അവിടെയാണ് ധ്യാനം അതിന്റെ സ്വാഭാവികതയിൽ വരുന്നത്. അല്ലാതെ എനിക്കീ കണ്ണുകൊണ്ടുകാണാൻ എന്ത് പ്രയാസമാണുള്ളത്? ഒരു പ്രയാസ വുമില്ല. അതിലൊരു ധ്യാനവുമില്ല. എന്നെ ഞാൻ മാറ്റിനിർത്തുക യാണ് ഈ പ്രക്രിയയിൽ ചെയ്യുന്നത്. എന്റെ ശരീരത്തേയും മന സ്സിനേയും മാറ്റിനിർത്തിക്കൊണ്ട് ഈ മേശ എന്നിൽനിന്നും അന്യ മാണെന്ന് ഞാൻ അറിഞ്ഞുകൊണ്ടിരിക്കുമ്പോൾ ഒന്നുകിൽ ഈ മേശ എനിക്ക് സന്തോഷം തരികയോ അല്ലെങ്കിൽ ദുഃഖം തരികയോ ചെയ്യും. അതാണ് ഉണ്ടാകാൻ പോകുന്നത്. അതുകൊണ്ട് ഇതിനെ രണ്ടിനേയും ഒരുമിച്ചറിയുന്ന ഒരറിവ്, അതിനെയാണ് ഹൃത്ത് എന്നു പറയുന്നത്. ഹൃത്തായി നിന്നറിയണം.

ഈ സാക്ഷിചൈതന്യമാണ് ഞാൻ എന്നു ബോധ്യപ്പെട്ടു. അതിനു വിത്തായി. അതിന്റെയൊക്കെ വിത്തായി മാറുകയാണ് ഞാൻ. വിത്ത് എന്നു പറഞ്ഞാൽ എന്താണ്? വിത്തെന്നു പറഞ്ഞാൽ കാരണം. ഒരു വിത്തിൽനിന്നല്ലേ ഒരു മരം ഉണ്ടാകുന്നത്. അപ്പോൾ മരത്തിന്റെ കാരണമാണ് വിത്ത്. അതുപോലെ വിത്തായി-ഞാൻ എല്ലാറ്റിന്റേയും കാരണമായിത്തീരുന്നു. പ്രപഞ്ചത്തിന്റെ കാരണ മായിത്തീരുന്നു ഞാൻ. കാര്യമല്ല എന്നു മനസ്സിലാക്കണം. അപ്പോൾ എന്നിലെ ഞാൻ ശുദ്ധമായിരിക്കുന്ന ഞാനായി. ശുദ്ധമായിരിക്കുന്ന ഞാൻ ആരാണ്? ശുദ്ധമായിരിക്കുന്ന ഞാൻ ദൈവംതന്നെയാണ്. ഞാനും ദൈവവും രണ്ടെന്ന ഭാവം എന്നിലില്ല. ശുദ്ധമായിപ്പോയ തുകൊണ്ട് ദ്വന്ദ്വം ഇല്ല. എവിടെ ദ്വന്ദ്വമുണ്ടോ അവിടെ അശുദ്ധിയു ണ്ട്. അശുദ്ധി എന്നത് ദ്വന്ദ്വത്തിലാണ്. അല്ലാതെ നാം പലപ്പോഴും നമ്മുടെ നിത്യജീവിതത്തിൽ ശുദ്ധി വരുത്താൻ ശ്രമിക്കുകയും നമ്മുടെ ഉള്ളിൽ ദ്വന്ദ്വം ഉണ്ടായിരിക്കുകയും ചെയ്യുമ്പോൾ ആ അശുദ്ധിയെ നമ്മൾ കാണുകയില്ല. നമ്മുടെ മനസ്സ് അശുദ്ധമായി രിക്കുകയാണ്. മനസ്സിൽ ദ്വന്ദ്വമുണ്ട്. എവിടെയാണ് നമ്മൾ ശുദ്ധി യാകേണ്ടത്? നമ്മളുടെ ഉള്ളിൽത്തന്നെയാണ് ശുദ്ധിയാകേണ്ടത്.

അതുപോലെ വിണ്ണൊടു മരുത്തായി - വിണ്ണെന്നു പറഞ്ഞാൽ ആകാശം, മരുത്ത് - വായു. ഇതൊരു ധ്യാനമാണ്. ഇതു നമ്മൾ ശീലിക്കണം. കണ്ണുകളടച്ച് നമ്മൾ മനനം ചെയ്യണം. ഞാൻതന്നെ യാണ് ആകാശം. എനിക്കൊരിക്കലും എന്നിൽനിന്നന്യമായി ഈ ആകാശത്തെ തോന്നുകയില്ല. ഞാൻ തന്നെയാണ് ആകാശം, ഞാൻ തന്നെയാണ് വായു, ഞാൻ തന്നെയാണ് അഗ്നി, ഞാൻതന്നെയാണ്

ജലം, ഞാൻതന്നെയാണ് ഭൂമി. ഇങ്ങനെ ഈ പ്രപഞ്ചം മുഴുവനും ഞാനായി അനുഭവിക്കാൻ കഴിയണം. അപ്പോൾ നമുക്ക് ഒന്നിനോടും അന്യത്വം തോന്നുകയില്ല. ഇത് ഗുരു നമ്മെ പഠിപ്പിച്ചുതരികയാണ്. സന്ന്യാസം എന്നത് കാട്ടിലോ ഗുഹയിലോ പോയിരിക്കുന്നവർക്ക് മാത്രമുള്ളതല്ല. ഇവിടെത്തന്നെയിരുന്ന് എല്ലാവർക്കും അവരുടെ ബോധത്തെ സർവ്വവ്യാപകതയുള്ളതാക്കിത്തീർക്കാൻ കഴിയും. അതിനുവേണ്ടിത്തന്നെയാണ് നമ്മൾ ജനിച്ചിട്ടുള്ളത്. അല്ലാതെ ഇവിടെവന്ന് കുറച്ചുകാലം ഏതെങ്കിലും ഓഫീസിലൊക്കെപ്പോയി പത്തു മുപ്പതുവർഷം ജോലിചെയ്ത് പെൻഷൻപറ്റി വീണ്ടും സുഖമായി ജീവിക്കാമെന്ന് വിചാരിച്ച് ജനിച്ചതല്ല. ഇതാണ് ലക്ഷ്യം. പരമസാക്ഷാത്ക്കാരമുണ്ടാകണം.

ഒരിക്കൽ ഒരു ഗുരുവിന്റെ അടുത്തേക്ക് ഒരു ശിഷ്യൻവന്നു. ഈ ശിഷ്യന്റെ പേര് നാൻ-ഇൻ എന്നാണ്. കഴിക്കുന്ന നാൻ അല്ല. കുറേക്കാലം ആ ശിഷ്യൻ ഗുരുവിന്റെ അടുത്തുനിന്ന് തത്ത്വങ്ങളൊക്കെ പഠിച്ചു. എന്താണോ പഠിക്കേണ്ടത് അതൊക്കെ കേട്ടു പഠിച്ചു. എന്നിട്ടും അറിവ് പൂർണ്ണമായില്ല. പൂർണ്ണമാകാത്തതുകൊണ്ട് ഗുരു പറഞ്ഞു: “നിന്നെ ഞാൻ വേറൊരു ഗുരുവിന്റെ അടുത്തേക്കു വിടുകയാണ്. അദ്ദേഹത്തിന്റെ അടുത്തുപോയി നീ കുറച്ചുകാലം താമസിച്ചു പഠിക്കൂ. അദ്ദേഹം നിനക്ക് അവസാനത്തെ മിനുക്കുപണി തരും.”

ഒരാൾ ജ്ഞാനിയാകുന്നതിന്റെ അവസാനത്തിൽ ഒരു മാസ്റ്ററുടെ നിറഞ്ഞുവഴിയുന്ന ഒരു അനുഗ്രഹമുണ്ട്. ആ മാസ്റ്റർടച്ച് അദ്ദേഹത്തിന്റെ കൈയിൽനിന്നും കിട്ടുമെന്ന് പറഞ്ഞു. ഗുരു പറഞ്ഞ ആ മാസ്റ്ററുടെ വീട് വളരെ അകലെയായിരുന്നു. നാൻ-ഇൻ ദിവസങ്ങളോളം യാത്ര ചെയ്ത് അവിടെയെത്തി. അവിടെ എത്തിയപ്പോൾ അദ്ദേഹത്തിനു കാണാൻ കഴിഞ്ഞത്, ഒരു വഴിയോര സത്രമാണ്. അവിടെച്ചെന്ന് ഗുരുകൊടുത്ത കത്ത് സത്രം സൂക്ഷിപ്പുകാരന് കൊടുത്തു. അപ്പോൾ സത്രം സൂക്ഷിപ്പുകാരൻ പറഞ്ഞു: “ഞാൻ ഒരു സാധാരണ മനുഷ്യനാണ്. ഞാൻ ഒരു ഗുരുവൊന്നുമല്ല. എനിക്ക് വായിക്കാൻ അറിയില്ല. എനിക്കു പറഞ്ഞുതരാനും അറിയില്ല. വേണമെങ്കിൽ നിങ്ങൾ കുറച്ചുദിവസം ഇവിടെ നിന്നോളൂ. എന്തെങ്കിലും മനസ്സിലാക്കണമെങ്കിൽ ഞാൻ ചെയ്യുന്ന പ്രവൃത്തികൾ കണ്ടു മനസ്സിലാക്കിക്കൊള്ളൂ.”

നാൻ-ഇൻ ആണെങ്കിൽ ഒരുപാടു ഗ്രന്ഥങ്ങൾ വായിച്ച് ഒത്തിരി കാര്യങ്ങൾ മനസ്സിലാക്കിയ ഒരാളാണ്. അദ്ദേഹം വിചാരിച്ചു. ഈ സത്രത്തിന്റെ സൂക്ഷിപ്പുകാരനിൽനിന്ന് എന്തു പഠിക്കാനാണ്? ഇവിടെ ചിലവഴിക്കുന്ന സമയം വൃഥാവിലാണ്. എന്റെ ഗുരു സമയം കളയാൻവേണ്ടി വെറുതെ എന്നെ ചുറ്റിക്കുകയായിരുന്നു. എന്നാലും രണ്ടുമൂന്നുദിവസം ആ സത്രത്തിൽ താമസിച്ചിട്ട് പോകാമെന്നു നാൻ-ഇൻ വിചാരിച്ചു. രാത്രിയാകുന്ന സമയത്ത് ഈ സത്രം സൂക്ഷിപ്പുകാരൻ ചെയ്യുന്നത് എന്താണെന്നോ? സത്രത്തിൽ ആരെങ്കിലും വന്നിട്ടുണ്ടെങ്കിൽ അവർക്കുള്ള വിരിയൊക്കെ വിരിച്ച് കൊടുക്കുന്നു, അവർ ഭക്ഷണം കഴിച്ച പാത്രങ്ങളെല്ലാം കഴുകി വൃത്തിയാക്കി വയ്ക്കുന്നു. പിറ്റേദിവസം നേരം വെളുക്കുമ്പോൾ കഴുകിവച്ച പാത്രങ്ങൾതന്നെയെടുത്ത് അദ്ദേഹം വീണ്ടും കഴുകുന്നു, വിരികളെല്ലാം അലക്കുന്നു. അത് ഭംഗിയായി വിരിക്കുന്നു. ഇതുതന്നെയാണ് എന്നും അദ്ദേഹം ചെയ്തുകൊണ്ടിരിക്കുന്നത്. ഒരുതരത്തിലുള്ള നിരുത്സാഹവും ഇല്ലാതെ ഒരു ദുഃഖവും വൈഷമ്യവും ഇല്ലാതെ അദ്ദേഹം ഇതെല്ലാം സന്തോഷത്തോടെ ചെയ്തു. ആളുകൾ വന്നുപോകുന്നുണ്ട്. ഇതു രണ്ട് മൂന്നു ദിവസങ്ങൾ കണ്ടപ്പോഴേക്കും നാൻ-ഇന്നിന് വളരെ ബോറടിച്ചു. ഇതെല്ലാം എന്താണ് കാണാനുള്ളത്? തിരിച്ച് നാൻ-ഇൻ തന്റെ ഗുരുവിന്റെ അടുത്തേക്കുതന്നെ പോയി. ഗുരുവിനോട് ദേഷ്യപ്പെടുവാൻ തുടങ്ങി. എന്നെ വെറുതേ പറ്റിക്കുകയായിരുന്നു അല്ലേ. ഒരു മഹാഗുരുവിന്റെ അടുത്തേക്ക് പറഞ്ഞയയ്ക്കുകയാണെന്നു പറഞ്ഞ് ഒരു സത്രം സൂക്ഷിപ്പുകാരന്റെ അടുത്തേക്ക് എന്നെ വിട്ടു.

ഇങ്ങനെയൊക്കെ ഗുരുവിനോടു പറഞ്ഞപ്പോഴും ഗുരു വളരെ നിർമമനും ശാന്തനും സൗമ്യനുമായി എല്ലാം കേട്ടു. അപ്പോൾ ഗുരു ചോദിച്ചു: "അവിടെപോയിട്ട് നീ എന്താണ് കണ്ടത്? ആദ്യം അത് പറയൂ." അപ്പോൾ നാൻ-ഇൻ പറഞ്ഞു: "അവിടെ ഒന്നും കാണാനില്ല. ഒരു സത്രംസൂക്ഷിപ്പുകാരൻ രാവിലെയും വൈകുന്നേരവും പാത്രങ്ങൾ കഴുകി തുടച്ചു വയ്ക്കുന്നതു കാണാം." അപ്പോൾ ഗുരു പറഞ്ഞു: "അത്രയും കാര്യങ്ങൾ നിനക്കു മനസ്സിലായല്ലോ. പാത്രം കഴുകുന്നതും മറ്റും നീ കണ്ടല്ലോ . അത്രതന്നെയേ ജീവിതത്തിൽ പഠിക്കാനുള്ളൂ." "അതെന്താണ് ഗുരു ഇങ്ങനെ പറയുന്നത്?" നാൻ-ഇൻ ചോദിച്ചു.

അപ്പോൾ ഗുരു പറഞ്ഞുകൊടുത്തു: "ഇതുപോലെയാണ് ജീവിതവും. നമ്മൾ ജീവിച്ചുപോകുമ്പോൾ ഒട്ടേറെ മാലിന്യങ്ങൾ നമ്മുടെ മനസ്സിൽ കടന്നുകൂടും. അപ്പോൾ എല്ലാദിവസവും നമ്മൾ മനസ്സിനെ

കഴുകി വൃത്തിയാക്കിവയ്ക്കണം. എന്തു ചെയ്യുമ്പോഴും നമ്മുടെ മനസ്സ് തുടച്ചു വൃത്തിയാക്കണം. രാത്രിസമയത്ത് കിടന്നുറങ്ങുമ്പോൾ സ്വപ്നത്തിലൂടെ ചില മാലിന്യങ്ങൾ നമ്മുടെ ഉള്ളിലേക്കു കടന്നുവരും. നേരം വെളുക്കുമ്പോൾ പിന്നേയും അത് തുടച്ചു വൃത്തിയാക്കി വയ്ക്കണം. ഇത്രയേ ജീവിതത്തിൽ പഠിക്കേണ്ടതായിട്ടുള്ളു."

സെൻബുദ്ധിസത്തിൽ ജീവിതതത്ത്വം പഠിപ്പിക്കുന്നത് ജീവിതത്തിൽനിന്ന് ഒന്നും ഒളിച്ചോടാനില്ല എന്നതാണ്. ഗുരുവും പറയുന്നത് അതുതന്നെയാണ്. ജീവിതത്തിൽനിന്നും ഒളിച്ചോടി ഒരു ജീവിതവും നമുക്കു ജീവിക്കേണ്ട. എവിടെയാണോ നിങ്ങൾ ജീവിക്കുന്നത് അതിൽ ആനന്ദിച്ച് അത് ജീവിതത്തിന്റെ ദൗത്യമായി ഏറ്റെടുത്ത് അത് ആത്മസാക്ഷാത്ക്കാരമായി ബോധ്യപ്പെട്ട് ജീവിക്കുമ്പോൾ ഒരുതരത്തിലുള്ള ബന്ധനവും നിങ്ങൾക്കുണ്ടാകുന്നില്ല. കർമ്മത്തിന്റെ ഫലത്തിലുള്ള ആഗ്രഹം നിങ്ങളിൽ ഇല്ലാതിരുന്നാൽ മതി. ആ കർമ്മത്തിൽ നിങ്ങൾ ആനന്ദിക്കുക. ഒരു ചിത്രകാരൻ ചിത്രം വരയ്ക്കുന്നതുപോലെ... ഒരു ശില്പിയുടെ കൊത്തുപണിപോലെ... ഒരുനർത്തകന്റെ നൃത്തംപോലെ... ഏതു കർമ്മവും നിങ്ങൾക്കു ചെയ്യാം. പക്ഷേ, ആ ഒരു അവസ്ഥയിലേക്ക് വരണമെങ്കിൽ ആത്മബോധത്തിന്റെ തെളിമ നിങ്ങളിൽ ഉണ്ടാകണം. ഇല്ലെങ്കിൽ നിങ്ങൾക്കതു ചെയ്യാൻ കഴിയുകയില്ല. അതില്ലെങ്കിൽ നിങ്ങൾ എന്തുചെയ്താലും അതു ബന്ധനം ഉണ്ടാക്കും. കർമ്മം ബന്ധനത്തിലേക്കു വരുന്നത് ജ്ഞാനം നിങ്ങളിൽ ഇല്ലാതിരിക്കുമ്പോഴാണ്. ബോധത്തിന്റെ തെളിമ ഇല്ലാതിരിക്കുമ്പോഴാണ്. അതുകൊണ്ട് സർവ്വത്തിനേയും നമ്മൾ ആത്മദർശനത്തിന്റെ പശ്ചാത്തലത്തിൽനിന്നും കാണണം. ജീവിതത്തിന്റെ ആവിഷ്ക്കാരം ആ പശ്ചാത്തലത്തിൽനിന്നും തുടങ്ങട്ടെ.

ദൃഷ്ടി മുതലായ് - എല്ലാ ഇന്ദ്രിയങ്ങളും പഞ്ചഭൂതങ്ങളുമൊക്കെ സച്ചിദാനന്ദമാണ്. എല്ലാം ജഗദംബയാണ്. കൊത്തായിടും വിഷയവിസ്താരമന്നമതിനത്താവുമായി വിലസും. കൊത്തായിടും - കൊത്ത് എന്നു പറഞ്ഞാൽ പൂങ്കുല, കൂട്ടം. വിഷയവിസ്താരങ്ങളുടെ വിപുലമായിരിക്കുന്ന കൂട്ടം. അന്നം എന്നുപറഞ്ഞാൽ, എന്തൊക്കെയാണോ ഇവിടെ ഇന്ദ്രിയഗോചരമായി ഉള്ളത് അതെല്ലാം അന്നമാണ്. കണ്ണിന് കാഴ്ച അന്നമാണ്. ചെവിക്ക് ശബ്ദം അന്നമാണ്. ത്വക്കിന് സ്പർശം അന്നമാണ്. ഇതൊക്കെ അന്നങ്ങളാണ്. ഈ അന്നത്തെ ഭുജിക്കുന്നവനെയാണ് അത്താവ് എന്നു പറയുന്നത്. അദിക്കുന്നവൻ എന്നു പറ

ഞ്ഞാൽ ഭക്ഷിക്കുന്നവൻ. ഈ അത്താവായിരിക്കുന്നതും വിഷയങ്ങ ളായിരിക്കുന്നതും ഒക്കെ ഭവതിതന്നെ. ദേവിയല്ലാതെ ഒന്നും ഇവി ടെയില്ല.

അപ്പോൾ ഗുരു പറയുന്ന സകലവും ഉള്ളതുതന്നെ എന്ന ജ്ഞാന രഹസ്യം നമുക്കു ബോധ്യപ്പെടുന്നു. തത്ത്വചിന്താഗ്രഹൻ ആയിരിക്ക ണമെന്നു മാത്രം. അവൻ എല്ലാം ഏകമായി ഗ്രഹിക്കുന്നു. മായയാകുന്ന വൻപക അയാളെ ബാധിക്കുന്നില്ല. പലതായ ഭ്രമം ഉണ്ടാകുന്നില്ല.

# ഒൻപത്

ഭൂവാദി ഭൂതമതിനാവാസമില്ല ഭവ-
ദാഭാസമാമിതറിവി-
ന്നാഭാവിശേഷമതിനാവാസമിങ്ങുലകി-
ലാപാദിതം ഭവതിയാൽ
നാവാദി തൻ വിഷയിതാവാസമറ്റ ഭവ-
ദാഭാസമാകെ വിലസും
ദ്യോവാണതിന്റെ മഹിമാവാരറിഞ്ഞു ജന-
നീ! വാഴ്ത്തുവാനുമരുതേ!

| | | |
|---|---|---|
| ഭൂവാദി ഭൂതമതിന് | - | ഭൂമി മുതലായ പഞ്ചഭൂതങ്ങൾക്ക് |
| ആവാസമില്ല | - | സ്വയമേ ഉണ്മയില്ല. |
| വെറും ആഭാസമാം | - | അവ വെറും മിഥ്യാദൃശ്യങ്ങളാണ്. |
| ഇത് | - | പ്രപഞ്ചാനുഭവങ്ങളെല്ലാം |
| അറിവിൻ ആഭാവിശേഷം | - | അറിവിന്റെ വിശേഷരൂപത്തിലുള്ള തോന്നലുകളാണ്. |
| അതിന് ആവാസം | - | പ്രപഞ്ചാനുഭവങ്ങളുടെ നിലനിൽപ് |
| ഇങ്ങ് ഉലകിൽ | - | ഈ ലോകത്തിൽ |
| ആപാദിതം ഭവതിയാൽ | - | ഭവതിയെ ആശ്രയിച്ച് മാത്രമുള്ളതാണ്. |
| നാവാദിതൻ | - | നാവു തുടങ്ങിയ ഇന്ദ്രിയങ്ങൾക്ക് |
| വിഷയിതാവാസമറ്റ | - | വിഷയമായിത്തീരാത്ത |
| ഭവദാവാസം | - | അമ്മയുടെ വാസസ്ഥാനം |
| ആകെ വിലസും | - | സർവത്തിനേയും പ്രദീപ്തമാക്കുന്ന |
| ദ്യോവാണ് | - | അറിവിന്റെ ആകാശമാണ്. |
| അതിന്റെ മഹിമാവ് | - | അതിന്റെ മഹിമാതിരേകം |
| ആരറിഞ്ഞു | - | ആരാണ് അറിഞ്ഞിട്ടുള്ളത്. |
| ജനനി | - | വിശ്വത്തിന്റെ അമ്മേ |
| വാഴ്ത്തുവാനുമരുതേ | - | അമ്മയുടെ വാഴ്വിനെ വർണ്ണിക്കുവാൻപോലും കഴിയുന്നില്ലല്ലോ. |

# ജ്ഞാനവിഹായസ്സിന്റെ മഹിമ

വാഴ്ത്തുവാനുമരുതേ - ഭവതിയെ വാഴ്ത്തുവാൻപോലും വാക്കുകളില്ല. ഈ പറഞ്ഞതൊന്നുംതന്നെ ജനനിയുടെ പൂർണ്ണതയെ ഉൾക്കൊള്ളുന്നതല്ല പദാവലികളല്ല. പറയുന്തോറും വാക്കുകളുടെ ബലം കുറഞ്ഞുവരുന്നു. ജ്ഞാനജനനിയെക്കുറിച്ചു പറയുമ്പോൾ, രാജയോഗ ജനനിയെക്കുറിച്ചു പറയുമ്പോൾ വാക്കുകളുടെ ശക്തി ക്ഷയിച്ചുവരുന്നു. വാക്കുകൾ പരിമേയങ്ങളായിരിക്കുന്നതുകൊണ്ട് അപ്രമേയവൈഭവയായ ജനനിയെ വാഴ്ത്തുവാൻ കഴിയുന്നില്ല. ഒരുതരത്തിലും വാക്കുകൊണ്ട് ദേവിയുടെ മുഴുവൻ രൂപത്തേയും വർണ്ണിക്കാൻ കഴിയുന്നില്ല. അതുകൊണ്ട് ഗുരു പറയുന്നു: വാഴ്ത്തുവാനുമരുതേ.

ഭൂവാദി ഭൂതമതിനാവാസമില്ല. ഭൂവ് എന്നു പറഞ്ഞാൽ ഭൂമി. ഭൂമി മുതലായ പഞ്ചഭൂതങ്ങൾക്കൊന്നുംതന്നെ ആവാസമില്ല–സ്വതന്ത്രമായ ഉണ്മയില്ല. എല്ലാ ഉണ്മയും ജനനിയുടെ ഉണ്മയാണ്. അതുപോലെ വെറും ആഭാസമാമിതറിവിൻ–അറിവിൽ ഉണ്ടായിമാറിമറിയുന്ന പ്രതീതികൾ മാത്രമാണവ. ആഭാസം എന്നാൽ പറഞ്ഞാൽ തോന്നലാണ്. വെളിച്ചത്തിൽ നമുക്കു തോന്നിച്ചുക്കൊണ്ടിരിക്കും, ഇതു മാവാണ്, ഇതു തെങ്ങാണ്, ഇതു വ്യത്യസ്തങ്ങളായ രൂപങ്ങളാണ് എന്നൊക്കെ. അതെല്ലാം ജനനിയുടെ ഉണ്മയാണ്. വ്യത്യസ്തങ്ങളായി എന്തൊക്കെ കാണുന്നുവോ അതൊക്കെ തോന്നലുകളാണ്. ആഭാസങ്ങളാണ്.

ഇതറിവിൻ ആഭാവിശേഷം. ആഭ എന്നാൽ പ്രകാശം. ഫിലിമിലൂടെ വെളിച്ചം കടത്തിവിടുമ്പോൾ സ്ക്രീനിൽ തെളിയുന്ന ചിത്രങ്ങൾക്ക് വാസ്തവികമായി ഉണ്മയില്ലെങ്കിലും അവയ്ക്ക് ആഭാവിശേഷമുണ്ട്. ആഭാവിശേഷം എന്നു പറഞ്ഞാൽ, സ്ക്രീനിലുള്ള വെളിച്ചത്തിനും ഇരുട്ടിനും നമ്മുടെ കണ്ണുകളിൽനിന്നും കണ്ണുനീരിനെ കൊണ്ടു വരാനും നമ്മുടെ ഉള്ളിൽനിന്ന് പൊട്ടിച്ചിരിയെ ഉതിർക്കാനും നമ്മിൽ ഭയം ജനിപ്പിക്കാനും കഴിയും. വെറും ഇരുട്ടിന്റേയും വെളിച്ചത്തിന്റേയും ഏറിമാറലിന് ഇത്രയും ശക്തിയുണ്ടെന്നു നാം മനസ്സിലാക്കുമ്പോൾ നമ്മുടെ മനസ്സിൽ നടക്കുന്ന ഈ ആഭാവിശേഷങ്ങൾക്ക്, ഈ പ്രതീതികൾക്ക് പിന്നെ നമ്മിൽ എന്തൊക്കെ വികാരവിക്ഷോഭങ്ങൾ വരുത്തിക്കൂടാ? ഒരു ടി.വിയിലോ ഒരു തിരശ്ശീലയിലോ തെളിയുന്ന

ചിത്രങ്ങൾക്ക് ഒരു വ്യക്തിയുടെ ഉള്ളിൽ ഒരുപാടു വിഷമതകൾ ഉണ്ടാക്കാൻ കഴിയും. ഒന്നരമണിക്കൂർനേരം സിനിമ കാണുന്ന ഒരാൾ ചിലപ്പോൾ പൊട്ടിക്കരഞ്ഞെന്നും പൊട്ടിത്തെറിച്ചെന്നും വരാം. കുറ്റകൃത്യങ്ങൾ ചെയ്യാനുള്ള പ്രേരണ വളർത്താം. ചിലപ്പോൾ ആത്മഹത്യയിലേത്തു നയിക്കാം. അത്രമാത്രം ശക്തി ആ തിരശ്ശീലയിലേക്കു കടന്നുവരുന്ന പ്രകാശരേണുക്കൾക്ക് ഉണ്ടെന്നുള്ളത് നാം സ്വയമേ അനുഭവിച്ചിട്ടുള്ള കാര്യങ്ങളാണ്. അങ്ങനെ തിരശ്ശീലയിൽ തെളിയുന്ന ഇരുളും വെളിച്ചത്തിനും നമ്മെ സ്വാധീനിക്കാൻ കഴിയുന്നുണ്ടെങ്കിൽ നമ്മുടെ മനസ്സാകുന്ന തിരശ്ശീലയിൽ തെളിയുന്ന ഈ ആഭാസചിത്രങ്ങൾക്ക് എന്തൊക്കെ സംഭവിപ്പിച്ചുകൂടാ. (ആഭാസം എന്നു പറഞ്ഞാൽ മോശം എന്നല്ല, ആഭാസം എന്നത് ആത്മാവിന്റെ വെളിച്ചം മനസ്സിൽതട്ടി പ്രതിഫലിക്കുമ്പോൾ ഉണ്ടാകുന്ന വൈവിധ്യമാർന്ന ഭാവരൂപങ്ങളാണ്.) ഈ പ്രതിഫലിതമായിരിക്കുന്ന ഛായകളിൽ നമുക്ക് പൊടുന്നനെ രാഗവും ദ്വേഷവും വരും. നമ്മുടെ മനസ്സിൽ കാണുന്ന രൂപങ്ങളോട്, മനസ്സിൽ ഉണ്ടാകുന്ന അനുഭവങ്ങളോട് ഒന്നുകിൽ അമിതമായ ആസക്തി ജനിക്കും, അല്ലെങ്കിൽ അമിതമായ വിദ്വേഷം ജനിക്കും.

ആപാദിതം ഭവതിയാൽ-ഈ ആഭാസങ്ങൾക്കൊക്കെ ഈ ലോകത്തിൽ എവിടെയാണ് ആവാസം അഥവാ എവിടെയാണ് ഉണ്മയുണ്ടായിരിക്കുന്നതെന്നു ചോദിച്ചാൽ അതു ഭവതിയോടു ചേർന്നു മാത്രമേ ഉള്ളൂ. ദേവിയില്ലെങ്കിൽ, ബോധമില്ലെങ്കിൽ ആത്മാവില്ലെങ്കിൽ അറിവില്ലെങ്കിൽ ഈ അനുഭവങ്ങളൊന്നും അവിടെയില്ല. തിരശ്ശീലയില്ലെങ്കിൽ എവിടെയാണ് സിനിമ ഓടിയ്ക്കുക? ബോധമില്ലെങ്കിൽ പിന്നെ എവിടെയാണ് അനുഭവം ഉണ്ടാകുന്നത്? അതുപോലെ എല്ലാ അനുഭവങ്ങൾക്കും ഭവതിയോടു ചേർന്നുമാത്രമേ നിലനിൽപ്പുള്ളൂ.

നാവാദിതൻ വിഷയിതാവാസമറ്റ ഭവതാവാസം ആകെ വിലസും ദ്യോവാണ്-ഭവതിയുടെ ശരിയായ ഉണ്മ നാവുകൊണ്ടു രുചിക്കാൻ കഴിയുകയില്ല. മൂക്കുകൊണ്ടു മണക്കാനോ ചെവികൊണ്ടു കേൾക്കാനോ കണ്ണുകൊണ്ടു കാണാനോ കഴിയുകയില്ല. ദേവി ഇന്ദ്രിയപ്രത്യക്ഷമല്ല. ഭവതിയുടെ ശരിയായ ഉണ്മ ആകെ വിലസും ദ്യോവാണ്. അനന്തമായി പ്രകാശിക്കുന്ന ചിദാകാശമാണ്. ഭവതിയുടെ ശരീരം എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന ചിദാകാശമാണ്. ചിദാകാശം എന്നു പറഞ്ഞാൽ അറിവിന്റെ ആകാശം. ഈ ആകാശത്തിലാണ് പ്രപഞ്ചരചന സംഭവിക്കുന്നത്. ചിദാകാശമില്ലെങ്കിൽ ഒരനുഭവവും ഉണ്ടാകുന്നില്ല. ചിദാകാശത്തിലാണ് എല്ലാ അനുഭവങ്ങളും ചിത്തവൃത്തികളും പ്രതിഭാസിക്കുന്നത്. ചിത് എന്നു പറഞ്ഞാൽ അറിവ്. ആ ആകാശ

ത്തിന്റെ മഹിമാവ് ആരറിഞ്ഞു? നമ്മുടെ ബുദ്ധികൊണ്ട് അതിനെ ഗ്രഹിക്കാൻ കഴിയുമോ? അതിന്റെ മഹിമാവ് ആർക്കും അറിയാൻ കഴിയുന്നില്ല. ജനനിയെ ആഴത്തിൽ അനുഭവിക്കാനായി, അറിയാനായി നമ്മൾ ബുദ്ധികൊണ്ടും ചിന്തകൊണ്ടുമൊക്കെ വെറുതേ പ്രയത്നിക്കുന്നു. എവിടെ ചിന്തയെ ഉപേക്ഷിക്കാൻ കഴിയുന്നുവോ എവിടെ ബുദ്ധിയെ വലിച്ചെറിയാൻ കഴിയുന്നുവോ അവിടെ ചിദാകാശം സ്വാഭാവികമായും നമുക്ക് അനുഭവവേദ്യമാകും. അത് ബുദ്ധികൊണ്ടല്ല. ബുദ്ധിയുടെ തിരോഭാവത്താൽ ആത്മാവ് സ്വയം പ്രകാശിക്കുന്നതുകൊണ്ട്. ആത്മാവിനു മാത്രമേ ആത്മാവിനെ അറിയാനാവുകയുള്ളൂ. ആത്മാവിന്റെ ഉപാധികളായ അന്തക്കരണങ്ങളിലും ഇന്ദ്രിയങ്ങളിലും ജനനിയുടെ ദിവ്യഗേഹം ഒതുങ്ങുന്നില്ല. ജ്ഞാനം ഉപാധികളുടെ നാശമാണ്. അപ്പോൾ ആരറിഞ്ഞു എന്നു ചോദിക്കുമ്പോൾ ഉപാധികൊണ്ട് അറിയാൻ കഴിയുകയില്ല എന്നാണർത്ഥം. അത് അനന്തമാണ്. അനന്തതയെ അളക്കുവാനും അറിയുവാനുമുള്ള ഒരു ഉപകരണവും ഇന്നില്ല. ഒരു ശാസ്ത്രത്തിനും അതു കണ്ടെത്താൻ കഴിഞ്ഞിട്ടില്ല.

എവിടെ നാം മനസ്സ് ഉപേക്ഷിക്കുന്നുവോ അവിടെ ചിദാകാശത്തെ സ്വയം അറിയുന്ന അറിവായി നാം മാറുന്നു. ഒന്നിന്റേയും ഉപാധിയില്ലാതെ നാം അറിയുന്നു. അതുകൊണ്ടാണ് പറയുന്നത് ദേവി സച്ചിദാനന്ദമാണ് എന്ന്. സത്താണ്–സ്വയം ഉണ്ടായിരിക്കുന്നു. ചിത്താണ്–സ്വയം അറിയുന്നു. ആനന്ദമാണ്–സ്വയം ആനന്ദിക്കുന്നു. ഞാൻ എപ്പോഴും ഉള്ളതാണ്, എപ്പോഴും അറിയുന്നു, എപ്പോഴും ആനന്ദിക്കുന്നു എന്നു മനസ്സിലാക്കണം. ജനനീ! വാഴ്ത്തുവാനു മരുതേ. ഈ അമ്മയെ വാഴ്ത്തുവാൻപോലും കഴിയുന്നില്ല. അത്രമാത്രം അവർണ്ണനീയമാണ്. കവികൾപോലും അങ്ങനെ പാടുന്നു:

> "അനന്തമജ്ഞാതമവർണ്ണനീയം
> ഈ ലോകഗോളം തിരിയുന്ന മാർഗ്ഗം
> അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
> നോക്കുന്ന മർത്ത്യൻ കഥയെന്തു കണ്ടു."

മനുഷ്യൻ ഈ കൊച്ചുഗോളത്തിലെവിടെയൊക്കെയോ ഇരുന്ന് ഈ അതിവിശദമായിരിക്കുന്ന ലോകത്തിന്റെ മുഴുവൻ ഉണ്മയെ നോക്കിക്കാണാൻ ശ്രമിക്കുമ്പോൾ അവനെന്തു മനസ്സിലാകാൻ! സീമയറ്റ ആകാശത്തിലിരുന്ന് താഴെ നടന്നു നീങ്ങുന്ന ഒരു മനുഷ്യനെ നോക്കിയാൽ ഒരു പൊടി ചലിക്കുന്നതുപോലെ തോന്നും. പ്രപഞ്ചത്തിന്റെ അനന്തവിശാലതയിൽ മനുഷ്യൻ എത്ര നിസ്സാരം. എന്നാലും ആ ചെറിയ മനുഷ്യനിൽ അനന്തമായ പ്രപഞ്ചം കുടികൊള്ളുന്നു

എന്നത് അത്ഭുതാതിരേകം ഉണ്ടാക്കുന്നു. ഗുരു ഈ രഹസ്യം ഒരു ശ്ലോകത്തിൽ വെളിപ്പെടുത്തുന്നു:

"പൊടിയൊരു ഭൂവിലസംഖ്യമപ്പൊടിക്കുൾ-
പ്പെടുമൊരുഭൂവിതിനില്ല ഭിന്നഭാവം."

ഈ ഭൂമിയിൽ എത്രയെത്ര പൊടികളാണ്. എത്രയെത്ര പൊടികൾ ചേർന്നിട്ടാണ് ഈ ഭൂമി ഉണ്ടായിരിക്കുന്നത്. എന്നാൽ അതിലെ ഓരോ പൊടി എടുത്താലും ആ പൊടിയിലൊക്കെ ഈ ഭൂമി ഇരിക്കുന്നുണ്ട്. ഭൂമിയിൽ ഈ പൊടികൾ ഓരോന്നും ഇരിക്കുന്നു. പിണ്ഡാണ്ഡത്തിൽ ബ്രഹ്മാണ്ഡം ഇരിക്കുന്നുവെന്നും ബ്രഹ്മാണ്ഡത്തിൽ പിണ്ഡാണ്ഡം ഇരിക്കുന്നുവെന്നും ഋഷി പറയുന്നു. ഇപ്പോൾ ആധുനികശാസ്ത്രംപോലും ഇങ്ങനെയാണ് ചിന്തിച്ചുവരുന്നത്.

ആധുനിക ജീവശാസ്ത്രം എത്തിച്ചേർന്നിരിക്കുന്നത്, ഒരു കോശത്തെ എടുത്ത് അതിന്റെ സൂക്ഷ്മരൂപത്തിലേക്ക് പരിശോധിച്ചു ചെന്നാൽ ആ കോശത്തിനൊരു പ്രപഞ്ചഘടന ഉണ്ടെന്നിടത്താണ്. കോശം പ്രപഞ്ചത്തിന്റെ മിനിയേച്ചർ മാതൃകയാണ്. അതിനൊരു കേന്ദ്രവും അതിനോടു ചേർന്നുള്ള സഞ്ചാരപഥങ്ങളുമുണ്ട്. ആറ്റത്തിന്റെ ഘടനയും അങ്ങനെതന്നെയാണ്. ഒരാറ്റത്തിന്റെ ഘടനയാണ് വിശ്വത്തിന്റെ ഘടനയായിരിക്കുന്നതും. അങ്ങനെ ആധുനികശാസ്തരം പിണ്ഡാണ്ഡത്തേയും ബ്രഹ്മാണ്ഡത്തേയും സംയോജിപ്പിച്ചുകൊണ്ട് സംതുലിതമായിരിക്കുന്ന ഒരു ജീവിതപന്ഥാവ് ഇപ്പോൾ വെട്ടിത്തുറന്നുകൊണ്ടിരിക്കുകയാണ്. ഇപ്പോൾ പ്രപഞ്ച ജീവിതത്തെ മുമ്പത്തേക്കാൾ സമഗ്രമായി നമുക്കു കാണാൻ സാധിക്കുന്നുണ്ട്. പ്രഞ്ചജീവന്റെ അജ്ഞേയമണ്ഡലങ്ങളെ ആധുനിക ശാസ്ത്രം പൂർണ്ണമായിട്ടില്ലെങ്കിലും കുറച്ചൊക്കെ സമ്മതിച്ചു കൊണ്ടിരിക്കുന്നുണ്ട്. ക്വാണ്ടം മെക്കാനിക്സിലെ പരീക്ഷണനിരീക്ഷണ ങ്ങൾ ദൈവത്തിന്റെ ഉണ്മയെ ശാസ്ത്രം അംഗീകരിക്കുന്നതുപോലെ തോന്നിപ്പിക്കുന്നു. ദൈവം ചൂതാട്ടക്കാരനല്ല എന്ന ഐൻസ്റ്റിന്റെ പ്രസ്താവത്തിൽനിന്ന് ദൈവം ചൂതും കളിയ്ക്കും എന്ന ഹൈസൻ ബർഗിന്റെ അനിശ്ചിതത്വസിദ്ധാന്തത്തിൽ ശാസ്ത്രം തട്ടി ഉടക്കി നില്ക്കുകയാണ്.

അലക്സി കാരൽ എന്ന ചിന്തകൻ 'മാൻ ദ അൺനോൺ' എന്ന ഒരു പുസ്തകം എഴുതിയിട്ടുണ്ട്. അതിൽ അദ്ദേഹം ചോദിക്കുന്നു: "നമ്മൾ മനുഷ്യനെക്കുറിച്ചു പഠിക്കുമ്പോൾ, മനുഷ്യന്റെ ആന്തരിക ഘടനയെക്കുറിച്ചു പഠിക്കുമ്പോൾ ഒരു മനുഷ്യന്റെ ജഡശരീരത്തെ കീറിമുറിച്ചാണ് പഠിക്കുന്നത്. ജഡശരീരത്തെ കീറിമുറിച്ചു പഠിക്കുമ്പോൾ അതിൽ ഉണ്ടായിരിക്കേണ്ട ജീവൻ അതിൽനിന്നും നഷ്ടപ്പെട്ടു

പോയിരിക്കുന്നു. ജഡത്തെ പഠിച്ചിട്ട് ജീവനുള്ള ഒരു മനുഷ്യനിൽ നമുക്കെങ്ങനെ അതു പ്രയോഗിക്കുവാൻ കഴിയും?" ജീവനുള്ള ഏതെങ്കിലും മനുഷ്യന്റെ കുടൽമാലകളൊക്കെ കീറിമുറിച്ച് പഠിക്കുവാൻ ആരെങ്കിലും അനുവദിക്കുമോ? ഒരു മെഡിക്കൽ കോളേജിൽ പരീക്ഷണത്തിന് വിധേയമാക്കാൻ നിങ്ങളുടെ മക്കളെ ആരെയെങ്കിലും നിങ്ങൾ കൊടുക്കുമോ? മകനേയോ മകളേയോ കുറച്ചുനാൾ പഠിച്ചതിനുശേഷം തുന്നിക്കൂട്ടി തിരിച്ചുതരാം എന്നു പറഞ്ഞാൽ നിങ്ങൾ സമ്മതിക്കുമോ? വാസ്തവത്തിൽ പരീക്ഷണങ്ങൾ മുഴുവനും നടക്കുന്നത് ജഡങ്ങളിലാണ്. ജഡങ്ങളിൽ പഠിച്ച് ചൈതന്യമുള്ള ശരീരത്തിൽ പരീക്ഷിക്കുമ്പോൾ ഉണ്ടാകുന്ന അപകടങ്ങൾ ധാരാളമാണ്. അലക്സി കാരൽ ഇതു എടുത്തുപറഞ്ഞിട്ടുള്ള സംഗതിയാണ്.

ഇതൊക്കെ വച്ചുനോക്കുമ്പോൾ ഗുരുവിന്റെ ജനനീ നവരത്നമഞ്ജരി നമുക്ക് ചില ഉൾവെളിച്ചങ്ങൾ തരുന്നുണ്ട്. ജീവിതത്തെ സംബന്ധിച്ചും ദർശനത്തെ സംബന്ധിച്ചും ഒക്കെ സമഗ്രതയുള്ള കാഴ്ചപ്പാട് തരുന്നുണ്ട്. അത് പൂർണ്ണമായി നിങ്ങൾക്കു മനസ്സിലാക്കാൻ കഴിഞ്ഞു എന്നുള്ള അർത്ഥത്തിലുമല്ല. എന്നാലും ഒരു സമഗ്രദർശനമുണ്ടെന്നു മനസ്സിലാക്കണം. അതിലേക്ക് പടിപടിയായി അന്വേഷിച്ചനുഭവിക്കാൻ കഴിയണം. ആ ഒരു ക്രിയാത്മകതയാണ് ആദ്യം ഉണ്ടായിരിക്കേണ്ടത്. അന്വേഷിച്ചു കണ്ടെത്തി ജീവിക്കാൻ കഴിയുന്ന ഒരു സമഗ്രദർശനം ഋഷിമാർ നമ്മുടെ മുമ്പിൽ അവതരിപ്പിച്ചിട്ടുണ്ട്. അതിലേക്ക് ആത്മാർത്ഥമായി അന്വേഷണം നടത്തുവാനുള്ള തന്റേടമാണ് ഉണ്ടായിരിക്കേണ്ടത്. അതില്ലെങ്കിൽ എന്തുണ്ടായിട്ടെന്തു കാര്യം? അപ്പോൾ കുറേക്കൂടി അന്വേഷിക്കുകയും ചിന്തിക്കുകയും മനസ്സിലാക്കുകയും അറിയുകയും ജീവന്റെ സൗഭാഗ്യങ്ങൾ മുഴുവൻ അനുഭവിക്കുകയും ചെയ്യുന്ന ഒരു പൂർണ്ണമനുഷ്യത്വത്തിലേക്ക് വളരേണ്ട അനിവാര്യതയെക്കുറിച്ച് ബോധ്യപ്പെടുത്താനാണ് ജനനീ നവരത്നമഞ്ജരി.

ഇനി കുറച്ചുസമയം ചോദ്യോത്തരങ്ങൾക്കുവേണ്ടി ഉപയോഗിക്കാം. ഏഴു ദിവസങ്ങളിലെ പ്രഭാഷണങ്ങളിലൂടെ പലതും കേട്ടു. പലതും നുറുങ്ങുകളായിട്ടായിരിക്കും കേൾക്കുക. പ്രഭാഷണങ്ങളൊന്നുംതന്നെ പൂർണ്ണതയോടെ ഗ്രഹിക്കപ്പെടണമെന്നില്ല. അതു കേട്ടുകഴിഞ്ഞാൽ നിങ്ങൾക്ക് പൂർണ്ണതയോട് ഒരു അനുരാഗം തോന്നാം. പൂർണ്ണതയി ലേക്കുള്ള ചില എത്തിനോട്ടങ്ങൾ മാത്രമേ ഇവിടെ പറഞ്ഞിട്ടുള്ളൂ. പ്രഹേളികാജന്യമായ ജീവിതത്തിന്റെ ഇരുണ്ട ഗഹ്വരങ്ങളിൽ തെളിയ്ക്കുന്ന കുറച്ചു വെളിച്ചം മാത്രമാണിത്. സംശയമുള്ള ഈ കാര്യങ്ങളൊക്കെ നമുക്ക് കുറച്ചുനേരം സംസാരിക്കാം. അപ്പോൾ കുറേക്കൂടി തെളിച്ചം നിങ്ങളിൽ ഉണ്ടാകും.

# പ്രശ്നോത്തരി

ചോദ്യം: ഏഴു ദിവസങ്ങളിലായി നടന്ന പ്രഭാഷണങ്ങൾ അനുഭവ സാന്ദ്രമായിരുന്നു. ചിലയിടങ്ങളിലൊക്കെ കുറച്ചുകൂടി ലളിതമാക്കി യിരുന്നെങ്കിൽ എന്നു തോന്നിയിരുന്നു?

ഉത്തരം: ഇതു ലളിതമാക്കാൻ വളരെ എളുപ്പമാണ്. പക്ഷേ, സാരം നഷ്ടപ്പെട്ടുപോകും. ലളിതമാക്കുന്തോറും ഉള്ളടക്കം നഷ്ടപ്പെട്ടു പോകും. ഉള്ളടക്കത്തെ പിടിക്കുമ്പോൾ ലളിതം അലളിതമായിത്തീരു കയും ചെയ്യും. ഈ വൈരുദ്ധ്യം ഇതിലുണ്ട്. ലളിതമാക്കിയാൽ സാരം നഷ്ടപ്പെടും. ഗുരുവിന്റെ ദർശനത്തിന് ഗഹനതയുണ്ട്. കടലിന് ആഴമുള്ളതല്ലേ കടലിന്റെ ഗാംഭീര്യം. കടലിന്റെ ആഴം കാരണം ഞങ്ങൾക്കതിനെ മനസ്സിലാക്കാൻ കഴിയുന്നില്ല, അതിനെ കുറച്ചു ആഴം കുറഞ്ഞതാക്കൂ എന്നു പറഞ്ഞാൽ പിന്നെ കടലിനെന്തു ഗാംഭീര്യം? കടലിനെ കുളമാക്കിയാൽ കടലിന്റെ ഗാംഭീര്യം അനുഭവി ക്കാൻ കഴിയുമോ? അതുപോലെയാണ് ആദ്ധ്യാത്മി കകൃതികളുടെ ഗഹനതയും. അതിന്റെ സാരം നഷ്ടപ്പെടുത്തി ക്കഴിഞ്ഞാൽ, അതിന്റെ അനുഭൂതിസമ്പന്നത നഷ്ടപ്പെട്ടുപോകും. അതുകൊണ്ട് എത്രമാത്രം ഗഹനമാക്കാൻ ഗുരുക്കന്മാർ ശ്രമിച്ചിട്ടുണ്ടോ അത്രമാത്രം ഗഹനമാക്കി യാണ് അവർ പറഞ്ഞിരിക്കുന്നത്. ഓരോ വാക്കിന്റേയും ഉള്ളിൽ പ്രവേശിക്കുവാനായി പ്രേമപുരസ്സരമുള്ള തപസ്സ് ആവശ്യമാണ്. ആ തപസ്സിനെ നിഷേധിച്ച് ഉപരിപ്ലവമായിരി ക്കുന്നതിനെ മാത്രം രുചിക്കു ന്നത് എത്ര അരോചകമായിരിക്കും. ഉള്ളിയുടെ തോലെടുത്ത് കറിവച്ചുതന്നാൽ നമുക്ക് ഇഷ്ടപ്പെടുമോ? ഉള്ളിലിരിക്കുന്നതിനെയല്ലേ ഉള്ളി എന്നു പറയുന്നത്. അതുപോലെ ആദ്ധ്യാത്മികകൃതികളുടെ സാരത്തെ സാരമായിതന്നെ അറിയണം.

ചോദ്യം: ശിവോ*f*ഹം ശിവോ*f*ഹം എന്ന മന്ത്രത്തിനു എന്തെങ്കിലും അർത്ഥമുണ്ടോ? ചുരുക്കി പറഞ്ഞുതരാമോ?

ഉത്തരം: നമുക്കു കാണാൻ കഴിയുന്ന ഈ ലോകത്തിൽ എന്തെ ങ്കിലും ഒന്നിനെയെടുത്ത് ഇതാണോ പരമാത്മാവ് എന്നു ചോദി

ച്ചാൽ നമ്മൾ ഉടനടി പറയുക അല്ല എന്നായിരിക്കും. അതെന്തുകൊണ്ടാണ് അല്ല എന്നു പറയുന്നത്? എന്നാൽ വീണ്ടും വേറൊരു വസ്തുവിനെ ചൂണ്ടി ഇതാണോ പരമാത്മാവ് എന്നു ചോദിച്ചാൽ, അപ്പോഴും അല്ല എന്നു പറയും. ഏതെങ്കിലും ഒന്നിനെയെടുത്ത് അതു പരമാത്മാവല്ലേ എന്നു ചോദിക്കുമ്പോൾ അല്ല എന്നു പറയുവാൻ കാരണം, അത് പരമാത്മാവല്ലാത്തതുകൊണ്ടല്ല. അത് പരമാത്മാവാണ് എന്നു പറയുമ്പോൾ വേറൊരു വസ്തു പരമാത്മാവല്ല എന്ന് അതിൽ നിഹിതമായ ഒരർത്ഥം വരുന്നതുകൊണ്ടാണ്. നമ്മൾ ഒരു മേശയെ ചൂണ്ടിക്കൊണ്ട് ഇതു പരമാത്മാവല്ലേ എന്നു ചോദിച്ചാൽ അല്ല എന്നു പറയുന്നത് മേശ പരമാത്മാവല്ലാത്തതുകൊണ്ടല്ല. മേശ പരമാത്മാവാണ് എന്നു പറയുമ്പോൾ അപ്പുറത്തിരിക്കുന്ന കസേര പരമാത്മാവല്ല എന്നു വരും. അപ്പോൾ പരമാത്മാവിന് പുറത്ത് വേറേയും അസ്തിതകൾ ഉണ്ടെന്നു വരും. ഉപനിഷത്ത് പറയുന്നത് ഇങ്ങനെയാണ്: എന്തൊക്കെ കാണുന്നുവോ എന്തൊക്കെ കേൾക്കുന്നുവോ എന്തൊക്കെ ചിന്തിക്കുന്നുവോ അതൊക്കെ പരിമിതമായിരിക്കുന്ന അറിവുകളാണെന്നാണ്. അതുകൊണ്ട് ആ പരിമേയതകളെ ഓരോന്നിനേയും നിരസിക്കേണ്ടിയിരിക്കുന്നു.

അങ്ങനെ നിരസിച്ചു നിരസിച്ച് എല്ലാ പരിമേയതകളും നിരസിക്കപ്പെട്ടു കഴിയുമ്പോൾ നമുക്ക് ഇനിയൊന്നിനെ നിരസിക്കാൻ കഴിയാതെ വരുന്നു. ആ ഒന്ന് എന്തെന്നു ചോദിച്ചാൽ, ആരാണോ ഇതിനെയൊക്കെ നിരസിക്കുന്നത് ആ ആളുതന്നെയാണ്. ഞാനാണ് ഇതിനെയൊക്കെ നിരസിക്കുന്നതെങ്കിൽ അവസാനം എന്നെ എനിക്ക് നിരസിക്കുവാൻ കഴിയില്ല, നിഷേധിക്കാൻ കഴിയില്ല. അതുകൊണ്ട് ഞാൻ എന്ന സത്ത, (അഹന്തയോടു ചേരുന്ന സത്തയല്ല) മൂന്നു കാലത്തും ശാശ്വതമായിരിക്കുന്ന ഒരു ഞാൻ, അങ്ങനെ നിരസിക്കാൻ കഴിയാതിരിക്കുന്ന ഒരു സത്ത എന്ന അർത്ഥത്തിൽ 'ശിവ' എന്നു പറയാം. ഇത് നിത്യമായ സത്തയ്ക്ക് കൊടുക്കുന്ന ഒരു പേരു മാത്രമാണ്. വേണമെങ്കിൽ അള്ളാ എന്നു പറയാം. സ്വർഗ്ഗസ്ഥനായ പിതാവെന്നു പറയാം. നിഷേധിക്കാൻ കഴിയാത്ത ആ അനന്തതയെ അഹുരമസ്ത എന്നു പറയാം. മൗനം എന്നു പറയാം. അനുഭൂതി എന്നു പറയാം. അനുഗ്രഹം എന്നു പറയാം. എന്തു പറഞ്ഞാലും നിഷേധിക്കാൻ കഴിയാത്ത ഒന്ന്, എത്ര നിഷേധിച്ചാലും എത്ര തള്ളിക്കളഞ്ഞാലും തള്ളിക്കളയാൻ കഴിയാത്ത ഒന്ന്. ആ ഒന്നിനെയാണ് ദൈവം എന്നു പറയുന്നത്. അപ്പോൾ ദൈവം എത്ര നിരസിച്ചാലും തള്ളിക്കളയാൻ കഴിയാത്തത്ര സത്യമായിരിക്കുന്ന ഒന്നാണ്. അതിനെ ശിവനെന്നു ശങ്കരാചാര്യർ പറയുന്നു.

ആ ശിവനാണ് ഞാൻ– ശിവോ$f$ഹം ശിവോ$f$ഹം. അത് അനുഭൂതിദശയിൽ പറയുന്നതാണ്. നമ്മൾ ഇത് പറയുമ്പോൾ അത്രയ്ക്ക് ആനുഭൂതികമായ ആഴം കിട്ടിയെന്നു വരികയില്ല. ഈ ശിവോ$f$ഹം നമുക്കൊരു സാധാരണ ചിത്തവൃത്തി മാത്രമായി മാറാൻ ഇടയുണ്ട്. ശങ്കരാചാര്യർക്ക് അതൊരു അനുഭവമായിരുന്നു. ശിവ ഒരു ദേവതാമൂർത്തിയല്ല. ശിവ സച്ചിദാനന്ദമാണ്. ആനന്ദത്തിന്റെ പാരമ്യം. എന്നു പറഞ്ഞാൽ ഞാൻ ആനന്ദത്തിന്റെ പാരമ്യമാണ് എന്നാണ്. അതുകൊണ്ട് ഞാൻ നൃത്തം ചെയ്യുന്നു. ശിവന്റെ ആനന്ദലഹരി. ശിവോ$f$ഹം ശിവോ$f$ഹം എന്നു പറഞ്ഞാൽ ഞാൻ ആനന്ദത്തിന്റെ പാരമ്യമാണെന്നു മനസ്സിലാക്കിയാൽ മതി.

ചോദ്യം: സ്വാമി കമ്മ്യൂണിക്കേഷനെക്കുറിച്ച് പറഞ്ഞപ്പോൾ ഒരു മാനേജർക്ക് സബ്–ഓർഡിനേറ്റ് ലെവലിൽ സംഭവിക്കുന്ന കമ്മ്യൂണിക്കേഷൻ ഗ്യാപ്പിനെ പരാമർശിക്കുകയുണ്ടായി. അതൊന്നുകൂടി വിശദീകരിക്കാമോ? അതൊരു ഈഗോയുടെ ഭാഗമാണോ? ആ ഒരു കമ്മ്യൂണിക്കേഷൻ ഗ്യാപ്പ് എങ്ങനെ ഒഴിവാക്കാം എന്നു സ്വാമി ഒന്നുകൂടി വിശദീകരിക്കാമോ?

ഉത്തരം: ഇതു വളരെ പ്രായോഗികമായ ഒരു ചോദ്യമാണ്. എന്തുതന്നെയായാലും ഇന്ന് സാധാരണ ജീവിതത്തിലെ സാധാരണ ജോലികളിൽ പ്രത്യേകിച്ചും ഒരു പ്രോഫഷനുമായൊക്കെ ബന്ധപ്പെട്ടിരിക്കുമ്പോൾ ഈ ചോദ്യത്തിന് വളരെ പ്രസക്തിയുണ്ട്. കമ്മ്യൂണിക്കേഷൻ എന്നു പറഞ്ഞാൽ ഒരാളുടെ ഉള്ളിലിരിക്കുന്ന ആശയം വേറൊരാളുടെ ഉള്ളിലേക്ക് എത്തിച്ചുകൊടുക്കുന്ന രീതിയെയാണ്. അയാളത് മനസ്സിലാക്കുവാൻ നമ്മുടെ ഉള്ളിലിരിക്കുന്ന ആശയത്തെ ഭാഷയിലൂടെയും ആംഗ്യത്തിലൂടെയും രണ്ടു തരത്തിൽ നമുക്ക് വെളിപ്പെടുത്താം. ഒന്ന് വാചികമായിരിക്കുന്ന ഭാഷ (meta-language). ഇനി വേറൊരു ഭാഷയുണ്ട്. ചിത്രഭാഷ (proto-language) ഈ രണ്ടു തരത്തിൽമാത്രമാണ് കമ്മ്യൂണിക്കേഷൻ സുസാധ്യമാവുകയുള്ളൂ. ഞാൻ കമ്മ്യൂണിക്കേഷനിൽ എത്ര കഴിവുള്ള ആളായാലും ഞാൻ കമ്മ്യൂണിക്കേഷൻ നടത്തുമ്പോൾ എന്നെ വക്താവ് എന്നാണ് പറയുന്നത്. ഞാനത് പറയുന്ന ഒരാളാണ്. എന്നാലത് കേൾക്കുന്ന വ്യക്തി ആശയത്തെ പൂർണ്ണമായി ഉൾക്കൊള്ളാൻ പോരുന്ന ഒരു തരത്തിലല്ലെങ്കിൽ അതിനിടയിലുള്ള ആശയവിനിമയത്തിൽ ഒരു പരാജയം ഉണ്ടാകാൻ ഇടയുണ്ട്. ആശയത്തിന്റെ പൂർണ്ണമായിരിക്കുന്ന സംവേദനത്തിനു ഭംഗമുണ്ടാക്കും.

കമ്മ്യൂണിക്കേഷനിൽ രണ്ടു കാര്യങ്ങൾ പ്രസക്തമായി വരുന്നുണ്ട്. ഒന്നാമതായി വക്താവും ശ്രോതാവും ഒരുപോലെ അഗ്രഗണ്യ

രായിരിക്കണം. ഒരു ഓഫീസിലാണെങ്കിൽ മാനേജർ ചിലപ്പോൾ നല്ല കമ്മ്യൂണിക്കേഷൻ സ്കില്ലുള്ള ആളായിരിക്കും. പക്ഷേ, അതുപോലെ യായിരിക്കില്ല കേൾക്കുന്ന വ്യക്തികൾ. ഇപ്പോൾ സബ്-ഓർഡിനേറ്റ് എന്നു പറയുമ്പോൾ അവിടെ ഒരു ഈഗോയുടെ പ്രശ്നം വരുന്നുണ്ട്. സബ് എന്നാൽ താഴെ എന്ന അർത്ഥത്തിലാണ്. മാനേജർ എന്നു പറ യുന്നത് മുകളിൽ നിൽക്കുന്ന ഒരാളാണ്. മുകളിൽ നിൽക്കുന്ന ആൾ താഴെ നിൽക്കുന്ന ഒരാളോട് ആശയവിനിമയം നടത്തുമ്പോൾ മാനേ ജരുടെ ഈഗോ പ്രവർത്തിക്കും. ഞാൻ മാനേജരാണ്. നീ ഞാൻ പറ യുന്ന കാര്യങ്ങൾ കേട്ടാൽ മതി. ഇങ്ങോട്ടൊന്നും ചോദിക്കേണ്ട എന്നുള്ള ഒരു ഈഗോ എങ്ങനെയെങ്കിലും പിടികൂടിയിരിക്കും. അതു കൊണ്ട് സബ്-ഓർഡിനേറ്റ് എന്നു പറയുന്ന ഒരു വ്യക്തിയെ ഒരി ക്കലും സബ്-ഓർഡിനേറ്റായി കാണുന്നിടത്തോളംകാലം നല്ല ഒരു കമ്മ്യൂണിക്കേഷൻ സാധ്യമാവുകയില്ല. കമ്മ്യൂണിക്കേഷൻ സാധ്യമാ കുന്നത് എവിടെയാണോ ഈ ഡിവിഷൻ നഷ്ടപ്പെടുന്നത് അവിടെ യാണ്. എവിടെ രണ്ടെന്ന ഭാവമുണ്ടോ അവിടെ കമ്മ്യൂണിക്കേഷൻ ഗ്യാപ്പ് ഉണ്ട്. സമഭാവത്തിൽ കമ്മ്യൂണിക്കേഷൻ സുസാധ്യമാകുന്നു.

ചോദ്യം: ജനനീ നവരത്നമഞ്ജരിയിലൂടെ കടന്നുപോയപ്പോൾ അമ്മയാണ് ഈ ലോകത്തിന്റെ കാരണം, അമ്മയാണ് എല്ലാം എന്നു മനസ്സിലായി. അപ്പോൾ ആ അമ്മയെ അറിയാൻ ഭക്തിയോഗം, ജ്ഞാനയോഗം, രാജയോഗം. ഇതിൽ ഏതാണ് പ്രായോഗികമായ മാർഗ്ഗം? എല്ലാവരുടേയും ലക്ഷ്യം ഈശ്വരസാക്ഷാത്കാരമാണ്. എനിക്കു തോന്നുന്നത് ഈ കലിയുഗത്തിൽ ഇപ്പറഞ്ഞതിൽനിന്ന് ഭക്തിക്കാണ് പ്രാധാന്യം എന്നാണ്.

ഉത്തരം: വൈദ്യരുടെ ചോദ്യത്തിൽ ചോദ്യവും ഉത്തരവും ഉണ്ടാ യിരുന്നു. വൈദ്യർ പറയുന്നത് ഭക്തിമാർഗ്ഗമാണ് ഈ കലിയുഗത്തിന് മോക്ഷത്തിനു ഒരേയൊരു മാർഗ്ഗം എന്നാണ്. സാധാരണ നമ്മൾ കേട്ടുവരുന്ന മാർഗ്ഗങ്ങൾ മൂന്നാണ്. ഭക്തിയോഗം, ജ്ഞാനയോഗം, കർമ്മയോഗം. പിന്നെ രാജയോഗം. അത് ഈ ഗണത്തിൽ വരുന്നി ല്ല. ഇത് എന്തിനാണ് ഇങ്ങനെ മൂന്നു യോഗങ്ങൾ എടുത്തു പറയു ന്നത്? ഭക്തിയോഗത്തിലും ജ്ഞാനയോഗത്തിലും കർമ്മയോഗ ത്തിലും സമാനമായി ഉള്ളത് യോഗമാണ്. യോഗം എന്നു പറഞ്ഞാൽ എന്താണ്? യോഗം എന്നാൽ യോജിച്ചിരിക്കുന്ന അവസ്ഥ. അതു കൊണ്ട് വൈദ്യരുമായി എനിക്ക് വിയോജിപ്പില്ല. ഞാൻ വൈദ്യരു മായി യോജിച്ചിരിക്കുകയാണ്. ഭക്തിയോഗം നമുക്ക് മോക്ഷത്തിന് ഉതകുന്നതല്ല എന്നു ഞാൻ പറയുന്നില്ല.

എന്നാൽ മനുഷ്യനെക്കുറിച്ച് നാം കുറച്ചടുത്തറിയേണ്ടതായിട്ടുണ്ട്. എല്ലാ മനുഷ്യരും ഒരുപോലെയല്ല. ബഹുജനം പലവിധം എന്നു നമ്മൾ പറയാറില്ലേ? ഓരോ മനുഷ്യനും ഓരോ തരമാണ്, സൈക്കോളജിക്കൽ ടൈപ്പ്. ചിലർക്ക് നിസ്സാര കാര്യങ്ങൾ കേൾക്കുമ്പോഴേക്കും കണ്ണിൽനിന്നും കണ്ണുനീർ വരാൻ തുടങ്ങും. അത്രമാത്രം വൈകാരികമാണവർ. അവർക്ക് അങ്ങനെയൊന്നും കൂടുതൽ കാര്യങ്ങൾ ചിന്തിക്കുകയോ അറിയുകയോ ഒന്നും വേണ്ട. വളരെ ചെറിയ കാര്യങ്ങൾ കേൾക്കുമ്പോൾ കരഞ്ഞുപോകും. കണ്ണുനീർ വാർക്കും. വിഷമിക്കും. അച്ഛന്റേയും അമ്മയുടേയും ബന്ധുക്കളുടേയുമൊക്കെ ചുറ്റുവട്ടത്തിൽ സുരക്ഷിതത്വത്തോടെ കഴിഞ്ഞുപോകുന്ന ഒരു രീതിയാണവർക്കിഷ്ടം. എപ്പോഴും സ്നേഹം വേണം, പരസ്പരം സ്നേഹിക്കണം, സ്നേഹമുള്ള വാക്കുകൾ പറയണം, സ്നേഹത്തോടെയുള്ള വാക്കുകൾ കേട്ടില്ലെങ്കിൽ ഉറക്കം വരില്ല. അങ്ങനെ ഒരു പ്രകൃതമുള്ള ആളുകളെ നിങ്ങളുടെ ചുറ്റുപാടിൽ നിങ്ങൾക്ക് കാണാൻ കഴിയും.

ചിലർ അങ്ങനെയല്ല. അവർ പറയുന്നത്: ഇങ്ങനെയൊന്നും ആയാൽ പോരാ. നമ്മൾ എന്തെങ്കിലുമൊക്കെ ചെയ്യണം. നിന്റെ കണ്ണുനീരൊക്കെ കള. കുറേ നേരമായല്ലോ നീ കരയാൻ തുടങ്ങിയിട്ട്. നമ്മുടെ ശക്തി എന്തിനുവേണ്ടി നമ്മൾ ഉപയോഗിക്കണം? നമുക്ക് രാഷ്ട്രത്തെ കരുപ്പിടിപ്പിക്കേണ്ടതുണ്ട്. നമ്മുടെ സമൂഹത്തെ നന്നാക്കേണ്ടതായിട്ടുണ്ട്. ഒരുവൻ ഇങ്ങനെ പറയുമ്പോൾ ഇത് കർമ്മത്തിന്റെ ഒരു തള്ളിച്ചയാണ്. ആക്ടീവിസം എന്നു പറയും. മറ്റേത് ഇമോഷണലിസം ആണെങ്കിൽ ഇത് ആക്ടീവിസമാണ്. ഇതിനെ ബാലഗംഗാധര തിലകൻ എനർജിസം എന്നാണ് പറയുക. ഊർജ്ജം ഇവരിൽ തള്ളിവരുന്നു. അതിനെ എന്താണ് ചെയ്യേണ്ടതെന്നറിയാത്തതിനാൽ കർമ്മമാക്കി പരിണമിപ്പിക്കുന്നു.

ഇനി ഒരു കൂട്ടം ആളുകൾ ഈ പറയുന്നതൊക്കെ വെറും വിഢിത്വം എന്നു പറയും. ഇതൊക്കെ എന്താണ്? മനുഷ്യന്റെ ചിന്തയ്ക്കോ അന്വേഷണത്തിനോ ഒരു പരിഹാരം ഇത് തരുന്നില്ല. എന്തെല്ലാം സംശയങ്ങളാണ് ഞങ്ങളുടെ ഉള്ളിൽ കിടക്കുന്നത്. യുക്തിയുക്തമായ ഒരു ഉത്തരം ആരും തരുന്നില്ലല്ലോ എന്നവർ ഖേദിക്കുന്നു. അപ്പോൾ അവരുടെ തരം വേറെയാണ്. അവർ യുക്തിപൂർവം ചിന്തിക്കുന്നവരായതുകൊണ്ട് ജിജ്ഞാസുക്കളാണ്. ഇങ്ങനെ മൂന്നു തരം ആളുകളെയാണ് ഇപ്പോൾ ഞാനിവിടെ പറഞ്ഞത്.

ഇതിൽ ആദ്യത്തെ തരം ആളുകൾക്ക് ചേരുന്ന ഒരു രീതിയാണ് ഭക്തിയോഗം. കർമ്മം ചെയ്യുന്ന ആളുകൾക്കുള്ളതാണ് കർമ്മയോ

ഗം. കുറേക്കൂടി അന്വേഷിക്കുകയും വായിക്കുകയും ചിന്തിക്കുകയും ഒക്കെ ചെയ്യുന്ന ആളുകൾക്ക് ജ്ഞാനയോഗം. ഇതു മൂന്നും വേറെവേറെ എന്നു പറയുന്നത് വലിയൊരു അബദ്ധമാണ്. ഒരാൾക്കും ഇതിനെ ഒന്നിൽനിന്നും വേറൊന്നിലേക്ക് അടർത്തിമാറ്റാൻ കഴിയുകയില്ല. അതു കൊണ്ടാണ് നേരത്തേ പറഞ്ഞത് ഇതിൽ മൂന്നിലും ഇരിക്കുന്ന ഒരേ യൊരു പദം യോഗം എന്നതാണെന്ന്. ആ യോഗത്തിന്റെ സ്വഭാവം നോക്കുകയാണെങ്കിൽ എവിടെ ജീവൻ പരമാത്മാവിൽനിന്നും വേറിട്ട തുപോലെ തോന്നുന്നുവോ അപ്പോൾ അജ്ഞാനം ഉണ്ട്. അല്ലെങ്കിൽ നമ്മുടെ ഉള്ളിൽ ഒരു അന്യഥാബോധമുണ്ട്. അതുകൊണ്ട് നമുക്ക് രണ്ടാ യിരിക്കുന്ന ഭാവത്തെ കളയണം. രണ്ടായിരിക്കുന്ന ഭാവത്തെ ഈ മൂന്നു വിധത്തിൽ നമുക്കു കളയാം. ഒന്ന് ഭക്തിയുടെ മാർഗ്ഗത്തിൽ. ഇതിൽ ഞാൻ ഈശ്വരന് എന്നെ സമർപ്പിച്ചിരിക്കുകയാണ്. ഈശ്വരൻ എന്തൊ ക്കെയാണോ പറയുന്നത് ഈശ്വരൻ എന്തൊക്കെയാണോ നിർദ്ദേശി ക്കുന്നത് ഈശ്വരാനുഗ്രഹം പോലെ എല്ലാം നടക്കട്ടെ എന്നു കരുതി എന്നെ ഈശ്വരന് വിട്ടുകൊടുക്കുകയാണ് ചെയ്യുന്നത്. അത് ഭക്തിയോ ഗമാണ്. അങ്ങനെ വിട്ടുകൊടുക്കുമ്പോൾ ഞാൻ എന്നും എന്റേതെന്നു മുള്ളതിനല്ല ഈശ്വരനാണ് പ്രാധാന്യം. അല്ലാതെ എനിക്കൊരു പ്രാധാ ന്യവുമില്ല. ഇത് ആദ്യത്തെ തരം ആളുകൾക്ക് വളരെ ചേർന്നതാണ്.

രണ്ടാമത്തെ തരം പറയുന്നത് എല്ലാ കർമ്മങ്ങളും ഈശ്വരനാണ് ചെയ്യു ന്നത്. അതുകൊണ്ട് ഞാൻ കർത്താവാണെന്ന് അവകാശപ്പെടരുത്. ആ കർതൃത്വബോധം കളയുക. എന്നിട്ട് ഈ ലോകത്തിൽ വർത്തിക്കുക. കർമ്മങ്ങളെല്ലാം ഈശ്വരനാണ് ചെയ്യുന്നതെന്നറിഞ്ഞ് കർമ്മങ്ങളെ ഈശ്വരാർപ്പിതമാക്കുന്നത് കർമ്മയോഗം. ഇങ്ങനെ ചെയ്യുന്നത് കർമ്മ യോഗം. അപ്പോഴും യോജിച്ചു. വിയോജിപ്പില്ല. മൂന്നാമത്തെ ജ്ഞാനത്തിന്റെ മാർഗ്ഗത്തിൽ എങ്ങനെയെന്നു ചോദിച്ചാൽ ഈശ്വരൻ സർവ്വവ്യാപകത്വം ഉള്ളതാണ്. സർവ്വജ്ഞനാണ്. ഈശ്വരന് എല്ലാം അറിയാം. അതുകൊണ്ട് ഒന്നായ ഈ ഈശ്വരൻതന്നെയാണ് സർവ്വജഗത്തിലും വ്യാപിച്ചിരിക്കു ന്നത് എന്നറിയുക. ഈ അറിയലാണ് ജ്ഞാനം.

ഇങ്ങനെ നോക്കുമ്പോൾ ഒരു ജ്ഞാനിയും ഒരു യോഗിയും ഒരു ബുദ്ധനിൽ വേറെവേറെയിരിക്കുന്നുവെന്ന് നമുക്ക് പറയാൻ കഴിയു കയില്ല. കാരണം ശങ്കരാചാര്യരെ എടുത്താലും നാരായണഗുരുദേ വനെ എടുത്താലും ശ്രീരാമകൃഷ്ണപരമഹംസരെ എടുത്താലും ഇവ രിലൊക്കെ ഈ മൂന്നു യോഗവുമുണ്ട്. ഭക്തിയുണ്ട്, ജ്ഞാനമുണ്ട്, കർമ്മമുണ്ട്. നാരായണഗുരുവിന്റെ കൃതിയാണ് നമ്മൾ ഇവിടെ പഠി ച്ചുകൊണ്ടിരിക്കുന്നത്. നാരായണഗുരു ജീവിതത്തിൽ ഒരു കർമ്മവും

ചെയ്തില്ല എന്നു പറയുവാൻ കഴിയുമോ? കർമ്മം ചെയ്തില്ല എന്നു പറയാൻ കഴിയില്ല. കാരണം ഈ കേരളത്തിൽ സംഭവിച്ചിട്ടുള്ള പല മാറ്റങ്ങൾക്കും ഗുരുവിന്റെ കർമ്മങ്ങൾക്ക് ശക്തി പകരുവാൻ കഴിഞ്ഞിട്ടുണ്ട്. അദ്ദേഹം എഴുതിയിട്ടുള്ളതുപോലെയുള്ള ഭക്തിസാന്ദ്രമായിരിക്കുന്ന കവനങ്ങൾ കേൾക്കാൻതന്നെ പ്രയാസമാണ്. മാത്രമല്ല, ക്ഷേത്രങ്ങൾ സ്ഥാപിച്ച് ഭക്തന്മാരുടെ ആരാധനയ്ക്കു വേണ്ടുന്ന ഇടമുണ്ടാക്കിക്കൊടുത്തു.

അതുപോലെതന്നെ ഗുരു ജ്ഞാനിയായിരുന്നു. ദർശനമാല, ആത്മോപദേശശതകം, അദ്വൈതദീപിക, അറിവ്, വേദാന്തസൂത്രം പോലുള്ള കൃതികൾ അദ്ദേഹം എഴുതിയിട്ടുണ്ട്. അതുകൊണ്ട് ഒന്ന് വേറെ എന്നു പറയുന്നതിനേക്കാൾ ഉത്തമം ഭക്തിയോഗത്തിൽ ജ്ഞാനയോഗവും കർമ്മയോഗവും ഉണ്ട്, ജ്ഞാനയോഗത്തിൽ ഭക്തിയോഗവും കർമ്മയോഗവും ഉണ്ട്, കർമ്മയോഗത്തിൽ ഭക്തിയോഗവും ജ്ഞാനയോഗവും ഉണ്ട്, എന്നു പറയുന്നതായിരിക്കും. ഇങ്ങനെ പറയുമ്പോഴും ചിലരിൽ ചില പ്രവണതകൾ കുറച്ച് മുൻതള്ളിനിൽക്കാൻ സാധ്യതയുണ്ട്. ചിലർ വൈകാരികമായിരിക്കുമ്പോൾ ഭക്തിയായിരിക്കും പ്രഥമഗണനീയമാവുക. അതുകൊണ്ടാണ് പൂന്താനത്തിനൊക്കെ ആ പ്രകൃതം വന്നത്. എന്നാൽ ശങ്കരാചാര്യർക്ക് ആ പ്രകൃതം കാണില്ല. ശങ്കരന്റെ പ്രഥമപ്രകൃതം ജ്ഞാനിയുടേതാണ്. നാരായണഗുരുവിൽ കുറേയൊക്കെ ഇവ മൂന്നും സാമ്യാവസ്ഥയിൽ ഇരിക്കുന്നതു കാണുന്നുണ്ട്. എന്നാലും ചിലരുടെ നോട്ടത്തിന്റെ പിശകുകൊണ്ട് അദ്ദേഹത്തെ കർമ്മയോഗിയാക്കുവാനും ജ്ഞാനയോഗി ആക്കുവാനും ഭക്തിയോഗി ആക്കുവാനുമൊക്കെ സാധ്യതയുണ്ട്.

അതുകൊണ്ട് ഭക്തിയെ നമുക്ക് അവഗണിക്കുവാൻ കഴിയുകയില്ല. ഭക്തി ആത്മാനുസന്ധാനം എന്നു നാരായണഗുരുവും സ്വസ്വരൂപാനുസന്ധാനം ഭക്തി എന്നു ശങ്കരാചാര്യരും നമുക്കു പറഞ്ഞുതരുന്നു. നാരദന്റെ ഭക്തിസൂത്രമാണ് ഇന്ന് ഭക്തിക്ക് ഏറ്റവും നല്ല നിർവ്വചനം കൊടുത്തിരിക്കുന്നത്. പരമമായതിൽ പ്രേമം ഉണ്ടാകുന്നതാണ് ഭക്തി എന്ന്. എന്താണോ പരമമായിരിക്കുന്ന സത്യം അതിൽ പ്രേമം ജനിക്കുക, അതു ഭക്തി. നമ്മുടെ ഹൃദയം വരണ്ടുണങ്ങിപ്പോവുകയാണെങ്കിൽ നമുക്കൊരിക്കലും ജ്ഞാനം ഉണ്ടായിരിക്കുകയില്ല. നമുക്കൊരു കർമ്മയോഗിയാകാനും കഴിയില്ല. അപ്പോൾ ഭക്തി എപ്പോഴും വേണം. ഇതിൽ ഏതെങ്കിലുമൊന്ന് തിരഞ്ഞെടുക്കുക എന്നുള്ളതല്ല. എല്ലാറ്റിനും അതിന്റേതായിട്ടുള്ള ചില ആവശ്യങ്ങളും സാംഗത്യങ്ങളും ഒക്കെയുണ്ട്. വൈദ്യരെ സംബന്ധിച്ചിടത്തോളം

വൈദ്യരുടെ പ്രഥമപ്രകൃതി ഭക്തിയാണ്. അതുകൊണ്ട് നമ്മളെല്ലാവരും ആ പ്രകൃതിയോടു യോജിക്കുന്നു.

ചോദ്യം: ആകാശത്തിലെ പറവകൾ വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല, മനുഷ്യരും അതുപോലെയാകണം എന്നാണോ? നാളത്തേക്ക് ഒന്നും കരുതിവയ്ക്കേണ്ട എന്നു പറയുമ്പോൾ അതു മനുഷ്യനെ അലസതയിലേക്ക് നയിക്കില്ലേ? ദയവായി ഒന്നു വിശദീകരിക്കണം.

ഉത്തരം: ഈ ചോദ്യം സംഭവിച്ചിരിക്കുന്നത് ഇന്നത്തെ സാമൂഹികപശ്ചാത്തലത്തിൽ ജീവിക്കുന്ന ഒരു വ്യക്തിയുടെ മനസ്സിൽനിന്നാണ്. ഇന്നത്തെ സാമൂഹികപശ്ചാത്തലത്തിൽ ഓരോരുത്തരും ജീവിക്കാനായി സ്ഥലം കൈവശം വച്ചിരിക്കുകയാണ്. അതിന്റെ ഉടമസ്ഥാവകാശം അവർക്കുമാത്രം ഉള്ളതാണ്. ഈ ഭൂമിയിൽ ഒരിഞ്ച് ഇടം ആരുടേതും അല്ലാത്തതായിട്ടില്ല. ഒരു രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ഭൂമിയിലുള്ള ഉടമസ്ഥാവകാശം ഇത്ര ശക്തമായിരുന്നില്ല. ഇന്ന് എറണാകുളത്ത് ഒരു സെന്റ് ഭൂമി വാങ്ങണമെങ്കിൽ കോടികൾ ചെലവഴിക്കേണ്ടിവരുന്നു. അത്രയും വിലകൊടുത്ത ഭൂമിയിൽ ഒരു മണ്ണിരപോലും ജീവിക്കുന്നത് അവർക്ക് അസഹനീയമാണ്. അതിന്റെ മുകളിലൂടെ പറവകൾക്കുപോലും പറക്കാൻ അവകാശമില്ല.

ഇന്നത്തെ പശ്ചാത്തലത്തിൽ ബൈബിളിലെ ഈ വചനത്തിന് ഒരുപാട് അർത്ഥതലങ്ങളുണ്ട്. ഒന്നാമതായി നാം ഭാവിയെക്കുറിച്ച് ആശങ്കാകുലരാണ്. ഭാവിയെക്കുറിച്ചുള്ള ആശങ്കമൂലം വർത്തമാനകാലജീവിതം വളരെ ഉൽക്കണ്ഠ നിറഞ്ഞതും സംഘർഷപൂരിതവുമായിത്തീരുകയുമാണ് ചെയ്യുന്നത്. മനുഷ്യൻ സ്വതന്ത്രനായി ജീവിക്കുമ്പോൾ ഒന്നിനോടും ഒരു പറ്റൽ കാണിക്കാറില്ല. ആ ഒരു ജീവിതത്തിന്റെ പൂർണമാതൃക ഭാരതത്തിലെ സന്ന്യാസിമാരിൽ കണ്ടുവരുന്നു. യേശു ഒരു സന്ന്യാസിയായിരുന്നു. ഒന്നിനേയും സ്വന്തമാക്കാതേയും ഒന്നിനോടും സംഗമില്ലാതേയും ജീവിച്ച ഒരു യോഗിവര്യൻ. പൂർണ്ണസമർപ്പണത്തിൽ നിർഭയത ഒരുവന്റെ വഴി തെളിക്കുന്നു. അവനുള്ളതെല്ലാം അവന്റെ മുമ്പിലേക്ക് എത്തിക്കൊണ്ടിരിക്കുന്നു. എല്ലാം പരിത്യജിച്ചവന് സർവ്വവും അവന്റേതായിത്തീരുന്നു.

ഭാരതത്തിന്റെ പല കോണുകളിലും സഞ്ചരിക്കാൻ ഇടവന്നപ്പോൾ എത്രയോ പരിവ്രാജകന്മാരേയും അവധൂതന്മാരേയും ഞാൻ കണ്ടിട്ടുണ്ട്. അവർ എത്തിപ്പെടുന്നിടത്ത് കിടക്കുന്നു. കിട്ടിയിടത്തുനിന്നും കിട്ടിയതുമാത്രം കഴിക്കുന്നു. അവരെക്കുറിച്ച് ഗീത പറയുന്നത്: യദൃച്ഛയാ ലാഭ സന്തുഷ്ടഃ ദ്വന്ദ്വാതീതോ വിമത്സരഃ എന്നാണ്. ഒരുതരത്തിലുള്ള മാത്സരികതയും ഇല്ലാതെ, ദ്വന്ദ്വബോധം ഇല്ലാതെ ചോദി

ക്കാതെതന്നെ യാദൃച്ഛികമായി കിട്ടുന്നതുകൊണ്ട് അവർ ജീവിക്കുന്നു. മുനിചര്യാപഞ്ചകത്തിൽ നാരായണഗുരു അത് സ്വാനുഭവത്തിന്റെ ഒരു ശകലം എന്ന നിലക്ക് എടുത്തു പറയുന്നു: അയാചിതമലിപ്സയാ നിയതിദത്തമന്നം മുനിസ്തനോഃ സ്ഥിതയ അന്വതൻ പഥിശയാനകോ*f*വ്യാകുലഃ. എന്ന്.

യാചിക്കാതെ ആഗ്രഹിക്കാതെ നിയതി ഏർപ്പെടുത്തിത്തരുന്ന അന്നം ഭുജിച്ചുകൊണ്ടാണ് ഒരു അവധൂതൻ ജീവിക്കുന്നത്. നാരായണഗുരുവും രമണമഹർഷിയും ഒക്കെ ഏറെക്കാലം അങ്ങനെ ഒരു ജീവിതം ജീവിച്ചവരായിരുന്നു. ഒരു അവധൂതന് തന്നെ സ്വയം രക്ഷിക്കാനുള്ള വ്യഗ്രത പൂർണ്ണമായി ഇല്ലാതായിരിക്കുകയാണ്. സർവ്വയിടത്തും തന്റെ രക്ഷകൻ തന്നെ കൊണ്ടുപോകുന്നു എന്ന അറിവാണ് ഒരു അവധൂതനിൽ ശോഭിക്കുന്നത്. ഇത് സത്യമായ കാര്യമാണ്.

നിങ്ങൾക്ക് സംഗം ഉള്ളതുകൊണ്ട്, ബന്ധനം ഉള്ളതുകൊണ്ട് ഇതു കേൾക്കുമ്പോൾ പേടി തോന്നാം. കൊട്ടാരം വിട്ടിറങ്ങിയ സിദ്ധാർത്ഥ ഗൗതമനും ആകാശത്തിലെ പറവകളുടെ വഴി സ്വീകരിച്ചവനായിരുന്നു. മനുഷ്യൻ ഭൂമിയിലേക്ക് ജനിച്ചുവരുന്നത് കൈനിറയെ സമ്പത്തുമായല്ല. തിരിച്ചുപോകുന്നതും ഒഴിഞ്ഞ കൈയുമായാണ്. ജീവിച്ചിരിക്കുമ്പോൾ മാത്രം അജ്ഞതകൊണ്ട് അവൻ കുറേ സമ്പാദിക്കുന്നു. അതിന്റെകൂടെ സുരക്ഷിതത്വം തേടുകയും ചെയ്യുന്നു. അതുകൊണ്ട് നിങ്ങളുടെ ഉള്ളിലെ അരക്ഷിതാബോധത്തെ കളയുക. സർവ്വേശ്വരസാന്നിദ്ധ്യത്തെ സർവ്വയിടത്തും കാണുന്നതിലൂടെയാണ് അരക്ഷിതാബോധം ഇല്ലാതാകുന്നത്.

ഈശാവാസ്യമിദം സർവ്വം. ഉപനിഷത്തിന്റെ പ്രഖ്യാപനം ഇതാണ്. നിങ്ങൾക്ക് ധൈര്യമായി എന്തും കൈവിടാം. കൈവെടിഞ്ഞ ധീരന്മാരുടെ നാടാണിത്. തനിക്ക് നാളെ ഒന്നും ലഭിക്കുകയില്ല എന്ന ഭീതിയുള്ളവൻ എല്ലാം വലിച്ചെറിഞ്ഞാൽ ചിലപ്പോൾ ഏറെ വിഷമിച്ചു എന്നു വന്നേക്കാം. എന്നാൽ അഹങ്കാരമില്ലാത്ത വിനയവാനായ ഒരുവന് ഈ ലോകത്തിൽ ജീവിതം സുരക്ഷിതമായിരിക്കും. ബാങ്ക് ബാലൻസുമായി പരിവ്രജനത്തിനിറങ്ങുന്ന ഒരുവന്റെ മുന്നിലേക്ക് നിയതി അന്നത്തെ എത്തിച്ചുക്കൊടുക്കണമെന്നില്ല. അയാൾക്ക് കിടക്കാൻ ഇടം കിട്ടിയെന്നും വരില്ല. കാരണം അയാൾക്ക് വിശ്വാസം സ്വന്തം ബാങ്ക് ബാലൻസിലാണ്. എന്നാൽ ആ ബാങ്ക് ബാലൻസ് പൂർണ്ണമായി തീർന്നാലോ? ചിലപ്പോൾ അയാളിലേക്ക് ദൈവകാരുണ്യം വന്നേക്കാം. ഒരു ഗൃഹസ്ഥൻ ഈ ഉപദേശം പൂർണ്ണമായി ഉൾക്കൊള്ളണമെന്നില്ല. ഗാർഹസ്ഥ്യത്തിന് അതിന്റേതായ പരിമിതി

കളുണ്ട്. എന്നാൽ ഒരു സന്ന്യാസിയുടെ വഴി ആകാശത്തിലെ പറവയുടേതാണ്. സന്ന്യാസം ജീവിതത്തിന്റെ പാരമ്യമാണ്.

ചോദ്യം: അജ്ഞാനം ഭ്രമസങ്കല്പമാണ്. ഇതിന്റെ കാരണം എന്താണ്? പൂർണനായ പരമാത്മാവിനെങ്ങനെ അജ്ഞാനം അഥവാ അവിദ്യ ബാധിച്ചു? അതിനു കാരണം?

ഉത്തരം: അജ്ഞാനം എന്നു പറഞ്ഞാൽ എന്താണ്? ജ്ഞാനമല്ലാത്തത് അജ്ഞാനം എന്നു നമുക്ക് പറയാം. ജ്ഞാനം എന്താണ്? ഏകമായിരിക്കുന്ന സത്യത്തെ ഏകമായറിയുന്നത് ജ്ഞാനം. ഏകമായിരിക്കുന്ന സത്യത്തെ അനേകമായിട്ടറിയുന്നത് അജ്ഞാനം. ഇതാണതിന്റെ വ്യത്യാസം.

എല്ലാ ജനനത്തിലും അജ്ഞാനത്തിന്റെ ബാധയുണ്ട്. ജനിച്ചവർക്കൊക്ക അജ്ഞാനമാണ്. ജനിക്കുന്നത് ദൈവത്തിൽ നിന്നാണെങ്കിലും ജനിക്കുന്നതോടുകൂടി അജ്ഞാനത്തിലേക്ക് മനുഷ്യൻ പ്രവേശിക്കുകയാണ്. അതുകൊണ്ട് എല്ലാവരുടെ ഉള്ളിലും അജ്ഞാനമുണ്ട്. അജ്ഞാനമുള്ളതുകൊണ്ടാണല്ലോ നമ്മൾ ഞാൻ വേറെ, അവൻ വേറെ അവൾ വേറെ എന്നൊക്കെ പലവിധമായി മനസ്സിലാക്കുന്നതും ചിന്തിക്കുന്നതും.

അജ്ഞാനം എന്തുകൊണ്ട് സംഭവിച്ചു എന്നു ചോദിച്ചുകഴിഞ്ഞാൽ അതിനൊരു ഉത്തരം ഈ ലോകത്തിൽ ഇല്ല എന്നുള്ളതാണ്. വേണമെങ്കിൽ കുറേ ഉത്തരങ്ങൾ പറയാം. ഗുരു ഈ കൃതിയിൽ പറയുന്ന ഉത്തരം ഇതാണ്. അതൊരു ലീലയാണ്. സൃഷ്ടി എന്നു പറയുന്നത് ദൈവത്തിന്റെ ഒരു ലീലയാണ്. ദൈവം ഒരു രസത്തിനാണ് ഇതൊക്കെ സൃഷ്ടിക്കുന്നത്. ആ രസത്തിലൂടെയാണ് ഈ പ്രപഞ്ചം നിലനിന്നുപോകുന്നത്. അതുതന്നെയാണ് പരമഹംസരും പറയുന്നത് ജീവിതം ഒരു കളിയാണെന്ന്. അഹോ! നാടകം നിഖിലവും എന്ന് ഗുരു പറയുന്നു.

എല്ലാ സൃഷ്ടികളും ദൈവത്തിന്റെ ഒരു ലീലയായി നാം മനസ്സിലാക്കണം. പക്ഷേ, നമ്മളതിനെ ലീലയല്ലാതെ വളരെ ഗൗരവം കൊടുത്ത് മനസ്സിലാക്കുകയാണ് ചെയ്യുന്നത്. വളരെ ഗൗരവം കൊടുത്ത് ജീവിതത്തെ കാണുമ്പോൾ ദുഃഖം ഉണ്ടാകുന്നു. അപ്പോൾ നമ്മൾ അജ്ഞാനത്തിൽ പെട്ടുപോകുന്നു. അതുകൊണ്ട് അജ്ഞാനം എങ്ങനെ ഉണ്ടായി എന്നു ചോദിക്കുന്നതിനേക്കാൾ നല്ലത്, അജ്ഞാനം എങ്ങനെ ഇല്ലാതാക്കാൻ കഴിയും എന്ന അന്വേഷണമാണ്. കാരണം അജ്ഞാനം ഇവിടെ എപ്പോഴും ഉണ്ട്. ജ്ഞാനത്തിനുള്ള വഴി ഗുരുക്കന്മാർ പറ

ഞ്ഞുതരുന്നുണ്ട്. അല്ലാതെ അജ്ഞാനം എങ്ങനെ ഉണ്ടായി എന്നുള്ള അന്വേഷണം ഒരു വൃഥാ വ്യായാമമാണ്. നമ്മൾ അങ്ങനെ അന്വേഷിച്ചിട്ടു കാര്യമില്ല. അജ്ഞാനത്തിന് മൂലം എന്തെന്നു പറയാൻ കഴിയുകയില്ല. അതിനെ നമുക്ക് ഇല്ലാതാക്കാം. അതിനിപ്പോൾ നേരത്തേ പറഞ്ഞതുപോലുള്ള ജ്ഞാനയോഗം, കർമ്മയോഗം എന്ന പലവിധത്തിലുള്ള സാധനാപദ്ധതികളുണ്ട്. പക്ഷേ, ഓരോരുത്തർക്കും വേണ്ടുന്ന പാത ഓരോരുത്തരും തിരഞ്ഞെടുക്കണം.

ചോദ്യം: സ്വാമി വിവേകാനന്ദൻ പറഞ്ഞിരിക്കുന്നു: കാരുണ്യം ദുർബലതയാണ് എന്ന്. അത് ഏത് സന്ദർഭത്തിലായിരുന്നു എന്ന് പറഞ്ഞുതരാമോ? കാരണം കരുണ കാണിക്കുന്നത് ഒരിക്കലും ഒരു തിന്മയല്ലല്ലോ?

ഉത്തരം: കാരുണ്യം ദുർബലതയാണ് എന്ന് സ്വാമി വിവേകാനന്ദൻ പറഞ്ഞെങ്കിലും ഇവിടെ നമ്മളത് പറഞ്ഞിട്ടില്ല. ഇത് ചോദ്യകർത്താവ് എവിടെയോ വായിച്ച് എഴുതിക്കൊണ്ടു വന്നിട്ടുള്ളതാണ്. എന്നാലും സ്വാമി വിവേകാനന്ദന്റെ ബോധത്തെക്കുറിച്ചുനോക്കുമ്പോൾ ഇത് പറഞ്ഞിട്ടുള്ള പ്രകരണം ഇങ്ങനെയായിരിക്കണം. ഒന്ന്, നമ്മൾ കാരുണ്യംകൊണ്ട് ചെയ്യുന്ന പല കാര്യങ്ങളും മറ്റുള്ളവർക്ക് ദോഷം വരാറുണ്ടോ എന്നു നമ്മൾ ചിന്തിക്കാറില്ല. ഒരു വീട്ടിൽ ഭാര്യയും ഭർത്താവും നല്ല കലഹമാണ്. കലഹം മൂത്ത് ഭർത്താവ് ഭാര്യയെ അടിക്കുന്ന സമയത്ത് അയൽപക്കത്തെ പുരുഷൻ പോയി ദുർബലയായ ആ സ്ത്രീയെ വാരിയെടുത്ത് തന്റെ വീട്ടിലേക്ക് കൊണ്ടുവന്നാൽ ഭർത്താവിന് അത് ഇഷ്ടപ്പെടുമോ? അയൽക്കാരനായ അയാൾ കാരുണ്യം കാണിച്ചതാണ്. അപ്പോൾ കാരുണ്യത്തിന് അതിന്റേതായ ചില സാമൂഹികതകളുണ്ട്. ചില സദാചാരസങ്കല്പങ്ങളുണ്ട്.

കാരുണ്യം രണ്ട് തരത്തിലുണ്ട്. ഒന്ന് സമൂഹത്തിന്റേതായിട്ടുള്ള ചില രീതിയിലുള്ള കാരുണ്യം. വടക്കേ ഇന്ത്യയിലെ ചിലനാടുകളിൽ ചെന്നുകഴിഞ്ഞാൽ സാധുക്കൾ വഴിയിലൂടെ പോകുമ്പോൾ അവരെ വിളിച്ച് ഭക്ഷണം കൊടുക്കും. ഇവിടെ അങ്ങനെയൊന്നും കാണില്ല. സാധുക്കൾക്ക് ഭക്ഷണം കൊടുക്കുന്നത് അവർ മഹത്തായി കാണുന്നു. അതുപോലെ ചില മനുഷ്യർക്ക് മൃഗങ്ങളെ കൊല്ലാൻ തോന്നില്ല. ഒരു ജീവിയേയും വേദനിപ്പിക്കാതിരിക്കുക എന്നത് ചില മനുഷ്യരുടെ പ്രകൃതിയാണ്. എന്നാൽ ചില രാഷ്ട്രങ്ങളിൽ മൃഗങ്ങളെ കൊന്നുതിന്നുക എന്നത് അവരുടെ രീതിയാണ്. അതിൽ കാരുണ്യത്തിന്റേതായിട്ടുള്ള ഒരു പ്രശ്നം അവിടെ ഉദിക്കുന്നില്ല. ചില മതങ്ങളുടെ സിദ്ധാന്തവും അങ്ങനെയാണ്. ക്രിസ്തുമതത്തിലും ഇസ്ലാംമ

ത്തിലുമൊക്കെ ജീവികളെ കൊന്നുതിന്നാം. അതിൽ യാതൊരു തെറ്റും കാണുന്നില്ല. എന്നാൽ ബുദ്ധമതത്തിൽ ഹിംസ പാടില്ല എന്നാണ് ബുദ്ധൻ പറയുന്നത്. ഒരു ജീവിയേയും കൊല്ലരുത് എന്നാണ്.

എന്തുകൊണ്ട് ഇങ്ങനെ കാരുണ്യത്തെ സംബന്ധിച്ച വ്യത്യാസങ്ങൾ സംഭവിക്കുന്നു? പ്രത്യേകിച്ചും സ്വാമി വിവേകാനന്ദൻ കാരുണ്യം ദുർബലതയാണ് എന്ന് പറയാൻ കാരണം, നമ്മൾ കരുണയുള്ളവരായിത്തീരുമ്പോൾ ധർമ്മത്തിന് ലോപം സംഭവിക്കാൻ സാധ്യതയുള്ളതുകൊണ്ടാണ്. കാരുണ്യം നമ്മുടെ ജീവിതത്തിലേക്ക് കടന്നുവരുമ്പോൾ അധർമ്മികൾ ചിലപ്പോൾ ആ കാരുണ്യത്തെ ചൂഷണം ചെയ്യാൻ സാധ്യതയുണ്ട്. അതുകൊണ്ടാണ് കാരുണ്യം ദുർബലതയാണെന്ന് വിവേകാനന്ദസ്വാമികൾ പറഞ്ഞത്. ഭാരതത്തെ സംബന്ധിച്ചിടത്തോളം ഭാരതത്തിന് വലിയ പല നഷ്ടങ്ങളും സംഭവിക്കാൻ ഇടവന്നിട്ടുള്ളത് ഇതു മൂലമാണ്. ഭാരതത്തിലെ ജനതയ്ക്ക പൊതുവേ ഒരു മൃദുലഹൃദയമുണ്ട്.

ഒരാൾ ഒരു വീടുവച്ചു താമസിക്കുന്ന സമയത്ത് ഒരു വഴിപോക്കൻ കിടക്കാൻ ഇടമില്ലാതെ വിഷമിക്കുമ്പോൾ ദയാലുവായ വീട്ടുടമ അയാളെ വിളിച്ച് ഇവിടെ കിടന്നുകൊള്ളൂ എന്ന് പറയുന്നു. അയാൾക്ക് പത്ത് സെന്റ് സ്ഥലമേ ഉള്ളുവെങ്കിലും അയാൾ വിളിച്ചു കിടത്തുകയാണ്. ഒരാഴ്ച കഴിഞ്ഞപ്പോൾ ബാക്കിവന്ന അഞ്ചു സെന്റിൽ വഴിപോക്കൻ വീടുകെട്ടി. അപ്പോഴും വീട്ടുടമ ഒന്നും പറഞ്ഞില്ല. തൽക്കാലത്തേക്ക് അയാൾക്കു കിടക്കാനാണെന്നേ വിചാരിച്ചുള്ളൂ. കുറച്ചു ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഈ വിളിച്ചു കയറ്റിക്കിടത്തിയ വീട്ടുടമയുടെ വീട് പൊളിച്ച് കളഞ്ഞ് അയാൾ വീട് കെട്ടി. കാരുണ്യം വരുത്തിവച്ച വിന നോക്കൂ. ഏതൊരു കാരുണ്യംകൊണ്ടാണോ വേറൊരാളെ വിളിച്ച് നമ്മൾ കിടത്തുന്നത് അയാൾപിന്നെ നമ്മളെ പുറത്താക്കുന്നു. ഭാരതത്തിന് സംഭവിച്ചിട്ടുള്ള ദുരന്തത്തിന്റെ ഒരു ചിത്രമാണ് ഞാൻ പറയുന്നത്. അത് സംഭവിക്കാനുള്ള ഇടവരുത്താതിരിക്കാൻ വിവേകാനന്ദസ്വാമികൾ വളരെ ശക്തമായ ഭാഷയിൽത്തന്നെ ആ കാലഘട്ടത്തിൽ പറഞ്ഞിട്ടുള്ള പല കാര്യങ്ങളുണ്ട്. അത് ആ കാലഘട്ടത്തിന്റെ ആവശ്യമാണ്. ഈ കാലഘട്ടത്തിൽ നമുക്ക് വേറെ രീതിയിലായിരിക്കും ഇതിനെ കൈകാര്യം ചെയ്യേണ്ടത്. വിവേകാനന്ദസ്വാമികൾ അത് പറഞ്ഞതുകൊണ്ടാണ് നമ്മൾ ഇവിടെ ഇങ്ങനെ സ്വതന്ത്രമായി വന്നിരുന്ന് ഈ പ്രഭാഷണമൊക്കെ കേൾക്കുന്നത്. അല്ലെങ്കിൽ നമുക്ക് ഇന്നും ഇവിടെയൊന്നും വന്നിരിക്കാനുള്ള ഈ സ്വതന്ത്രതയൊന്നും ഉണ്ടായിരിക്കില്ല.

കാരുണ്യം എപ്പോഴും ധർമ്മവിഹിതമായിരിക്കണം. ധർമ്മത്തിനോട് ചേർന്ന കാരുണ്യമാണ് ഏറ്റവും ഉത്തമമായ കാരുണ്യം. ധർമ്മത്തിൽ അപക്ഷയം ഉണ്ടാക്കുന്ന കാരുണ്യം ഒരിക്കലും ഉത്തമമായിരിക്കുക യില്ല. അപ്പോൾ തിരിച്ചറിയേണ്ടത് കാരുണ്യം ചെയ്യുക എന്നതിനേ ക്കാൾ നല്ലത്, ഏതാണ് ധാർമ്മികം എന്നതിനാണ്. കാരുണ്യത്തിന് ഇവിടെ പ്രസക്തി കുറയുന്നു. ഏതാണ് ധാർമ്മികം? അതാണ് ഭഗ വാൻ കൃഷ്ണന്റെ പ്രവർത്തനങ്ങൾ കാരുണ്യവാദികൾക്ക് സ്വീകാര്യമ ല്ലാതായിരിക്കുന്നത്. കുരുക്ഷേത്രയുദ്ധഭൂമിയിൽവച്ച് ഭഗവാൻ ചെയ്തി രിക്കുന്ന പ്രവൃത്തികൾ വച്ചുനോക്കുമ്പോൾ ഭഗവാൻ ധർമ്മത്തിന് ഇണ ങ്ങുന്ന രീതിയിലാണ് കാര്യങ്ങളെ നയിച്ചത്. എന്നാൽ അന്ന് നിലനി ന്നിരുന്ന ചില സാമൂഹികനിയമങ്ങൾ പ്രകാരം, യുദ്ധതന്ത്രങ്ങൾ പ്രകാരം ആ യുദ്ധനിയമങ്ങൾക്കനുസൃതമായിട്ടല്ല ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടോ ഭീമനോടോ യുദ്ധം ചെയ്യാൻ പറഞ്ഞിട്ടുള്ളത്.

ഗദായുദ്ധത്തിൽ ദുര്യോധനന്റെ തുടയ്ക്കടിക്കാൻ ഭീമനോട് ആംഗ്യഭാഷയിൽ ഭഗവാൻ പറഞ്ഞിരുന്നു. യുദ്ധതന്ത്രപ്രകാരം തുട യ്ക്കടിക്കുന്നത് തെറ്റാണ്. അതുപോലെ കർണ്ണനെ വധിക്കാനായി ഭഗവാൻ കൃഷ്ണൻ പറയുന്നുണ്ട്. തേർതട്ടിൽനിന്നും താഴെയിറങ്ങി തന്റെ തേരിന്റെ പൂണ്ടുപോയ ചക്രം എടുത്തുപൊക്കാനായി ശ്രമി ക്കുന്ന സമയത്ത് യുദ്ധം നിർത്തണമെന്ന് കർണ്ണൻ അപേക്ഷി ച്ചിരുന്നു. വിശ്വാസത്തിന്റെ പേരിൽ തേരിൽ നിന്നിറങ്ങിയ സമയത്ത് ഭഗവാന് മനസ്സിലായി കർണ്ണനെ ഒരിക്കലും അർജ്ജുനന് തോൽപ്പി ക്കാൻ കഴിയുകയില്ല എന്ന്. ഇതാണവസരം എന്നു ഭഗവാൻ പറ ഞ്ഞു. ഇനിയൊരിക്കലും അർജ്ജുനന് അവസരം കിട്ടില്ല. അങ്ങനെ അർജ്ജുനൻ കർണ്ണനെ വകവരുത്തി. അതുപോലെ ശിഖണ്ഡിയെ മുൻനിറുത്തി അർജ്ജുനനോട് ദ്രോണരെ കൊല്ലിക്കാനായി അശ്വ ത്ഥാമാ ഹത-അശ്വത്ഥാമാവ് മരിച്ചു എന്നു പറയിപ്പിച്ചു. എന്നിട്ടു വ്യാജ മായി അശ്വത്ഥാമാവ് എന്നു പേരുള്ള ആന എന്നു കൂട്ടിച്ചേർത്തു. അശ്വ ത്ഥാമാവ് എന്ന ആനയെ കൊന്നതിനുശേഷം തന്റെ മകനായിരി ക്കുന്ന അശ്വത്ഥാമാവ് മരിച്ചു എന്നാണ് ദ്രോണർ വിചാരിച്ചത്. ദ്രോണർ തളർന്നുപോയി. അപ്പോൾ ഏതാണ് കാരുണ്യമെന്ന് ധർമ്മ ബോധമുള്ള ഒരാൾക്കുമാത്രമേ അറിയുകയുള്ളൂ. ധർമ്മത്തെക്കുറി ച്ചറിയാത്ത ആൾക്ക് ഒരിക്കലും കാരുണ്യത്തെക്കുറിച്ച് തിരിച്ചറിയു വാൻ കഴിയുകയില്ല. അതുകൊണ്ടാണ് സ്വാമി വിവേകാനന്ദൻ പറ യുന്നത് കാരുണ്യം ദുർബലതയാണെന്ന്. ഇക്കാര്യത്തിൽ കൂടുതൽ അവബോധം വളർത്തുക. തത്ക്കാലം കാരുണ്യമുള്ള പ്രവൃത്തികൾ

ചെയ്യുക. ജ്ഞാനമുദിക്കുമ്പോൾ എന്താണു കാരുണ്യം എന്താണു ഹിംസ എന്നു ആരോടും ചോദിക്കേണ്ടി വരില്ല. ഇപ്പോൾ ഇതിനെക്കുറിച്ചൊക്കെ ഇത്രമാത്രമേ പറയാൻ കഴിയൂ.

ചോദ്യം: പാദനമസ്ക്കാരം ചെയ്യുന്നതിന്റെ ഔചിത്യം എന്താണ്? ഭക്തന്മാരെല്ലാം കാണുന്ന സന്ന്യാസിമാരുടെയൊക്കെ കാലുകളിൽ വീണു കിടന്ന് നമസ്ക്കരിക്കുന്നത് കാണാറുണ്ടല്ലോ? ഇതിനു പിന്നിൽ എന്തെങ്കിലും അർത്ഥമുണ്ടോ? അല്ലെങ്കിൽ ഇതൊരു വെറും അന്ധമായ അനുഷ്ഠാനമാണോ? പാപദൂഷിതനായ ഒരാൾ പുണ്യശ്ലോകനായ ഒരു സന്ന്യാസിയുടെ പാദങ്ങളിൽ തന്റെ പാപങ്ങളെ അർപ്പിക്കുമ്പോൾ സന്ന്യാസി പാപപങ്കിലനായിത്തീരുകയല്ലേ ചെയ്യുന്നത് ? അങ്ങനെ സംഭവിക്കുമോ ?

ഉത്തരം: പാദനമസ്ക്കാരം ആശയവിനിമയത്തിന്റെ ഒരു ആംഗ്യഭാഷയാണ്. ആ ഭാഷ വിനിമയം ചെയ്യുന്ന അർത്ഥം ഭാരതത്തിന്റെ സംസ്ക്കാരത്തെ മുഴുവൻ പുളകിതമാക്കുന്ന ഒരു വികാരസംചലനമാണ്. ഗുരുവിന്റെ പാദത്തെ ശിഷ്യൻ ഉൽക്കൃഷ്ടമായ ജീവിതത്തിലേക്ക് നയിക്കുന്ന വഴികാട്ടിയായിട്ടാണ് അറിയുന്നത്. അതുകൊണ്ട് പാദകമലം, പാദാരവിന്ദം എന്നൊക്കെ സ്തുതിച്ചുപറയാറുണ്ട്.

സാധാരണ അർത്ഥത്തിൽ നോക്കുമ്പോൾ പാദം ഒരു നികൃഷ്ടവസ്തുവാണ്. എല്ലാ അഴുക്കുകളിലൂടേയും നടന്ന് കാൽ അഴുക്കു പുരണ്ടതായിത്തീരുന്നു. ഇങ്ങനെ വൃത്തികെട്ട കാൽപാദത്തിൽ ഒരാൾപോയി നമസ്ക്കരിക്കുന്നത് ആധുനികമനുഷ്യന് എന്തോ ഒരു അസ്വീകാര്യമായ സംഗതിയാണ്. ഈ ഒരു പശ്ചാത്തലത്തിൽ പല മൂല്യവത്തായ അനുഷ്ഠാനങ്ങളും ചോദ്യം ചെയ്യപ്പെടുന്നുണ്ട്. ഗുരുശിഷ്യബന്ധത്തിൽ നിലനിന്നിരുന്ന ഇതുപോലെയുള്ള നിരവധിയായ ചിഹ്നഭാഷകളുണ്ട് (proto-language). ഒരുപക്ഷേ, ജ്ഞാനത്തിനുവേണ്ടി ദാഹിക്കുന്ന ഒരു ശിഷ്യന് ഇതൊന്നും മോശപ്പെട്ട സംഗതിയായി തോന്നാൻ ഇടയില്ല. കാരണം, ത്യാഗത്തിൽനിന്നാണ് ജ്ഞാനം ഉദയം ചെയ്യുന്നത്. ആത്മബുദ്ധനായ ഗുരുവിനെ ഒരു ശിഷ്യന് ത്യാഗംകൊണ്ടല്ലാതെ വേറെ ഒരു ഉപായം കൊണ്ടും പ്രീതിപ്പെടുത്താൻ കഴിയുകയില്ല. അറിവിനെ പുസ്തകത്തിൽനിന്നും കിട്ടുന്ന ഒന്നായി കണക്കാക്കിപ്പോരുന്ന ആധുനികതലമുറ വലിയ ഒരു മൂഢസ്വർഗ്ഗത്തിലൂടെയാണ് കടന്നുപോകുന്നത്. ലോകം ഭോഗതൃഷ്ണകൾ വളർത്തി പെരുപ്പിക്കുന്ന വലിയ കമ്പോളങ്ങളായി മാറിക്കണ്ടിരിക്കുകയാണ്. ഗുരുപാദു കാസ്തോത്രം എന്ന ഒരു കൃതിയിൽ പറയുന്നത് കണ്ണെത്താത്ത സംസാരസമുദ്രം കടത്തിത്തരുന്ന നൗകയാണ് ഗുരുവിന്റെ പാദം എന്നാണ്.

ശ്രീബുദ്ധന്റെ പാദത്തിൽ ഒരാൾ നമസ്ക്കരിക്കാൻ തുനിഞ്ഞപ്പോൾ ശ്രീബുദ്ധൻ അയാളെ സ്നേഹപൂർവ്വം തടഞ്ഞുകൊണ്ടു പറഞ്ഞു: "അങ്ങനെ ചെയ്യരുത്."
അപ്പോൾ അയാൾ ചോദിച്ചു: "അങ്ങയെ എനിക്ക് നമസ്ക്കരിച്ചുകൂടേ?"
അപ്പോൾ ബുദ്ധൻ പറഞ്ഞു: "താങ്കൾ നമസ്ക്കരിക്കുമ്പോഴും താങ്കളുടെ കൈകൾ ശൂന്യമാണ്."
അയാൾ ചോദിച്ചു: "എന്റെ കൈകളിൽ ഒന്നുമില്ലാത്തതുകൊണ്ടാണോ?"ശ്രീബുദ്ധൻ: "അതല്ല. ഒരു ശിഷ്യനാണ് ഗുരുവിനെ നമസ്ക്കരിക്കുന്നത്. അപ്പോൾ ആ ശിഷ്യന്റെ ഉള്ളം ആവോളം കൃതജ്ഞതാനിർഭരമായിരിക്കും." ജ്ഞാനത്തിന്റെ തിളക്കം സ്വന്തം ഹൃദയത്തിൽ പ്രകാശിച്ചതിന്റെ കൃതജ്ഞത വെളിപ്പെടുത്തുന്ന ഭാഷയാണ് നമസ്ക്കാരം. താങ്കളുടെ ഉള്ളിൽ അങ്ങനെയൊരു നിറവ് സംഭവിച്ചിട്ടില്ല. ബുദ്ധൻ ഇതു പറഞ്ഞ് അദ്ദേഹത്തെ സാന്ത്വനപൂർവ്വം നോക്കി കടന്നുപോയി.

വാസ്തവത്തിൽ ഗുരുവിനെ നമസ്ക്കരിക്കുകയല്ല ശിഷ്യൻ ചെയ്യുന്നത്. വേറൊരു തരത്തിലും തന്റെ ആന്തരികതയെ പ്രകാശിപ്പിക്കാൻ കഴിയാതെ വരുമ്പോൾ ഗുരുവിന്റെ പാദങ്ങളിൽ വീണുപോവുകയാണ് ചെയ്യുന്നത്. അത്രമാത്രം ഒരു വിനമ്രത ശിഷ്യന്റെ ഉള്ളിൽ ആവിർഭവിക്കുന്നു. ശിഷ്യന്മാരുടെ ഹൃദയം ഗുരുസാന്നിദ്ധ്യത്തിൽ തരളിതമായിത്തീരുന്നു. സൂര്യവീചികൾക്കുനേരെ മുഖം പൂർണ്ണമായി ഉയർത്താൻ കഴിയാതെ നിൽക്കുന്ന സൂര്യകാന്തിപ്പൂക്കളെപ്പോലെയാണ് ശിഷ്യന്മാർ. ശിഷ്യന്റെ നമസ്ക്കാരം ഭാഷയുടെ പരിമിതിയിൽനിന്നും ഉടലെടുക്കുന്ന നിസ്സഹായതകൊണ്ടാണ് സംഭവിക്കുന്നത്.

വേരൊരു സന്ദർഭത്തിൽ സാരിപുത്തൻ എന്ന ഒരു ശിഷ്യൻ ശ്രീബുദ്ധന്റെ ശിഷ്യനായി ജീവിച്ചിരുന്നു. ഗുരുകാരുണ്യത്താൽ അദ്ദേഹത്തിൽ ഒരുദിവസം ബുദ്ധഹൃദയം വിരിഞ്ഞു. സ്വയം ബുദ്ധനായിട്ടും സാരിപുത്തന്റെ വിനയം ബുദ്ധസവിധത്തിൽനിന്നും ഒരിടത്തും പോകാൻ തോന്നിപ്പിച്ചില്ല. അദ്ദേഹം ശ്രീബുദ്ധന്റെ ശിഷ്യവൃന്ദങ്ങളിൽ ഒരാളായിമാത്രം കഴിഞ്ഞു. സാധാരണ ഗതിയിൽ ആത്മജ്ഞാനിയായാൽ ശിഷ്യന്മാർ ഗുരുവിന്റെ അടുക്കൽനിന്നും ധർമ്മപ്രചരണത്തിനായി മറ്റിടങ്ങളിലേക്കു പോവുക പതിവായിരുന്നു. എന്നാൽ സാരിപുത്തൻ അവിടെത്തന്നെ തട്ടിക്കൂടി നിൽക്കുകയായിരുന്നു. ശ്രീബുദ്ധന് ഇക്കാര്യം മനസ്സിലായിരുന്നു.

ഒരു ദിവസം ശ്രീബുദ്ധൻ സാരിപുത്തനെ വിളിച്ചു: "നീ ഇനിയും ഇവിടെ നിൽക്കുകയാണോ? നിന്നിലെ വസന്തം ലോകത്തിനു പകരുക." ഇതുകേട്ടപ്പോൾ സാരിപുത്തന്റെ കണ്ണുകൾ നിറഞ്ഞു ധാര

ധാരയായി ഒഴുകി. സാരിപുത്തന് ഗുരുസവിധത്തിൽനിന്ന് ഒരിടത്തേക്കും പോകാൻ തോന്നുന്നില്ല. ജ്ഞാനിയായിട്ടും കൃതജ്ഞതകൊണ്ട് ഒരു എളിയ ഗുരുസേവകനായി ജീവിക്കുന്നതിലാണ് സാരിപുത്തൻ ആനന്ദിച്ചത്. എങ്കിലും ബുദ്ധന്റെ നിർദ്ദേശം അദ്ദേഹം സ്വീകരിക്കുന്നു. പോകുന്നതിനുമുമ്പ് ഗുരുവിന്റെ പാദം പതിഞ്ഞ പാടുകളിൽ സാരിപുത്തൻ വീണുകിടന്ന് ചുംബിച്ചു. അപ്പോൾ ശ്രീബുദ്ധൻ ചോദിച്ചു: "സാരിപുത്താ, നീ എന്താണ് കാണിക്കുന്നത്?" നിറകണ്ണുകളോടെതന്നെ സാരിപുത്തൻ പറഞ്ഞു: "അങ്ങയുടെ പാദങ്ങളിൽ പറ്റിപ്പിടിച്ചിരിക്കുന്ന രേണുക്കൾപോലും തൊടാനുള്ള ശക്തി എനിക്കില്ല ഭഗവാനേ."

ഇത്തരം ഒരന്തരംഗം നിങ്ങളിൽ സംഭവിക്കുന്നുണ്ടെങ്കിൽ പാദനമസ്ക്കാരം യാന്ത്രികമാകാൻ ഇടയില്ല. ഏതൊരു ഭാഷയും യാന്ത്രികമാകുന്നത് അതിൽ ആനുഭൂതികമായ ആത്മാവിന്റെ പങ്കാളിത്തം ഇല്ലാതെവരുമ്പോഴാണ്. ഒരു ഗുരുവിന്റെ ചരണങ്ങൾ ഏതൊരു ലക്ഷ്യത്തിലേക്കാണോ നടന്നുനീങ്ങുന്നത് ആ ലക്ഷ്യത്തെ പ്രാപിക്കാനായി അങ്ങേക്ക് എന്നെ ഞാൻ സമർപ്പിക്കുകയാണ്. അർജ്ജുനൻ ഭഗവാൻ കൃഷ്ണന്റെ മുമ്പിൽ നമസ്ക്കരിച്ചിട്ടു പറഞ്ഞു: "ശിഷ്യസ്തേ*f*ഹം ശാധി മാം ത്വാം പ്രപന്നം." ഞാൻ അങ്ങയിൽ സമർപ്പിച്ചവനാണ്. അങ്ങയുടെ ശിഷ്യനാണ്. അങ്ങെനിക്ക് ശിക്ഷണം നൽകുക. അവിടെനിന്നാണ് ഭഗവദ്ഗീതാപ്രസൂനം വിരിയുന്നത്.

ചോദ്യം: ഇന്നലെ സ്വാമി ശ്രീബുദ്ധന്റെ കഥ 'പാറയിൽ ചുംബിച്ചു' എന്നു പറഞ്ഞ് അവസാനിപ്പിച്ചു. വിഗ്രഹാരാധനയെ എതിർക്കുന്ന ശ്രീബുദ്ധന്റെ ശിഷ്യൻമാർക്ക് അതിന്റെ പൊരുൾ മനസിലായില്ല എന്നും പറഞ്ഞു. അത് എന്താണെന്നു മനസിലാക്കി ത്തന്നാൽ കൊള്ളാം.

ഉത്തരം: നമ്മൾ സാധാരണ ഗതിയിൽ ഒരു കല്ലിനെ നിസ്സാര വസ്തുവായിട്ടാണ് കരുതുന്നത്. പക്ഷേ, ഒരു ആത്മജ്ഞാനിയെ സംബന്ധിച്ചിടത്തോളം ആ കല്ല് വെറും കല്ലല്ല. അതിന്റെ ഉള്ളിൽ ഒരു ജീവചേതന ഇരിക്കുന്നുണ്ട്. ആ ജീവചേതന ഭാവിയിൽ ഒരു ബുദ്ധനായി ത്തീരാനുള്ളതാണ്. ഒരിക്കൽ ബുദ്ധനായിത്തീരാനുള്ള സാധ്യത ആ കല്ലിനുണ്ട് എന്നാണർത്ഥം. ഇപ്പോൾ അതൊരു കല്ലാണെങ്കിലും പിന്നീടൊരിക്കൽ ഈ കല്ലൊരു ജ്ഞാനിയായിത്തീരാമെന്ന് നമുക്ക് കാണാൻ കഴിയുകയാണെങ്കിൽ നമുക്കൊരിക്കലും ഒരു കല്ലിനോടു പോലും ഹിംസാത്മകമായ രീതിയിൽ പെരുമാറാൻ കഴിയില്ല. ഒരു കല്ലിനെപ്പോലും അവഗണിക്കാൻ കഴിയാതെയിരിക്കുന്ന ബുദ്ധി അതു നമുക്കു വികസിപ്പിച്ചെടുക്കാൻ കഴിയും. അങ്ങനെ നോക്കുമ്പോൾ കല്ലിലിരിക്കുന്ന ബുദ്ധൻ വളരെ വർഷങ്ങളുടെ പരിണാമപ്രക്രിയയി

ലൂടെ ആയിരിക്കാം ഒരു മനുഷ്യനായി ജനിക്കുന്നതും ആ മനുഷ്യ നിലൂടെ ആത്മജ്ഞാനത്തിന്റെ സിദ്ധിയിലേയ്ക്ക് ഉയരുന്നതും.

ഈ ബോധപരിണാമത്തെക്കുറിച്ച് കുറച്ചധികം കാര്യങ്ങൾ പറയാ നുണ്ട്. എന്നാലും ഇത്രയും കാര്യങ്ങൾ മനസ്സിലാക്കുക. ഒരിക്കൽ ഒരു കല്ല് കല്ലല്ലാതാവുമെന്നും ആ കല്ലിലെ ബുദ്ധൻ പുറത്തു വരുമെന്നും അതുകൊണ്ട് ഒന്നിനേയും നിസ്സാരമാക്കി തള്ളരുതെന്നും എല്ലാം ഒരി ക്കൽ പരിണമിച്ച് ബോധത്തിന്റെ പൂർണതയിലേയ്ക്ക് ഉയരുമെന്നും തിരിച്ചറിയുമ്പോൾ ഈ ലോകം നമുക്കു ദിവ്യമായിത്തീരും. ഈ ലോകം നമുക്ക് തികച്ചും ഈശ്വരീയമായിത്തീരും. ഇതൊക്കെ സംവേദിപ്പിക്കാൻ വേണ്ടിയാണ് ശ്രീബുദ്ധൻ അങ്ങനെ ആ കല്ലിനെ ചുംബിച്ചത്.

ഇങ്ങനെയുള്ള പ്രഭാഷണങ്ങൾ വളരെ പരിമിതമായിട്ടുള്ള സംവേദനങ്ങളാണ്. പ്രത്യേകിച്ചും വളരെ വ്യത്യസ്തമായ പിന്നാ മ്പുറങ്ങളിൽനിന്നും വരുന്ന ആളുകളാണ് നിങ്ങൾ. എല്ലാവരുടേയും മേധയിലേയ്ക്ക് എത്തിച്ചു തരുന്ന രീതിയിൽ കാര്യങ്ങളെ സംക്ഷി പ്തമായും എന്നാൽ ബോധ്യപ്പെടുന്ന രീതിയിലും പറയേണ്ടി വരു ന്നതുകൊണ്ട് കൂടുതൽ ആഴമുള്ള സത്യങ്ങളെ വെളിപ്പെടുത്തുന്ന കാര്യത്തിൽ പരിമിതിയുണ്ട്. ബോധപരിണാമത്തെക്കുറിച്ചുള്ള സംഗ തികളൊക്കെ കുറച്ചുകൂടി ശിക്ഷിത മനസ്സുകൾക്കു മാത്രം സംവേ ദിപ്പിക്കുന്ന കാര്യങ്ങളാണ്. എന്നാലും ഇത്രയെങ്കിലും മനസ്സിലാ ക്കിയാൽ നന്നായിരിക്കും. സ്വയം അറിയുക. അതിന്റെ തെളിവിൽ നിർവൃതി കൊള്ളുക. ഇതാണ് ജ്ഞാനത്തിന്റെ രഹസ്യം.